# വാസന്തസേനം.

കന്നത്തു ജനാർദ്ദനമേനോൻ.



Publishing House,

# വാസന്തസേനം.

---

കുന്നത്തു ജനാർദ്ദനമേനോൻ.



---

V. V. Publishing House,
Trivandrum.

---

1107



# വാസന്തസേനം.

## ഒന്നാം അദ്ധ്യായം.

പാലകൻ ഉജ്ജയിനിയിലെ രാജാവായി. പിതൃപൈതാമഹമായ രാജ്യത്തെ യഥാധൎമ്മം പരിപാലിക്കുവാൻ ഇന്ദ്രിയാധീനനായ ആ രാജാവു് ശക്തനായില്ല. പ്രജാഹിതത്തിലല്ലാ, സ്വന്തം പ്രിയത്തിലാണു് പാലകന്റെ മനസ്സു് അധികമായി പ്രവൎത്തിച്ചുകൊണ്ടിരുന്നതു്. ദുൎവൃത്തന്മാരായ രാജസേവന്മാർ അവിടെ സ്വച്ഛന്ദവിഹാരം തുടങ്ങി. കാമവശഗനായ രാജപ്രകൃതിയാൽ ധൎമ്മം തീരെ ദുഷിച്ചുപോയി. അതോടുകൂടി നാടെങ്ങും അസ്വാസ്ഥ്യം പരന്നു. അരക്ഷിതരായിത്തീൎന്ന ജനങ്ങൾ സുഖജീവിക കാണാതെ കുഴങ്ങിവശായി. രാജാവിനെന്നപോലെ ജനങ്ങൾക്കും സ്ത്രീമദ്യദ്യൂതാദിവ്യസനങ്ങളിലായി ആസക്തി. രാജ്യസ്ഥിതി ഇങ്ങിനെയായപ്പോൾ നിലയില്ലാതായിവന്ന സദ്വൃത്തന്മാർ ദേശാഭിമാനത്താൽ പ്രേരിതരായി രാജദ്രോഹത്തിനു് ഒരുങ്ങിക്കൊണ്ടു് ഉപജാപകവൃത്തിയിൽ ഏൎപ്പെട്ടു. രാജസേവന്മാരുടെ നൃശംസകൎമ്മങ്ങളാൽ വിദ്വേഷാകുലരായും, നഷ്ടകഷ്ടങ്ങൾ വളരുകയാൽ ശോകമോഹിതരായും തീൎന്ന പൌരന്മാർ ഈ രാജദ്രോഹസംഘത്തെ പ്രബലപ്പെടു

ത്തിവരികയും ചെയ്തു. ജനബലം രാജബലത്താൽ പീഡിതമായാൽ അതു് അനുക്രമം അതിവേഗം സമുജ്ജ്വലിച്ചു് ആ രാജബലത്തെത്തന്നെ ചാമ്പലാക്കിവിടുമെന്നതു് എങ്ങുമെപ്പോഴുമുള്ളതാണല്ലോ. തന്റെ നാശത്തിന്നായി സ്വന്തം പ്രജകൾതന്നെ സമാരംഭിച്ചിരിക്കുന്ന ആ ആന്തരമഥയാഗത്തെപ്പററി കാമചാരിയായ ആ ശകന്നു് ഒന്നുംതന്നെ അറിയുവാൻ കഴിഞ്ഞില്ല. ആ യജ്ഞത്തിൽനിന്നു് ഇടയ്ക്കിടെ ആങ്ങിങ്ങായി കണ്ടുകൊണ്ടിരുന്ന തീപ്പൊരികൾ വെറും മിന്നാമിനുങ്ങുകളാണെന്നു വിചാരിച്ചു് രാജസേവന്മാർ അവരുടെ ദുഷ്ക്രിയകൾ കാമാന്ധരായി തുടർന്നുകൊണ്ടിരുന്നു. ഇങ്ങിനെയുള്ള കാലത്താണു് നമ്മുടെ ഈ കഥ.

ഉജ്ജയിനിയിൽ ചാരുദത്തൻ എന്നു് വിഖ്യാതനായി ഉദാരശീലനായ ഒരു വണിക്പ്രവരനുണ്ടു്. കപ്പൽച്ചേതത്താൽ അദ്ദേഹം പെട്ടെന്നു് ദരിദ്രനായിത്തീർന്നുപോയി. രാജ്യമെങ്ങും അനാഥത്വം ബാധിച്ചു കാലമായതുകൊണ്ടു് സഹായന്മാരാൽ രക്ഷ നേടുന്നതിന്നു് ആ ധർമ്മാത്മാവുപോലും ആളായില്ല. അവിചാരിതമായുണ്ടായ ഈ ഭണ്ഡാരനാശത്തിന്നു് പരിഹാരമേതും കാണാതെ ചാരുദത്തൻ ശോകപീഡിതനായി. രാജ്യത്തിന്റെ അഭ്യുദയസ്തംഭമായ ഈ ജനാഗ്രേസരൻ ദൈവഗത്യാ വിപൽഗ്രസ്തനായതിൽ ദുർമ്മതിയായ രാജാവിന്നു് ഒട്ടും അനുകമ്പയുണ്ടായില്ല. ചാരുദത്തൻ നശിച്ചാൽ, നാട്ടിലെ ആ വിളക്കു് അങ്ങിനെ കെട്ടു്, അതിൽനിന്നുണ്ടാകുന്ന അന്ധകാരവും തങ്ങളുടെ നീചകർമ്മങ്ങൾക്കു് ഉപയുക്തമാകുമല്ലോ എന്നു് രാജസേവന്മാർ സന്തോഷിക്കയാണു്

ണ്ടായതു്. എന്നാൽ, ദാരിദ്ര്യം പിടിപെട്ടിട്ടും ആ ശീലസമ്പന്നൻ കുലീനോചിതമായ സദാചാരത്തിൽനിന്നു് ഒട്ടുംതന്നെ പിഴയ്ക്കായ്കയാൽ സുകൃതികളായ പൌരന്മാക്കു് അദ്ദേഹം അപ്പോഴും മാന്യനായിത്തന്നെ ശോഭിച്ചു.

മഹാശയനായ ചാരുദത്തനു് മൈത്രേയൻ എന്നു പേരായി ഒരു ബ്രാഹ്മണസഖാവുണ്ടു്. വിനോദപ്രിയനായ ഈ ബ്രാഹ്മണൻ ചാരുദത്തനെ ഏതവസ്ഥയിലും നിഴലെന്നപോലെ പിന്തുടരുന്ന സുവൃത്തനാണു്. തന്റെ തോഴൻ പെട്ടെന്നു് നഷ്ടധനനായപ്പോഴും, തന്റെ ജീവിതം അദ്ദേഹത്തിനു് ഒട്ടും ഭാരമാവരുതെന്നു കരുതി, തനിക്കു വേണ്ടുന്ന ഊണും ഉടുപ്പുമെല്ലാം തന്റെ മററു സുഹൃത്തുക്കളെക്കൊണ്ടാണു മൈത്രേയൻ ഇപ്പോഴും നടത്തിവരുന്നതു്. സുഖത്തിലായാലും ശോകത്തിലായാലും മിത്രത്തെ സഹചരിക്കുകയെന്ന സുവ്രതം മൈത്രേയനു് കൈവിടുവാൻ വയ്യ. ഈ നിർദ്ധനാവസ്ഥയിൽപ്പോലും എളിയ ഇടപാടുകളിലൊന്നിലും അദ്ദേഹത്തിനു കൈയിടുവാനും വയ്യ. ദരിദ്രനായ തോഴരോടൊന്നിച്ചു് എപ്പോഴും വസിക്കുക; തന്റെ ജീവിതത്തെ ആഭിജാത്യത്തിനു് ഒട്ടും കുറവു പററാത്തവണ്ണം സ്വയം രക്ഷിക്കുക എന്നായപ്പോഴേക്കും ആ സാധു മൈത്രേയൻ വല്ലാതെ കുഴങ്ങിപ്പോയി. അകത്തുള്ള ആധിയുടെ പ്രതിച്ഛായ അദ്ദേഹത്തിന്റെ മുഖത്തു് ശരിക്കു കാണായിവന്നു. മുമ്പു് ചാരുദത്തസഖാവായ മൈത്രേയനെ കാണുമ്പോഴേക്കും കൈകൂപ്പി നിന്നിരുന്ന പൌരന്മാർ, ഇപ്പോഴത്തെ നിലയിൽ അദ്ദേഹത്തെ വെറും സാമാന്യബ്രാഹ്മണനെന്നേ

ന്നപോലെയാണു പ്രാപിക്കുമാറായതു്. ഈ അവസ്ഥാഭേദം ആ ശുദ്ധാത്മാവിൻെറ ഹൃദയത്തെ ഏററവും തപിപ്പിച്ചു.

ഒരുനാൾ അദ്ദേഹം പതിവിൻപടി ആ നഗരത്തിലെ ചില സുഹൃൽഗൃഹങ്ങളിൽ ചെന്നതിൽപിന്നെ, ചാരുദത്തഭവനത്തിലേക്കു് തിരിച്ചുചെല്ലുമ്പോൾ, അങ്ങൊരു വീട്ടിൽനിന്നു് ഒരാൾ അദ്ദേഹത്തെ കാലുകഴുകിച്ചൂട്ടിന്നായി ക്ഷണിച്ചു. ആ ഗൃഹത്തിലെ നായിക അന്നു് ഏതാണ്ടൊരു വ്രതം അനുഷ്ഠിക്കയാണു്. അതിലേക്കു് അഗ്ര്യഭോജനത്തിന്നു് ഒരു ബ്രാഹ്മണൻ വേണ്ടിയിരിക്കുന്നു. അങ്ങിനെയൊരു ദരിദ്രബ്രാഹ്മണനെ ഗൃഹനായകൻ അന്വേഷിച്ചതിൽ മൈത്രേയനേയാണു് കണ്ടെത്തിയതു്. ആ ചാരുദത്തസഖാവിനെ അപ്പോഴത്തെ സ്ഥിതികൊണ്ടു് കാലുകഴുകിച്ചൂട്ടിന്നായി വിളിക്കുവാൻ ആ ഗൃഹനായകന്നു് ധൈര്യമുണ്ടായി. മൈത്രേയനെ സംബന്ധിച്ചേടത്തോളം ഇതുവരെ ഉണ്ടായിട്ടില്ലാത്ത സംഭവമാണിതു്. ചോദിച്ചുവാങ്ങുന്നതായാലും വിളിച്ചുതരുന്നതായാലും ഭിക്ഷ എപ്പോഴും ഭിക്ഷതന്നെ. മഹാപ്രഭുവിൻെറ പ്രാണമിത്രമായ തനിക്കു് ഇത്തരം ഭിക്ഷയ്ക്കോ അർഹനാവേണ്ടിവന്നതു് എന്നോർത്തു് മൈത്രേയൻെറ മനസ്സു് ഏററവും പര്യാകുലമായി. ഊട്ടുകൊള്ളുവാൻ പരഗൃഹത്തിൽ ചെല്ലത്തക്കവണ്ണം അത്ര ദരിദ്രനായിട്ടില്ലാ താൻ എന്നും, വേറെ ആളെ അന്വേഷിച്ചുകൊള്ളുകയെന്നും പറഞ്ഞു് ആ ഗൃഹനായകനെ അയച്ചതിൽപ്പിന്നെ തൻെറ അവസ്ഥാന്തരത്തിൽ ചിന്താതപ്തനായിട്ടാണു് ആ അഭിജാതൻ നടന്നതു്.

"അഹോ, ഇതെന്തൊരു കാലവിപൎയ്യയം! ചാരുദത്തമഹാശയന്റെ തോഴനേ വെറും ഉരുട്ടുതെണ്ടിപ്പട്ടരുടേ നിലയിലായോ ലോകം കാണുന്നതു്! ഒരൊററനാഴികകൊണ്ടു് ഇത്രയ്ക്കായോ എന്റെ അധഃപതനം! ആരായിരുന്നു ഞാൻ? എന്തായിരുന്നു എന്റെ സ്ഥിതി? എന്റെ ഏതൊരു കാമവും ഉടനടൻ പൂൎണ്ണമാക്കിക്കൊണ്ടല്ലേ ഞാൻ ചാരുദത്തഗൃഹത്തിൽ വളൎന്നുവന്നതു്? പലപല ഭക്ഷ്യഭോജ്യപാനീയങ്ങൾ എന്റെ മുമ്പിൽ ഇടതെരുതെരെ വന്നു നിരന്നുകൊണ്ടിരുന്നു. വയർനിറയെ ഭുജിച്ചു് രസത്തോടെ തികട്ടിക്കൊണ്ടു്, അയവിറക്കിനടക്കുന്ന അങ്ങാടിക്കൂററനെപ്പോലെ ഞാൻ അവിടെ നാൾ കഴിച്ചു. അങ്ങിനെയുള്ള എനിക്കോ ഇപ്പോൾ ഒരന്യന് പിച്ചതരുവാൻ തോന്നിയതു്! കഷ്ടം, കഷ്ടം! എന്റെ തോഴൻ ദൈവാൽ ദാരിദ്ര്യപീഡിതനായപ്പോൾ ആഹാരത്തിന്നു് വീടുപുറേറണ്ടുന്നവനായല്ലോ ഞാൻ. പകൽമുഴുവൻ ഭക്ഷണം തേടി നടന്നു് രാവായാൽ കൂടണയുന്ന ചെകപ്പിറാവിനെപ്പോലെയായല്ലോ എന്റെ നില! എന്നാലും, അന്യൎക്ക് അപഹാസികത്തക്ക അത്രനീചാവസ്ഥ എനിക്കു് വന്നിട്ടില്ല. ആ ദുരവസ്ഥ എന്റെ ശരീരം എനിക്കു് അധീനമായിരിക്കുന്നിടത്തോളം എന്നെ ബാധിക്കയുമില്ല. സ്ഥിതിഭേദം നോക്കി അതിന്നണ്ണം വൎത്തിക്കുവാൻ എന്റെ വയറിന്നു് നല്ലവണ്ണം അറിയാം. കിട്ടുന്നതു് അല്പമാണെന്നുവെച്ചു് അതിന്നില്ലാതൃപ്തികേടു്. അധികം കിട്ടിയാൽ അത്രയും സ്വീകരിക്കുവാൻ അതിന്നു് കഴിവില്ലായ്കയുമില്ല.



തന്റെ ഈ വിചാരം ഇത്രയുമായപ്പോഴേക്കും അദ്ദേഹം ചാരുദത്തഗൃഹത്തെ സമീപിച്ചുകഴിഞ്ഞു. അല്പം വിളർത്തിട്ടുണ്ടെങ്കിലും പുലർവേളയിലെ തിങ്കളെന്നപോലെ ദർശനീയനായ ചാരുദത്തൻ സന്ധ്യാകാലത്തു് ഇഷ്ടദേവതകളെ അർച്ചിക്കുവാൻ ബലിസ്സാമാനങ്ങളോടുകൂടി വരുന്നതു് മൈത്രേയൻ കണ്ടു.

തനിക്കുണ്ടായ ദാരിദ്ര്യത്തെയോർത്തു് ദിനേദിനേ ശോകം വളർന്നുകൊണ്ടാണു് ചാരുദത്തന്റെ അവസ്ഥ. നിറയെ നിരന്ന ബലിപുഷ്പങ്ങളിന്മേൽ ഹംസങ്ങൾ വന്നു് നിർബ്ബാധം ക്രീഡിച്ചിരുന്ന ആ ഗൃഹാങ്കണം, അദ്ദേഹം ദേവതകൾക്കു് ബലിയായി നൽകിയ ധാന്യമെല്ലാം, ആർക്കും നോട്ടമില്ലായ്കയാൽ മുളച്ചുയരുകകൊണ്ടു് ഇപ്പോൾ വെറും പുൽക്കാടായിത്തീർന്നിരിക്കുന്നു. കെട്ടിടങ്ങളിലെ മരസ്സാമാനങ്ങളിൽ നിന്നു് കൃമിബാധയാൽ അവിടെയെങ്ങും പൊടിയുതിരുന്നു. അന്നങ്ങൾക്കു പകരം തുമ്പികളാണു് അവിടെ ഇപ്പോൾ കളിക്കുന്നതു്. അതുലശ്രീമാനായി വാണ ചാരുദത്തനു് ഇതിലധികം ഹൃദയഭേദകമായ കാഴ്ച മറ്റെന്തു വേണം? അദ്ദേഹം അങ്ങിനെ സന്തപ്തഹൃദയനായി ആ മുററത്തുനിന്നു് ബലി തൂകവെയാണു് മൈത്രേയന്റെ വരവുണ്ടായതു്. ഹൃദയപൂർവ്വം മംഗളാശംസ ചെയ്തുകൊണ്ടു് അരികേ വരുന്ന ആ സർവ്വകാലമിത്രത്തെ ചാരുദത്തൻ സ്വാഗതപൂർവ്വം സൽക്കരിച്ചു. സൌരഭ്യം ചേർന്ന ഒരു ഉത്തരീയം ചാരുദത്തനു കൊടുക്കുവാനായി അദ്ദേഹത്തിന്റെ പ്രിയവയസ്യനായ ചൂർണ്ണവൃദ്ധൻ മൈത്രേയനെ ഏല്പിച്ചിട്ടുണ്ടു്.

ആ വസ്ത്രം തോഴനിൽനിന്നു ഗ്രഹിച്ചു ഉടനേ, തന്റെ ജീവിതം സുഹൃജ്ജനത്തിന്നു് ദുർഭരമാകുമാറു് അത്ര ദരിദ്രമായല്ലോ എന്നോൎത്തു് ചാരുദത്തൻ ചിന്താനിമഗ്നനായി.

മൈത്രേയൻ:—“മതിമാനായ അങ്ങു് ഇങ്ങിനെ എപ്പോഴുമെന്തിലും ദുഃഖിക്കുന്നതു് അത്ഭുതമായതാണു്. അങ്ങേയ്ക്കുണ്ടായ ഈ ധനക്ഷയത്തെ കേവലം ചന്ദ്രന്റെ ചന്ദ്രികാക്ഷയംപോലെ മാത്രമേ ഗണിക്കേണ്ടതുള്ളു. ചന്ദ്രികയെന്നപോലെ ധനവും, എപ്പോഴും, വർദ്ധിച്ചും ക്ഷയിച്ചുംകൊണ്ടുതന്നെയിരിക്കും. വൃദ്ധിക്കപ്പുറമുണ്ടായ ഈ ക്ഷയംപോലെ, ഈ ക്ഷയത്തിന്നപ്പുറം ഇനി വൃദ്ധിയാണു്. അങ്ങു് പരിക്ഷീണനാണെങ്കിലും, പരിക്ഷീണനായ ചന്ദ്രനെപ്പോലെ ഈയുള്ളവൎക്കു് കുളിരേകുന്നുണ്ടു്. അസ്ഥിരയും ചഞ്ചലയുമാണു് ലക്ഷ്മിയെന്നു് അങ്ങേക്കു് അറിയാമല്ലോ. ഈ ധനത്തിനു് ആദിത്യപ്രകാശത്തിന്റെ കിരണങ്ങൾ കടന്നലുകളെപ്പോലെയാണു്. ഈ കടന്നലുകളെ പേടിച്ചു് ധനം എങ്ങെങ്ങോ ഓടിയോടി ഒളിച്ചുനടക്കുന്നു. അതിനെ ആൎക്കും സ്ഥിരമായി പിടി കിട്ടുന്നതേയില്ല. എന്നാൽ, ധനനാശദുഃഖമാവട്ടെ, വസന്താരംഭത്തിലെ മുളംകൂട്ടംപോലെയാണു്. അതിന്മേൽ ഇടന്റ് ഇടന്റ് മുളകൾ വളൎന്നുകൊണ്ടിരിക്കും. ഇതു് ആരിലും എപ്പോഴും കാണാവുന്നതുതന്നെയാകയാൽ മനസ്വിയായ അങ്ങു് ഈ താൽകാലികനഷ്ടത്തിൽ വൃഥാ ദുഃഖിക്കരുതു്.”

ചാരുദത്തൻ:—തോഴരേ, സ്വൎണ്ണങ്ങളും രത്നങ്ങളും മററു ചരക്കുകളും കയററിക്കൊണ്ടു് സമുദ്രപട്ടണത്തിൽ നിന്നു് പുറപ്പെട്ട എൻെറ കപ്പൽ ദുൎവ്വിധിയാൽ എപ്പോഠം ഏതിടത്തു് മുങ്ങിയോ അപ്പോഠം, അവിടെത്തന്നെ എൻെറ പൂൎവ്വാൎജ്ജിതമായ സൎവ്വസ്വവും നശിച്ചു കഴിഞ്ഞു. ഇനി എനിക്കു് എന്തുണ്ടു് ഗതി? എനിക്കുള്ള കുറെയേറെ വിത്തം നഷ്ടമായിപ്പോയല്ലോ എന്നുവെച്ചല്ല ഞാൻ ദുഃഖിക്കുന്നതു്. എനിക്കിനി എന്തുണ്ടു് കഴിവെന്നു് ചിന്തിച്ചു നോക്കുമ്പോഠം ആ കാണുന്ന അന്ധകാരത്തിൽ എനിക്കു് ഉദ്വിഗ്നനാകാതിരിക്കുവാൻ കഴിയുന്നില്ല. പരമസുഖസമ്പൂൎണ്ണനായിട്ടല്ലേ ഞാൻ ഇതുവരെ വളൎന്നുവന്നതു്. ആ എനിക്കു് ഈ ദാരിദ്ര്യം എങ്ങിനെ ഭയങ്കരമാകയില്ല? ഇരുട്ടിൽനിന്നു് വെളിച്ചത്തേക്കെന്നപോലെയാണു് ദുഃഖത്തിൽ നിന്നു് സുഖത്തിലേക്കുള്ള യാത്ര. അതു് ആകൎഷം. ആനന്ദദമം തന്നെ. എന്നാൽ, വെളിച്ചത്തുനിന്നു് പെട്ടെന്നു് ഇരുട്ടിലായിപ്പോയാൽ അതു് ഏതൊരാഠംക്കു് ഭീകരമാകയില്ല! സൎവ്വകാമസമ്പൂൎണ്ണനായി സുഖിച്ചുവാണവൻ വിത്തനഷ്ടത്താൽ ദരിദ്രനായിത്തീൎന്നാൽ അതു് എത്ര ഘോരഘോരമായ അവസ്ഥാന്തരമാണു്! അവൻ വെറും ജീവന്മൃതൻ. പ്രാണൻ കെട്ടുകഴിഞ്ഞിട്ടില്ലെന്നും, ചലനം നിലച്ചിട്ടില്ലെന്നും മാത്രം! ഇക്കാണായ ലോകകാൎയ്യങ്ങളൊക്കെയും അവനിൽനിന്നു് മുഖം തിരിച്ചുകഴി

ഞ്ഞിരിക്കുന്നു. അങ്ങിനെയുള്ളതല്ലേ എൻെറ ഇപ്പോഴത്തെ സ്ഥിതി! ആരുമില്ലാ, ഏതുമില്ലാ എന്നതല്ലേ ദാരിദ്ര്യം. അതിലല്ലേ എനിക്ക് അകപ്പെട്ടേണ്ടിവന്നിരിക്കുന്നതു്. എന്നിട്ടും, ഈ മിഥ്യാജീവിതത്തെ ഞാൻ വീണ്ടും വഹിക്കുന്നതു് ഒരൊററ ആശ്വാസം കൊണ്ടാണ്. സല്കൃത്യത്താലാണ് എനിക്കുണ്ടായ ഈ വിത്തക്ഷയം. യാതൊരു ദുർവൃത്തിയിലേക്കും എൻെറ പണം ചെന്നിട്ടില്ല. മിഥ്യാഡംബരത്തിന്നോ ഇന്ദ്രിയമദത്തിന്നോ വേണ്ടി ഞാൻ ധനം നശിപ്പിച്ചിട്ടില്ല. ജനക്ഷേമത്തിന്നായിട്ടാണ് എൻെറ സ്വത്തെല്ലാം ഞാൻ വിനിയോഗിച്ചിട്ടുള്ളതു്. പണത്തിളപ്പാൽ ദുസ്സഹസന്താപം പൂണ്ടു ഞാൻ യാതൊരാളുടേയും മനസ്സിൽ താപം ചേർത്തിട്ടില്ല. സർവ്വഭൂതാനുകമ്പയിൽനിന്ന് വിത്തപ്രതാപത്തെ ഏററവും താഴെയായിട്ടേ ഞാൻ നിർത്തിയിട്ടുള്ളൂ. ഞാൻ നേടുന്ന വിത്തമെല്ലാം മഹാജനതയുടെ കൈങ്കര്യ്യത്തിന്നുള്ളതാണെന്ന ആ വിചാരത്തോടുകൂടിയേ ഞാൻ ഏതൊരു കാര്യ്യത്തിലും ഏർപ്പെട്ടിട്ടുള്ളൂ. ഈ വാസ്തവം ശത്രുക്കളേവരും ഗ്രഹിച്ചിട്ടുണ്ടു്. അവർക്ക് എന്നിൽ അകം നിറയെയുള്ള സമ്മതി ഞാൻ അറിഞ്ഞിട്ടുമുണ്ടു്. അതുകൊണ്ടാണ് ഒട്ടും സന്താപലേശം ബാധിക്കാതെ ഈ ദരിദ്രൻ ഇങ്ങിനെ ജീവിക്കുന്നതു്. ധനമെന്നതു് വന്നുകൊണ്ടും പോയിക്കൊണ്ടുമിരിക്കുന്ന ഒന്നാണെന്നു് ഞാൻ അറിഞ്ഞിട്ടി

ല്ലാത്തതല്ല. സ്വത്തെല്ലാം നശിച്ചുപോയിയല്ലോ എന്നു വിചാരിച്ച് എനിക്കില്ലൂ ദുഃഖം. കാലാനുകൂലം എനിക്ക് ഇനിയും ധനമുണ്ടായിക്കൂടെന്നില്ലാ. ധനലാഭത്തിൽ ഹർഷമോ ധനനാശത്തിൽ ശോകമോ എനിക്കില്ല. എന്നാൽ, ഒന്നിനും കൊള്ളരുതാത്ത ജീവിതത്തെ എനിക്ക് ഇങ്ങിനെ വഹിക്കേണ്ടിവന്നതിലാണ് എന്റെ മനസ്സ് നില കാണാതെ വലയുന്നതു്. പരോപകാരത്തിന്നായിട്ടല്ലാതെ ഈ ശരീരം മറ്റെന്തിനാണ്? സജ്ജനോപകൃതിക്ക് എന്റെ വശം വക വല്ലതുമുണ്ടോ? സത്തുക്കളെ സംതൃപ്തരാക്കുവാൻ കഴിവില്ലാത്ത ഈ ജീവിതത്തെ നോക്കുമ്പോൾ എന്റെ മനസ്സ് ഉടഞ്ഞു തകരുംപോലെയായിത്തീരുന്നു. സജ്ജനം എങ്ങാനും വിഷമിക്കുന്നതു കാണുമ്പോൾ അവരെ സന്തോഷിപ്പിക്കുന്നതിന്ന് ശക്തിയില്ലാതെ മാറി നില്ക്കേണ്ടിവരുന്ന എനിക്ക് ഈ ദുർഗ്ഗജീവിതത്തിൽ എങ്ങിനെ ദുഃഖിക്കാതിരിക്കുവാൻ കഴിയും? എന്താണ് ഒരു ദരിദ്രന്റെ അവസ്ഥയെന്ന് തോഴർ ഒന്നു ഓർത്തുനോക്കൂ. ദരിദ്രനായിത്തീർന്നവൻ എന്തെന്തു കാര്യങ്ങൾ പറഞ്ഞാലും ആരാനുമുണ്ടോ ചെവികൊള്ളുന്നു. കാര്യാലോചനയിൽ ദരിദ്രന് ആരാനും സ്ഥാനം നല്കുമോ? അവനെ കാണുന്നതു് ബന്ധുജനത്തിന്നൊരു വല്ലായ്മയാണ്. അടുപ്പിക്കാൻതന്നെ സന്തോഷമില്ലാതിരിക്കെ അവന്റെ വാക്കുണ്ടോ ബന്ധുജനം കൈക്കൊള്ളുന്നു! ചാർച്ചക്കാരും വേഴ്ചക്കാരുമെല്ലാം അകന്ന് അവ

ന്ന് ജീവിതം ഏററവും ദുർഘടമായിത്തീരുന്നു. കൂടെ പ്പിറപ്പായ ജീവിതാശകൾമാത്രം അവനിൽനിന്ന് വിട്ടുകയില്ലതാനും. ജീവിതത്തിനു വേണ്ടി അവന് കർമ്മങ്ങളിൽ ഏർപ്പെടേണ്ടി വരുന്നു. ലൌകികജീവിതത്തിലെ ഉത്തമമദ്ധ്യമസ്ഥാനങ്ങളിലൊന്നും ദരിദ്രൻ ഒന്നു എത്തിനോക്കുവാൻ പോലും ആളല്ലാ. അധമസ്ഥാനത്തിലേ അവന്ന് നിലയുള്ളൂ. ജീവിതാശയെ എങ്ങിനെയെങ്കിലും തൃപ്തിപ്പെടുത്തണമെങ്കിൽ ദരിദ്രന് നീചസ്ഥാനത്തേക്ക് ഇറങ്ങേണ്ടിവരുന്നു. അവിടെ ഇടപെടുന്നതോടുകൂടി അധമസാഹചര്യംകൊണ്ട് അവൻ്റെ ശീലം തനിയേ ദുഷിക്കുന്നു. അവനുള്ള അന്തസ്സ് അപ്പോൾ അടിയോടേ പിഴുതുവീഴുന്നു. സർവ്വർക്കും അപഹാസ്യനായിട്ടാണ് പിന്നെഅവൻ്റെ നില. ഉച്ചസ്ഥാനത്തു വാണിരുന്നവൻ അവിടെ നിന്നു താഴെവീണ് തേജോഹീനനായി നീചവൃത്തനായിനടക്കുന്നതു കാണുമ്പോൾ അതു ജനസാമാന്യത്തിന് നല്ലൊരു പരിഹാസവിഷയമാണ്. അങ്ങിനെയുള്ള ദരിദ്രൻ്റെ മനസ്സിൽ തെല്ലെങ്കിലും ശേഷിക്കുമോ പ്രകാശം? മനസ്സു തളർന്ന് ബുദ്ധി മങ്ങി അവൻ്റെ ജീവിതം അന്ധകാരത്തിലായിത്തീരും. പിന്നെയൊരു വഴിച്ചെണ്ടയായിത്തീരും അവൻ. ആക്ഷേപമെല്ലാം അവനിൽ കാണിക്കാം. ആര് എന്തു കുററം ചെയ്താലും അതെല്ലാം ചുമക്കേണ്ടത് അവനാണ്. എല്ലാററിലും തലതാഴ്ത്തിയിരിക്കമാത്രമേ

ആവനു് ചെയ്യാവൂള്ളു. ഇതിലധികം എന്തുവിപത്താണു് മനുഷ്യജീവിതത്തിനു വേണ്ടതു്. അഹോ ഈ ദരിദ്രന്റേതു് എത്രഭയാനകമായ ദുരവസ്ഥ! എന്നാലും-എന്റെ തോഴരേ, എനിക്കു് വേറെയുമുണ്ടൊരാശ്വാസം. വിത്തനാശം വന്നാലും മറ്റു കാര്യങ്ങളിൽ ഞാൻ ഇപ്പോഴും ദരിദ്രനായിട്ടില്ല. പുരുഷന്റെ രണ്ടു വലിയ ധനങ്ങളാണു് ഭാര്യയും മിത്രവും. സമ്പൽകാലത്തെന്നപോലെ ഈ വിപൽകാലത്തും എന്റെ ഭാര്യ എനിക്കു് വശ്യയായിത്തന്നെ വർത്തിക്കുന്നുണ്ടു്. സുഖത്തിലെന്നപോലെ ദുഃഖത്തിലും അങ്ങു് എന്റെ ഉത്തമബന്ധുവായി നില്ക്കയും ചെയ്യുന്നു. ഇങ്ങിനെ രണ്ടു ധനങ്ങളും എനിക്കിപ്പോഴുമുണ്ടായിരിക്കെ ഞാൻ എങ്ങിനെ ദരിദ്രനാകും. എന്റെ ഭാര്യയും എന്റെ തോഴരും ജീവിച്ചിരിക്കുന്നതുവരെക്കും ദാരിദ്ര്യത്തിനു് എന്നെ പീഡിപ്പിക്കുവാൻ കഴികയില്ല. ലോകത്തിൽ എന്തൊന്നാണു് മനുഷ്യനു് നേടാവതല്ലാത്തതായുള്ളതു്? നഷ്ടധനനു് പിന്നീടു് ധനവാനായിക്കൂടെന്നു ഏതുണ്ടു വിധി? അതുകൊണ്ടു്, എന്റെ ഈ താൽകാലികമായ വിഷാദം കണ്ടു് അങ്ങു് ഒട്ടും പരിഭ്രമിക്കേണ്ടാ. ഒട്ടും നൈരാശ്യം കൊണ്ടല്ലാ ആകപ്പാടെയുള്ള സ്ഥിതി കണ്ടിട്ടാണു് ഞാൻ അങ്ങയോടു് എന്തോ ചിലതു് പറഞ്ഞുപോയതു്.”

തനിക്കുള്ള ദുഃഖത്തെ ചാരുദത്തൻ ഇപ്രകാരം മൈത്രേയന്റെ മുമ്പിൽ പെട്ടെന്നു് പിൻവലിച്ചു. അ

ഹ്നികകൎമ്മങ്ങൾക്കു് വിഘ്നം വരുത്തുക അദ്ദേഹത്തിന്നു് ഒന്നുകൊണ്ടും വയ്യാ. ഗൃഹദേവതകൾക്കെല്ലാം അദ്ദേഹം ബലിതൂകിക്കഴിഞ്ഞു. പിന്നീടുള്ള കൎമ്മങ്ങൾക്കു് നേരം വൈകുന്നതു കണ്ടിട്ടാണു് അദ്ദേഹം തന്റെ ദുഃഖപ്രസ്താവത്തെ ഉടൻ നിൎത്തിയതു്. അനന്തരം, വീഥിയിൽ ചെന്നു് മാതൃകൾക്കു് ബലി നടത്തിവരുവാൻ ചാരുദത്തൻ മൈത്രേയനോടു പറഞ്ഞു. തനിക്കു് അതു കഴികയില്ലെന്നു പിൻമാറുകയാണു ആ ബ്രാഹ്മണൻ ചെയ്തതു്. ഇത്രയെല്ലാം ആരാധിച്ചിട്ടും ഒട്ടും പ്രസാദിക്കാതിരിക്കുന്ന ആ ദൈവതങ്ങളെ ഇനിയെന്തിനു് പൂജിക്കുന്നുവെന്നാണു് അദ്ദേഹത്തിന്റെ ഇടഞ്ഞ ചോദ്യം. അതിന്നു് ചാരുദത്തന്റെ മറുപടിയാറിതു്.

"എന്റെ ഇഷ്ടദൈവതങ്ങൾ എന്നെ സംബന്ധിച്ചു് എന്തു കരുതുന്നുവെന്നു എനിക്കു് നോക്കേണ്ടതില്ല. എന്റെ ധൎമ്മമെന്തോ അതു് ഞാൻ നടത്തും. ഗൃഹസ്ഥനായ എനിക്കു് ഈവക ആഹ്നികകൎമ്മങ്ങൾ ഒഴിച്ചുകൂടാത്തവയാണു്. ദൈവങ്ങളോടും പിതൃക്കളോടും ബ്രാഹ്മണരോടും കടപ്പെട്ടവനാണു് മനുഷ്യൻ. ആ കടം അവൻ ശരിക്കു വീട്ടുകതന്നെ വേണം. ഇക്കാണായ സൃഷ്ടി മുഴുവൻ മനുഷ്യനല്ലാ ദൈവത്താലാണു് ഉണ്ടായിട്ടുള്ളതു്. ആ വിവിധസൃഷ്ടികളെക്കൊണ്ടു് നാം ഇങ്ങിനെ ജീവിക്കുമാറായി. അതിനാണു് നമുക്കു ദൈവത്തോടുള്ള കടപ്പാടു്. നമ്മുടെ പിതൃജനം പരമ്പരയാ പ്രയത്നിക്കുകകൊണ്ടാണു് നമുക്കു് ഇക്കാണായ ജീവിതസൌകൎയ്യങ്ങളെല്ലാം ഉണ്ടായി വന്നിരിക്കുന്നതു്. പിതൃക്കളുടെ നേട്ടങ്ങൾ സസുഖം ജിച്ചുവരികയാൽ നാം അവരോടു് കടപ്പെട്ടിരിക്കുന്നു.

ബ്രാഹ്മണനോടു നമുക്കുള്ള കടം വിദ്യാപ്രകാശനത്തെ സംബന്ധിച്ചതാണ്. അവരുടെ നിരന്തരപരിശ്രമമില്ലാതിരുന്നാൽ ലോകകാൎയ്യത്തിൽ നാം തീരെ അജ്ഞന്മാരായേക്കും. നമ്മുടെ മനസ്സിന്നു വേണ്ടുന്ന വക മുഴുവൻ നമുക്കു തരുന്നതു് വിദ്വാന്മാരാണ്. അവർ നമുക്കു തരുന്നതുപോലെ അത്ര അനൎഘവും ശ്രേയസ്സുമായ ധനം വേറെ കിട്ടുവാനില്ല. അതുകൊണ്ടാണ് ആ ബ്രാഹ്മണന്മാരോടു് നമുക്കുണ്ടായിരിക്കുന്ന കടം. കടം വീട്ടുന്നതിലുണ്ടോ പ്രതിഫലേച്ഛ? ദൈവതങ്ങളോടു് എനിക്കുള്ള കടം ഞാൻ വിധിപോലെ വീട്ടുന്നതല്ലാതെ അവരിൽ നിന്നു് വല്ലതും കിട്ടുന്നതിന്നു് ലോഭത്താൽ കൈക്കൂലി കൊടുക്കുന്നതല്ലാ എന്റെ ഈ ആരാധന."

ഈ മറുപടി കേട്ടിട്ടും മൈത്രേയൻ അവിടെനിന്നു് ഇളകിയില്ല. തന്റെ ദാരിദ്ര്യത്തെക്കുറിച്ചു് ചാരുദത്തൻ ചെയ്ത വിലാപം കേട്ടു് അദ്ദേഹത്തിന്റെ മനസ്സു് കലങ്ങി മറിഞ്ഞിരിക്കയാണ്. അദ്ദേഹത്തിന്നു് പുറവും കാണുന്നതൊക്കെയും തല കീഴു് മറിഞ്ഞു കിടക്കുന്നതുപോലെ തോന്നി. മനോവിചാരങ്ങളും താറുമാറായിക്കുഴഞ്ഞു കിടന്നു. കണ്ണാടിയിൽ കാണുന്ന രൂപമെന്നപോലെ ഇടം വലമായിട്ടും വലം ഇടമായിട്ടും വിപരീതമായിട്ടാണ് തന്റെ കണ്ണിന്നും കരളിന്നുമുള്ള കാഴ്ചയെല്ലാമെന്നു് ആ ചാരുദത്തവിദൂഷകൻ വിചാരിച്ചു. ആ മനോവിഭ്രാന്തിക്കു പുറമെ നഗരവീഥികളിലെ അന്നത്തെ നക്തഞ്ചരതാപത്തെയോൎത്തു് അദ്ദേഹത്തിന്നു് ഭയവുമുണ്ടായി. രാജാവു കാമലോഭാന്ധനാകകൊണ്ടു് നീ

ട്ടിന്നുണ്ടായ അനാഥത്വത്താൽ ദുർവൃത്തന്മാർ പെരുകി
പ്പരന്നു് രാത്രികാലം ആ നഗരത്തിൽ സുജനത്തിന്നു് സ
ഞ്ചാരയോഗ്യമല്ലാതായിട്ടുണ്ടു്. രക്ഷിജനത്തിന്റെ മു
മ്പിൽത്തന്നെ, പക്ഷേ, അവരുടെ കൂട്ടുകെട്ടോടുകൂടിത്ത
ന്നെ സാധുജനപീഡനം അവിടെ സാധാരണമായിത്തീ
ർന്നിരിക്കുന്നു! തവളയെ പിടിക്കുവാൻ സർപ്പം കുതിച്ചു
ചാടുമ്പോൾ അതിന്നിടയിൽ ഒരു എലി ചെന്നു ചാടും
പോലെയാണു് കാമചാരികളായ ദുരാത്മാക്കൾ സ്വച്ഛ
ന്ദവിഹാരം ചെയ്യവേ ഈ നിശാമുഖത്തിൽ താൻ വീ
ഥിയിൽ ചെല്ലുന്നതെന്നു കരുതി വിദൂഷകനായ മൈത്രേ
യൻ, മാതൃപൂജയ്ക്കായി വേറെ ആരെങ്കിലും പോകട്ടെ
യെന്നും, തനിക്കു് അതു് വയ്യെന്നും പറഞ്ഞു് മാറി നി
ന്നു. എന്നാൽ തോഴർ ബലി തൂകുവാൻ വീഥിയിലേക്കു
പോകയാണെങ്കിൽ ഈ സമയത്തു് അതു് ആരുതന്നെ
തടുക്കുവാൻ അദ്ദേഹം നോക്കിനില്ക്കയും ചെയ്യും. അ
പ്പോൾ ചാരുദത്തന്റെ സ്വരം അല്പം പരുഷമായിപ്പക
രുകയാണുണ്ടായതു്.

"മൈത്രേയ, അതുമിതും പറഞ്ഞു ശഠിച്ചുനില്ക്കാ
തെ യഥാകാലം കാര്യം നടത്തൂ. ഭയമുണ്ടെങ്കിൽ രദനി
കയോടുകൂടി വിളക്കെടുത്തുകൊണ്ടു് പോയേക്കൂ. ഞാൻ
സന്ധ്യാവന്ദനാനന്തരം ധ്യാനം നടത്തട്ടെ."

മൈത്രേയൻ പിന്നെ അവിടെ നിന്നില്ല. അദ്ദേ
ഹം പരിചാരികയായ രദനികയെ വിളിക്കുവാനും വിള
ക്കെടുക്കുവാനുമായി അകത്തേക്കു പോയി. സൂര്യൻ അ

സ്സൂശിക്കയൊഴെക്കും ഗൃഹദ്വാരത്തിൽനിന്ന് തനിയെ വെളിയിൽ ചെല്ലുവാൻ വിശ്രുതമായ ഉജ്ജയിനിനഗരത്തിൽ പാലകന്റെ ദുർഭരണംകൊണ്ട് ആ സാധുവിന്ന് പേടിക്കേണ്ടിവന്നു.

---

## രണ്ടാം അദ്ധ്യായം.

പാലകന്റെ സ്യാലനായി സംസ്ഥാനകൻ എന്നൊരാളുണ്ട്. അപുത്രനായ രാജാവ് ഭാര്യയുടെ പ്രിയത്തിന്നുവേണ്ടി ഈ സ്യാലനെ തലയിൽക്കേററി വെച്ചിരിക്കയാണ്. സംസ്ഥാനകൻ എന്തൊന്നു ചെയ്താലും അതിനെപ്പററിയൊന്നും ചോദ്യമേയില്ല. ആ ദുർബുദ്ധിയുടെ ചേഷ്ടിതങ്ങളൊക്കെയും രാജ്ഞിക്കെന്നപോലെ രാജാവിന്നും ഏററവും കൌതുകാവഹമാണ്. ഈയാളെക്കൊണ്ട് തന്റെ നാട്ടിന്നുള്ള ബാധ എത്ര ഘോരമാണെന്നറിയുവാൻ ആ കാമാന്ധനായ രാജാവിന്ന് കഴിഞ്ഞില്ല. സംസ്ഥാനകന്റെ എല്ലാ കർമ്മത്തെയും രാജപ്രിയത്തിന്നുവേണ്ടി ഉദ്യോഗസ്ഥന്മാർ പ്രശംസിക്കമാറായി. കുലം, ശീലം, രൂപം എന്നീ മൂന്നിലും രാജതല്പത്തിന്റെ നിഴൽപോലുമില്ലാത്ത നീചനാണ് ആ രാജസ്യാലൻ. ദുഷ്ടവിചാരം, ക്രൂരാചാരം, വികൃതഭാഷണം ഇവ മൂന്നുമുണ്ടായാൽ ഒരാൾക്ക് മനുഷ്യപിശാചമാകുവാൻ വേറെ എന്തുവേണം! ഇങ്ങിനെ പൈശാചികവൃത്തനായ സംസ്ഥാനകൻ നാട്ടാർക്കേവർക്കും ഉദ്വേഗകാരിയായിത്തീർന്നു. ആ പിശാചിന്ന് ഇഷ്ടംപോലെ പണവും, തോന്നുംപോലെ അധികാരവുമുണ്ടായാൽ എന്താണു പിന്നത്തെ കഥ! തന്റെ ശരീരത്തെ ആയിരം വിലയേറിയ വസ്ത്രാഭരണ

ങ്ങൾകൊണ്ടു് നിറയ്ക്കുമെങ്കിലും അവയ്ക്കു് ആ അപരിചിതനോടു് ഇണക്കമില്ലായ്കയാൽ അവയെല്ലാം ആയാളിൽ താറുമാറായിട്ടാണു് കിടക്കുക. രാജോചിതമായി നാഗരികഭാഷയിൽ ഇതിഹാസങ്ങളെന്നപ്പോലെ ആയാളെക്കൊണ്ടു് സംഭാഷണം ചെയ്യിക്കുവാൻ രാജാവു പണിപ്പെട്ടതിന്റെ ഫലമായി, "കുന്തീപുത്രോ വിനായകേ" തിജ്ഞാനംകൊണ്ടു് ആയാളുടെ നീചഭാഷ അത്യന്തം വികൃതമായി. രാജസ്യാലനെന്ന നിലയ്ക്കു് തനിക്കുള്ള ഉന്നതസ്ഥാനത്തെ നീചകർമ്മത്തിൽക്കൂടിയും നീചസംഘത്തിൽക്കൂടിയുമാണു് അനുഭവിക്കുന്നതിനു് ആയാൾക്കു രസമുണ്ടായതു്. ഇങ്ങിനെയുള്ള ദുശ്ചരിതനെക്കൊണ്ടു നാട്ടുകാരെല്ലാം പൊറുതികെട്ടു. നാട്ടിലുള്ള നല്ലതൊക്കെയും ആയാൾക്കു വേണം. അതിന്റെ ലാഭത്തിന്നായി ഏതു കടുംകൈയിൽ ഏർപ്പെടുന്നതിനും ആയാൾക്കു മടിയില്ല. ഇതിലെക്കു കേൾപ്പോരും കേൾവിയും അങ്ങില്ലതാനും. സാധ്വികളായ കുലീനകൾക്കു് ഏതും നിലയില്ലാതായിവന്നു. നല്ലതെന്നു കണ്ടാലും അപഹരിക്കുന്നതിന്നു് കൂട്ടുകാരോടുകൂടി വീഥിതോറും സഞ്ചരിക്കുന്ന ഈ പിശാചിനെ കണ്ടു് സാധുജനം അരക്ഷിതരായി പടിയടച്ചു് പേടിച്ചു വാഴുമാറായി.

ജനപീഡകനായി നടക്കുന്ന സംസ്ഥാനകൻ ഒരുനാൾ വസന്തസേനയെ കണ്ടു് കാമാതുരനായി. ഭാഗ്യൈശ്വര്യനിധിയായ വസന്തസേന അന്യാദൃശമായ രൂപശീലവൈശിഷ്ട്യത്താൽ ഉജ്ജയിനിക്കു് സവിശേഷമായ അലങ്കാരമായി വിളങ്ങിക്കൊള്ളുന്നു. ജനിച്ചതു് ഗണിക

യായിട്ടാണെങ്കിലും ആ മനസ്വിനി വർത്തിക്കുന്നതു് സ്വത
ന്ത്രയായിട്ടാണ്. ആനുപൂർവ്വികമായുള്ള നേട്ടംകൊണ്ടു്
മഹാവിത്തവതിയാണ് വസന്തസേന. ഗണികാകുലവൃ
ത്തിക്കു് ആ ശുദ്ധമതിയുടെ ഹൃദയത്തിൽ ഇടംകിട്ടിയില്ല.
ദിവ്യമായ ചാരിത്ര്യത്തെ തുച്ഛമായ പണത്തിനു വേണ്ടി
വിറ്റുതുലയ്ക്കുന്നതു് വെറും ആത്മദ്രോഹമാണെന്നു അ
വൾ അറിഞ്ഞു. ദരിദ്രയായ ചണ്ഡാലിനിയോളംപോ
ലും ധനികയായ ഗണികയ്ക്കു് മഹാജനതയിൽ സ്ഥാ
നമില്ലെന്നു് അവൾ ശരിയായി കണ്ടു. ധനവും
സൌന്ദര്യവും എങ്ങു കണ്ടാലും കാമ്യം തന്നെ. ഗ
ണികയെ പൂവമ്പർക്കാമരങ്ങൾ കാമിക്കുന്നതു്
അവളിലുള്ള സൌന്ദര്യത്തെ പാനം ചെയ്യുവാനാ
ണല്ലോ. സൌന്ദര്യസാരസ്യപ്രകാശനത്തിനു് അവ
ൾക്കു് മനോവാക്കായങ്ങളാൽ എത്രയെത്ര ഭാവ
ങ്ങൾ എത്രയെത്രപേരുടെ മുമ്പിൽ മാറിമാറിയെടുക്കേ
ണ്ടിവരുന്നു! എത്രയെല്ലാം പ്രയത്നിച്ചാലും ആ സൌന്ദ
ര്യം ഒടുക്കം കെട്ടുകതന്നെ ചെയ്യും. അപ്പോൾ ആർക്കു
വേണം അവൾ? സൌന്ദര്യത്തിൽനിന്നു് പണമുണ്ടാ
കാം. എന്നാൽ, പണത്തിനു വയ്യാ സൌന്ദര്യമുണ്ടാ
ക്കുവാൻ. അമ്മയെ രക്ഷിക്കാത്ത ആ സന്താനം എന്തിനു
കൊള്ളാം! ഇങ്ങിനെയായി വസന്തസേനയുടെ വിചാര
ഗതി. ജീവിതവിശുദ്ധിയാണ് സർവ്വശ്രേയസ്സിനും ആ
ധാരമെന്നും അതുതന്നെയാണ് അക്ഷയമഹാധനമെന്നും
ആ സാധ്വിക്കു് ബോധമുണ്ടായി. ഗണികാവൃത്തി മ
ഹാജനതയാൽ നിന്ദിതമാണെന്നുവെച്ചു് അവൾ അതു്
കൈക്കൊണ്ടില്ല. സൌന്ദര്യത്താൽ പണം പെരുക്കു

വാൻ നോക്കാതെ സൌശീല്യത്താൽ ഗുണം വളൎത്തുവാൻ അവൾ ഒരുങ്ങി. പൊന്നിന് മണംകൂടിയതുപോലെയായി അപ്പോൾ വസന്തസേനയുടെ ജീവിതം. ആ ശീലസമ്പന്നയായ ചാൎവ്വാംഗി ഉജ്ജയിനിയിലെ ദിവ്യവിഭൂഷണമെന്ന് പരികീൎത്തിതയാകയും ചെയ്തു.

പൂൎവ്വികധനമത്ര ആ ഉദാരചരിതയാൾ ബഹുജനകാൎയ്യങ്ങൾക്കായും സാധുജനസംരക്ഷണത്തിന്നായും വിനിയോഗിച്ചുകൊണ്ട് ഉപൎയ്യുപരി യശസ്സു വളൎത്തിവന്നു. ആ ഉജ്ജ്വലയശോദീപം എപ്പോഴും കൈയിലുള്ളതുകൊണ്ടു വിടസൎപ്പങ്ങൾക്ക് അവൾ ദുഷ്പ്രാപയായി. എന്നാൽ ആത്മലോഭം ജീവിതധൎമ്മമായി കൈക്കൊണ്ട ദുഷ്ടപിശാചിന്ന് എങ്ങ വയ്യാ ചെല്ലുവാൻ! സംസ്ഥാനകന്റെ കരളീച്ച ആ സുഭഗയിലും ചെന്നു പററി. സൎവ്വോപായങ്ങളും പ്രയോഗിച്ചിട്ടും ആ രാജസ്യാലന്ന് അവളെ വശഗയാക്കുവാൻ കഴിഞ്ഞില്ല. ആയാൾക്ക് ആളുകൊണ്ടും പണംകൊണ്ടുമുള്ള ശക്തിമുഴുവൻ ഗൂഢവും ക്രൂരവുമായ എല്ലാ വഴികളിൽക്കൂടിയും പ്രയോഗിച്ചിട്ടും അതൊന്നും ആ സുവ്രതയുടെ മുമ്പിൽ ചെലവായില്ല. എന്നാൽ കാമചോദിതനായ സംസ്ഥാനകന്ന് തന്റെ മനസ്സ് അവളിൽനിന്ന് പിൻവലിക്കുവാൻ കഴിഞ്ഞതുമില്ല.

ബ്രാഹ്മണമഹാവൃക്ഷത്തിൽ നിന്ന് ഉണങ്ങിക്കൊഴിഞ്ഞുവീണ ഇലകൾ ആ നഗരത്തിലും സുലഭമായുണ്ട്. അതിൽ പലതും ചോററിന്നുവേണ്ടി സംസ്ഥാനകനെയും പാററിച്ചേൎന്നില്പായി. വിടനെന്ന പേരോടുകൂടി ഒരു ബ്രാഹ്മണൻ ആ രാജസ്യാലന്റെ സേവകനായുണ്ട്. സംസ്ഥാനകന്റെ രാത്രിഞ്ചരതപസ്സിൽ ആയാളാണ് മു

ഖ്യസഹായൻ. അവരിരുവരും ചേൎന്നു് വസന്തസേനയെ വഞ്ചിച്ചു പാട്ടിലാക്കുവാൻ കോപ്പിട്ടിറങ്ങി. സായാഹ്നികകൎമ്മങ്ങൾ കഴിഞ്ഞു് വിശ്രാന്തിക്കായി പടിക്കൽ വന്നു് ഏകയായി വീഥിയെ നോക്കിക്കൊണ്ടു നില്ക്കവേ ആ അനവദ്യാംഗിയായ കാന്തയെ ഇവർ പെട്ടെന്നു് ചെന്നു വളഞ്ഞു. ഏതു ഹിംസയ്ക്കും തയ്യാറായി നില്ക്കുന്ന ആ നൃശംസന്മാരെ കണ്ടു് ആ അബലാമാലിക ഉദ്വിഗ്നയായി എങ്ങോട്ടെന്നില്ലാതെ ചുററിപ്പാഞ്ഞു. രജനിയുടെ പുറപ്പാടിൽത്തന്നെ ആ നഗരം മുഴുവൻ അവിടത്തെ രാജാംഗത്തിന്റെ ഹൃദയംപോലെ കട്ടതായി ഇരുണ്ടുകഴിഞ്ഞു. അപ്പോഴത്തെ വിജനതയാൽ ആ അന്ധകാരത്തിന്റെ ഭയങ്കരത പതിരട്ടിച്ചു. വീടുകളിലെല്ലാം പടി അടച്ചുകഴിഞ്ഞു. ആളുകളെല്ലാം നിദ്രപ്പൂർ. മറവാനൊട്ടും വഴിയില്ല. വിളിച്ചാൽ ആരും കേൾക്കുന്നതുമില്ല. ആ പാവം എന്തു ചെയ്യും! രണ്ടു പേനാക്കൾ പിന്തുടൎന്നു പാഞ്ഞുവരുമ്പോൾ അവൾ അങ്ങു നില്ക്കാമോ? ആ നിരാലംബിനിക്കു് ആ വീഥിയിൽ ചുററിച്ചുററി ഓടുകതന്നെ വേണ്ടിവന്നു. "നില്ക്കെടി വസന്തസേനേ, നില്ക്കു്" എന്നു് വിളിച്ചുകൊണ്ടു് സംസ്ഥാനകൻ വിടസമേതം അവളുടെ പിന്നാലെതന്നെയുണ്ടു്.

"നീ ഇങ്ങിനെ കിതച്ചുഴറിക്കൊണ്ടു് ഓടിപ്പാഞ്ഞുഴലുന്നതു് എന്തിനാണമ്മ? നീ എന്തിന്നിങ്ങിനെ പേടിക്കുന്നു? നിന്നെ ഞാൻ കൊല്ലാനല്ലാ വരുന്നതു്. ഈ കാമച്ചൂടു് എനിക്കു് ഇനി സഹിക്കാൻ വയ്യ. അതു് എരിഞ്ഞെരിഞ്ഞു എന്റെ മനസ്സു തകൎന്നു. തീയിലിട്ട

മതിപോലെയാണു മനസ്സു കിടന്നു പൊരിയുന്നതു്. അതുകൊണ്ടാണു് ഞാൻ നിന്നെ വിളിക്കുന്നതു്; നിന്നെ കൊല്ലുവാനല്ല. നരിയെ ക്രൂരൻനായ്ക്കളെന്നപോലെ നിന്നെ കടിച്ചുകൊല്ലുവാനല്ല ഞങ്ങൾ വരുന്നതു്. ആരാണു് ഞാൻ എന്നു് നിനക്കു് അറിഞ്ഞുകൂടയോ? എന്റെ കരളല്ലേ നീ ഇപ്പോൾ കട്ടിരിക്കുന്നതു്? അതു തിരിച്ചു തരാതെ നീ മണികിങ്ങിണികിലുങ്ങവേ ഇങ്ങിനെ ഓടിപ്പാഞ്ഞാൽ ഞാൻ നിന്നെ വിടുമോ?"

ഇങ്ങിനെയോരോന്നു പറഞ്ഞുകൊണ്ടാണു് സംസ്ഥാനകന്റെ പോക്കു്. പിടിക്കുവാൻ വരുന്ന പുലിയുടെ മുമ്പിൽ പേടമാനെന്നപോലെ വസന്തസേന ഭീതയായി ഓടുന്നു. സർവ്വാഭരണഭൂഷിതയായ ആ സർവ്വാംഗസുന്ദരിക്കു് മനസ്സുടയ്ക്കുന്ന അപ്പോഴത്തെ പേടിക്കിടയിൽ തന്റെ സൌകുമാര്യത്തെക്കുറിച്ചുണ്ടോ ചിന്ത വല്ലതും! എന്നാലും, ആ നൃത്യകലാകുശല അരുണാചന്ദ്രാഞ്ചിതമായ മൃദുലപാദങ്ങൾ പൊക്കിപ്പൊക്കി വെച്ചുകൊണ്ടു് ഓടുന്നതു് ആ ബ്രാഹ്മണവിടന്നു് ഏററവും ദർശനീയമായി. ഇടയ്ക്കിടെയുണ്ടാകുന്ന അവളുടെ തിരിഞ്ഞുനോക്കു് സമ്മോഹനമായ ചടുലകടാക്ഷമായിട്ടാണു വിടന്നു തോന്നിയതു്.

"ഗരുഡനെ കണ്ടു പേടിച്ചു പെൺപാമ്പിനെപ്പോലെ, എടോ! വസന്തസേനേ, ഒരേ ഊക്കിൽ നൂറടിവീതം നീ ഇങ്ങിനെ കുതിച്ചുചാടിയോടുന്നതുകൊണ്ടു നിനക്കു് എവിടെയുണ്ടാകും രക്ഷ? വേഗംകൊണ്ടു് വായുതുല്യനാണു് ഞാൻ എന്നു നിനക്കു് ഒന്നു കാണണമെ

നാണോ? ഒരു ചാട്ടംകൊണ്ടുതന്നെ നിന്നെ പിടിക്കുവാൻ എനിക്കില്ലാ പ്രയാസം."

വിടന്റെ ഈ വാക്കു കേട്ടപ്പോൾ വസന്തസേനയുടെ ഭയം ഒന്നുകൂടി വളൎന്നു. അവൾ തന്റെ പരിജനങ്ങളെ ഓരോരുത്തരെയായി വിളിച്ചുനോക്കി. വീട്ടിൽ നിന്ന് അവൾ കുറെയേറെ അകലെയായിപ്പോയിരിക്കുന്നു. പരിജനങ്ങൾ എങ്ങിനെ അവളുടെ വിളി കേൾക്കും? ഭയവിവശയായ അവൾ അവിടെ അമ്പരന്നു നിന്നുപോയി.

"നിലവിളിക്ക്! നിലവിളിക്ക്! സൎവരെയും ഉറക്കെയുറക്കെ വിളിക്ക്! നിന്നെ രക്ഷിക്കുവാൻ ആരാണു വരുന്നതെന്നു കാണട്ടെ. രാജസ്യാലനായ ഈ എന്നോട് സ്വൎഗ്ഗത്തിലോ ഭൂമിയിലോ ആരാണെതിൎക്കുവാൻ? പണ്ട് ദുശ്ശാസനൻ സീതയേയോ ദമയന്തിയേയോ ചെയ്തതുപോലെ തലമുടി പിടിച്ചു വലിച്ച് നിന്നെ ഞാൻ മണ്ണിലിട്ടിഴയ്ക്കും"—എന്നു ചിലച്ചുകൊണ്ട് സംസ്ഥാനകൻ അവളുടെ അരികെ എത്തിക്കഴിഞ്ഞു. ഒപ്പം വിടനും.

വിടൻ:—"എടോ, വസന്തസേനേ, ഞങ്ങളുടെ മുമ്പിൽ നീ എത്ര നേരം എവിടെയെല്ലാം ഓടിയാലും രക്ഷ കിട്ടുമെന്ന് വിചാരിക്കേണ്ട. ഞങ്ങൾക്കു കീഴടങ്ങുന്നതാണു നിനക്ക് ഒരേ രക്ഷ. ഇളംകദളിത്തണ്ടുപോലെ മൃദുലകോമളമായ ശരീരത്തെ നീ എന്തിന്നിങ്ങിനെ ഉലയ്ക്കുന്നു! മിനുത്തു് ചൊകന്ന ചെന്താമരപോലെ മോഹനമായ ഈ മൃദുപാദങ്ങ

ളെ ക്രൂന്മാ കള്ളകളിൽ ഇങ്ങിനെ ഇടറുവാൻ വിട്ടന്നതെന്തിന്? കാമുകജനത്തിന് സാനന്ദം വായിക്കുവാനുള്ള വീണയല്ലേ നീ? ഈ അന്ധ്രികളുടെ മുമ്പിലോ നിനക്ക് ഭയം! സാമംകൊണ്ടുതന്നെ നീ ഞങ്ങൾക്ക വശഗയാകയാണ് നല്ലതു്. ആരെയും ഒന്നുകൊണ്ടും പേടിക്കാത്തവനാണ് ഈ ഞാൻ എന്ന് നീ അറിഞ്ഞിട്ടില്ലയോ? അപകൃത്യങ്ങളിൽ സ്വച്ഛന്ദവിഹാരം ചെയ്യുക എനിക്ക് വലിയ രസമാണ്. രാത്രികാലത്തു ഘോരകർമ്മം ചെയ്യുക എനിക്ക സുപരിചിതവുമാണ്. എന്തെല്ലാം കഠോരകൈകളിൽ ഞാൻ ഏർപ്പെട്ടിട്ടുണ്ടെന്ന നീ ഒരു പെണ്ണാകയാൽ ഞാൻ പറയുന്നില്ലെന്നേയുള്ളു. എന്നുതന്നെയല്ലാ, ഈ വീഥിയിൽവെച്ച് ഞാൻ അതു പറയുന്നതു്, പക്ഷെ, രക്ഷിജനം കേൾക്കുമെന്നു വരുന്നതാം. അതുകൊണ്ടു്, ഘോരകർമ്മത്തിന് ഇടയാക്കാതെ, മൃദുവാക്കുകൊണ്ടുതന്നെ നീ ഇണങ്ങിയേക്കു എന്നു ഞാൻ ചുരുക്കിപ്പറഞ്ഞുകൊള്ളുന്നു. നല്ലതു പറഞ്ഞിട്ട് അതു കൈക്കൊള്ളാതിരുന്നാൽ അതുകാരണം പശ്ചാത്താപമുണ്ടാവാതിരിക്കുമോ? പാരുഷ്യം വളർന്ന് രോഷമായിത്തീർന്നാൽ, പിന്നെ, എന്തുചെയ്യുവാനും ഞങ്ങൾ മടിക്കയില്ല. ഇതാ, മൂർച്ച കൂടിയ വാൾ കൈയിൽ ഏന്തിക്കൊണ്ടാണ് നിന്നോടു ചെയ്യുന്ന ഈ സാന്ത്വനം. വെറുതേ ഇടഞ്ഞുനിന്നു നശിക്കേണ്ട."

വിടന്റെ ഈ ഘോരവാക്യത്തെ സംസ്ഥാനകൻ അതേവിധംതന്നെ പിന്തുടൎന്നു. കൃത്തുമുത്തു തിളങ്ങുന്ന

വാരം ആ ദൃഷ്ടാന്തം നീട്ടിക്കാണിച്ചു. അകാര്യം ചെയ്യുവാൻ ഒട്ടും മടിക്കാത്തവരാണ് അവരെന്ന് വസന്തസേനയ്ക്ക് അറിയാം. അവരുടെ ആനനംപോലും ഏറ്റവും ഭയങ്കരമായിട്ടാണിരിക്കുന്നത്. ഈ വ്യാഘ്രവക്ത്രത്തിൽനിന്ന് ആ മുഗ്ദ്ധ എങ്ങിനെ രക്ഷപ്പെടും. രക്ഷാസ്ഥാനം വല്ലതുമുണ്ടോ എന്ന് ഒന്ന് ചിന്തിച്ചുനോക്കട്ടെ എന്നുവെച്ചാൽ ആ ദുരാത്മാക്കളിൽനിന്ന് കണ്ണെന്നപോലെ കരളും ഒരു തൊടിനേരത്തേക്കുപോലും അവർക്ക് പിൻവലിക്കാവതല്ലല്ലോ. കുറച്ചുനേരത്തേക്കു മൃദുഭാഷണംകൊണ്ട് അവരെ അടക്കിനിർത്തീട്ട്, അതിനിടയ്ക്ക് രക്ഷാമാർഗ്ഗം കണ്ടുപിടിക്കാമെന്ന് ആ സുമതി ഒടുക്കം നിശ്ചയിച്ചു.

"എന്തിനാണ് നിങ്ങൾ എന്നെ ഇങ്ങിനെ പേടിപ്പിക്കുന്നത്. കുലശീലസമ്പന്നന്മാരായ പുരുഷശ്രേഷ്ഠന്മാരുടെ ഔദാര്യംകൊണ്ട് ഉപജീവിച്ചുപോരുന്ന ഒരു വേശ്യാകുലജാതയാണല്ലോ ഞാൻ." എന്ന് സാമർത്ഥ്യത്തോടെ പറഞ്ഞുകൊണ്ട് വസന്തസേന അവിടെ നിന്നു. അവർ പറഞ്ഞതിന്റെ യാഥാർത്ഥ്യം ആ വിടാധമന്മാർക്കുപോലും ഗ്രാഹ്യമായില്ല. വേശ്യകളാരും കുലത്തെയോ ശീലത്തെയോ അല്ലാ ധനത്തെ മാത്രമാണ് നോക്കുക. തന്റെ ജീവിതം അങ്ങിനെയല്ലാ എന്നും, കുലശീലവാന്മാരായ മഹാത്മാക്കൾ എല്ലാവർക്കും രക്ഷകന്മാരാകയാൽ താനും അവരുടെ രക്ഷയിൽ വളരുന്ന സുവൃത്തയാണെന്നുമുള്ള അർത്ഥമല്ലാ, നല്ലനല്ല പുരുഷന്മാരെക്കൊണ്ട് അങ്ങിനെ കഴിഞ്ഞുപോകുന്ന ഗണികയാണ് താൻ എന്ന അർത്ഥമാണ് അവളുടെ വാക്കിൽനിന്ന് ആ ദുരാ

ത്താക്കൾ മനസ്സിലാക്കിയതു്. ആ ധാരണയോടെ "അതുകൊണ്ടുതന്നെയാണു് ഈ അർത്ഥന" എന്നു് വിടൻ മറുപടി കൊടുത്തു. ധനത്തെ പുരസ്കരിച്ചാൽ വേശ്യകൾ ആർക്കും സുപ്രാപ്യയല്ലേ? എന്നാൽ, വാക്കുകൾ വളത്തുന്നതിനുവേണ്ടി "ഏതിനെയാണു് നിങ്ങൾ അർത്ഥിക്കുന്നതു്? എന്റെ ശരീരത്തെയോ ഭൂഷണത്തെയോ എന്നു് മറെറാരു ചോദ്യം വസന്തസേന ഉണ്ടാക്കി.

വിടൻ:—"സുമലതതന്നെ കൈയിലുള്ളപ്പോൾ അതിൽനിന്നു് പുഷ്പത്തെ അപഹരിക്കുകയെന്നോ? നിന്നെത്തന്നെ ഞങ്ങൾക്കു് കിട്ടിയിരിക്കുമ്പോൾ നിന്റെ ഈ ആഭരണംകൊണ്ടു് ഞങ്ങൾ തൃപ്തിപ്പെടുമോ?"

വസന്ത:—"ആത്മപീഡനം ചെയ്യുവാൻ ഞാൻ ശക്തയല്ലെന്നു് ആര്യൻ അറിയണം. മനസ്സിന്നു് ഇഷ്ടമല്ലാത്തതു് ഞാൻ ഒരിക്കലും ഒന്നുകൊണ്ടും ചെയ്യുകയില്ല."

"നിന്റെ യജമാനനാണു് ഞാൻ എന്നു് നീ ഓർക്കു്! നീ എന്നെ കാമിക്കയില്ലേ?"—എന്നു് കയറ്റുകൊണ്ടു് അതിലിടയ്ക്കു് സംസ്ഥാനകൻ മുന്നോട്ടു വന്നു.

"കളിപ്പിച്ചെട്ടത്ത തീക്കനൽപോലെയല്ലെ അങ്ങയുടെ പ്രതാപം"—എന്നു് വസന്തസേന ചെയ്ത പരിഹാസം മൂഢനായ സംസ്ഥാനകനു് അവൾ കരുതിയതുപോലെതന്നെ, പരികീർത്തനമായിത്തോന്നി സന്തോഷത്തോടെ തല കലുക്കിക്കൊണ്ടു മാറിനിന്നു. വിടനാവട്ടെ, കുലശീലസമ്പന്നന്മാരായ പുരുഷശ്രേഷ്ഠന്മാരുടെ ഔദാര്യംകൊണ്ടാണു് താൻ ഉപജീവിക്കുന്നതെന്നു് വസന്ത

സേന പറഞ്ഞതിനെ ഓൎത്തു്, സംസ്ഥാനകനിൽ അവൎക്കു് അപ്രിയം തോന്നുവാൻ തക്കവണ്ണം ആയാൾക്കു ശീലത്തിലൊ കുലത്തിലൊ പദവിയിലൊ വല്ല കുറവുമുണ്ടോ എന്നു് അവളോടു് ചോദിക്കുവാൻ തുടങ്ങിയപ്പോഴാണു് തന്റെ ആ സ്വാമിയുടെ കടുത്ത മൂഢത അങ്ങു് നല്ലവണ്ണം വെളിപ്പെട്ടതു്. "പുരുഷരൂപം കൈക്കൊണ്ട വെറും മാടുതന്നെയാണു് ഈയാൾ" എന്നു് വിടൻ സ്വഗതം വിചാരിച്ചു. അനന്തരം, വഴിയൊന്നു് മാററിക്കൊണ്ടായി ആയാളുടെ പ്രസംഗം.

"എടോ, വസന്തസേനേ, സകാമനേ നിരാകരിക്കുന്നതു്, വേശ്യാവൃത്തിക്കു് ചേൎന്നതാണോ? കുലധൎമ്മം കൈവിടുവാനാണോ നിന്റെ ഭാവം? കാമികളുമായി ഇടപെടാതിരുന്നാൽ വേശ്യക്കു് വല്ല നാട്ടിലും നിലകിട്ടുമോ? വെറും വഴിച്ചെണ്ടപോലെയല്ലേ നിന്റെ അവസ്ഥ. ആൎക്കും പ്രാപ്യയല്ലേ നീ! പണം ആരു തരുന്നുവോ അവൎക്കു് കൊടുക്കുവാനുള്ളതല്ലേ നിന്റെ രൂപം? പ്രിയനെന്നോ അപ്രിയനെന്നോ വേശ്യക്കുണ്ടോ ഭേദബുദ്ധി? പണത്തിലല്ലാതെ, കുലശീലരൂപങ്ങളിൽ വേശ്യക്കെന്തുകാൎയ്യം? നീ സ്വന്തം കുലധൎമ്മംപോലെ പ്രവൎത്തിക്കേണമെന്നേ ഞങ്ങൾ പറയുന്നുള്ളു."

വേശ്യാധൎമ്മത്തെക്കുറിച്ചു് ഇങ്ങിനെ വിടൻ പറഞ്ഞു തുടങ്ങിയപ്പോൾ, ഏററവും അവജ്ഞയോടുകൂടിയാണു് വസന്തസേന കേട്ടുനിന്നതു്. ഓരോവക സാന്ത്വനവാക്കുകൾ ഇങ്ങിനെ തുടൎന്നു തുടൎന്നുകൊണ്ടിരുന്നാൽ അതിനിടയ്ക്കു് ഈ കൂരിരുട്ടിൽ വസന്തസേന മറഞ്ഞുകളഞ്ഞേക്കുമോ എന്നു് സംസ്ഥാനകനു ശങ്കയുണ്ടായി.

"സ്വാമി ഇങ്ങിനെ ഓരോന്ന പറഞ്ഞുകൊണ്ടുനിന്നാൽ ഈ ഇരുട്ടിൽ ഇവൾ ഒളിച്ചേക്കും. ആ ദരിദ്ര ചാരുദത്തന്റെ വീടാണ് ഇതാ കാണുന്നതു്. ആ സാത്ഥവാഹപുത്രനെ കാമിച്ചുകൊണ്ടാണ് ഇവളുടെ ഈ പോക്ക്. നമ്മെ പിന്നാലെ നടത്തിക്കൊണ്ട് ഇവൾ ഈ വഴിക്ക തിരിഞ്ഞതു് അതുകൊണ്ടാണ്. ഇനി ഈ വിട്ടിലേക്ക് കടക്കുംമുമ്പെ ഇവളെ നമുക്ക പിടിക്കണം."

സംസ്ഥാനകന്റെ ഈ അഭിപ്രായം പൂർത്തിയാകുംമുമ്പെ വസന്തസേന മറഞ്ഞുകഴിഞ്ഞു. ആര്യ ചാരുദത്തന്റെ ഗൃഹമാണ് അരികെ കാണുന്നതെന്നറിഞ്ഞപ്പോൾ അവൾ അവിചാരിതമായുണ്ടായ ആ പരമാമോദത്താൽ രോമാഞ്ചിതയായി. രക്ഷാമാർഗ്ഗം കാണാതെ ഉഴന്നുഴറവെ, പെട്ടെന്ന് പ്രിയജനസന്നിധിയിൽ എത്തുകയെന്ന ഭാഗ്യമാണ തനിക്കുണ്ടായിരിക്കുന്നതെന്ന കണ്ട ഉടനെ അവളുടെ ഭയം നിശ്ശേഷം നീങ്ങി. അവൾ ഒരു ക്ഷണംകൊണ്ട് അവിടെ പടിവാതിലിന്നിടയിൽ മറയുകയും ചെയ്തു.

പറയരുതാത്തതെന്തോ അതുതന്നെ സംസ്ഥാനകൻ പറഞ്ഞുപോയി. അതു കഴിഞ്ഞു നോക്കിയപ്പോൾ വസന്തസേനയെ അങ്ങു കാണാനില്ല. അവൾ നമ്മെ ചതിച്ചല്ലോ എന്ന വിളിച്ചു പറഞ്ഞുകൊണ്ട് അയാൾ മുന്നോട്ട ചാടി. അവൾ എവിടെ ഒളിച്ചുവെന്ന് വിടനും അവിടെയെല്ലാം തെരഞ്ഞു നോക്കിത്തുടങ്ങി. അതിന്നിടയ്ക്ക്, വസന്തസേന കേൾക്കുവാനായി ഇങ്ങിനെ പറകയുണ്ടായി:—

"ഏടോ വസന്തസേനേ, ഞങ്ങളെ ചതിക്കുവാൻ നീ നോക്കേണ്ടാ. നിന്നെ പിന്തുടൎന്നു കണ്ടുപിടിക്കുവാൻ എനിക്കു പ്രയാസമില്ല. കരിങ്കാറിന്നിടയിൽ മിന്നലെന്നപോലെ നീ ഇപ്പോൾ ഇരുട്ടിൽ മറഞ്ഞിരുന്നാലും, നീ അണിഞ്ഞിട്ടുള്ള ഭൂഷണങ്ങളുടെ മഞ്ജുമുഖരിതത്താലും, നവമാല്യത്തിന്റെ മോഹനസൗരഭ്യത്താലും നിന്നെ പിടികൂടുവാൻ ഞങ്ങൾക്കു കഴിവുണ്ടു്."

അങ്ങിനെയാണെങ്കിൽ മാല്യഭൂഷണങ്ങളേയും മാററിയേക്കാം എന്നു വസന്തസേന നിശ്ചയിച്ചു. മടിയിൽനിന്നു പുഷ്പങ്ങളെല്ലാമെടുത്തു് അവൾ എറിഞ്ഞുകളഞ്ഞു. ആഭരണങ്ങൾ അഴിച്ചു് അതെല്ലാം വസ്ത്രത്തിൽ പൊതിഞ്ഞു. പിന്നെ പള്ളക്കവാതിൽ തുറന്നു് അകത്തേയ്ക്കു കടക്കുവാനായി അവളുടെ ശ്രമം.

വല്ലാത്ത കൂരിരുട്ടു്! ആകാശം അഞ്ജനവൎഷം ചെയ്യുകയാണോ ഇതു്! കൊഴുകൊഴുത്ത ഇരുൾമഴ്യു് മെയ്യെല്ലാം പുരളുകയോ!—എന്നു വിടൻ ശങ്കിച്ചു. ആ ഇരുട്ടത്തുള്ള നോട്ടം ദുൎജ്ജനോപാസനപോലെ നിഷ്ഫലമായി അയാൾക്കു തോന്നി. വസന്തസേനയെ ഈ കൂരിരുട്ടിൽ പരമാൎത്തിക്കാമെന്നാണു് ഈ ദുഷ്ടന്മാർ കരുതിയതു്. എന്നാൽ, ഈ കൂരിരുട്ടുതന്നെ അവൾക്കു് ഇപ്പോൾ രക്ഷ നൽകിയിരിക്കുന്നു. നിബിഡാന്ധകാരവും വനാന്തരാളവും അവയെ ശരണം പ്രാപിക്കുന്ന ഭയങ്ങൾക്കു് ആശ്രയസ്ഥാനമായി നിലകൊള്ളുന്നു. പേടിക്കുന്നവനേയും പേടിപ്പിക്കുന്നവനേയും ഒരുപോലെ രക്ഷിയ്ക്കുവാൻ ഇരുട്ടിന്നു കഴിവുണ്ടല്ലോ. വസന്തസേനയെ കാണുന്ന

തിന്നു് വിടന്റെ നേത്രങ്ങൾ ആ ഇരുട്ടിനെ പിളൎക്കുവാൻ ആവുന്നതും പണിപ്പെട്ടു നോക്കി. പടിവാതിലിന്റെ നിഴലാൽ ഒന്നുകൂടിയും കട്ടതിങ്ങിയ തമസ്സിലാണു് വസന്തസേന നില്ക്കുന്നതു്. വിടനും സംസ്ഥാനകനും വീൎപ്പടക്കിക്കൊണ്ടു തുറിച്ചു മിഴിച്ചു നോക്കീട്ടും ഇമകൾ മുറുകിയടഞ്ഞതുപോലെയാണു് അവൎക്കു് അനുഭവമുണ്ടായതു്.

---

## മൂന്നാം അദ്ധ്യായം.

മൈത്രേയൻ മാതൃബലിക്കായി, ചാരുദത്തന്റെ നിയോഗപ്രകാരം അകത്തുചെന്നു വിളക്കെടുത്തു് രദനികയോടുകൂടി വീഥിയിലേക്കു പുറപ്പെട്ടു. പടിവാതിൽ തുറന്നു് അവർ തെരുവിലേക്കു ഇറങ്ങുവാൻ തുടങ്ങിയപ്പോഴേക്കും വിളക്കു് പെട്ടെന്നു് അണഞ്ഞുപോയി. അവിടെ മറഞ്ഞു നിന്നിരുന്ന വസന്തസേന, തന്നെ അന്യർ കാണാതിരിക്കുവാൻവേണ്ടി വസ്ത്രാഗ്രംകൊണ്ടു് ആ വിളക്കു് അണച്ചതാണു്. വാതിൽ തള്ളിത്തുറന്നപ്പോഴുണ്ടായ കാറ്റുകൊണ്ടാണു് വിളക്കു കെട്ടതെന്നു് മൈത്രേയൻ വിചാരിച്ചു. സാമാനങ്ങളോടുകൂടി വീഥിയിലേക്കിറങ്ങുവാൻ രദനികയോടു പറഞ്ഞിട്ടു് അദ്ദേഹം വീണ്ടും വിളക്കു കത്തിക്കുവാനായി അകത്തേക്കു തിരിച്ചു. വിളക്കും ആളും പിന്നാലെ വരുമല്ലോ എന്ന ധൈൎയ്യത്തോടെ ആ പരിചാരിക ഉടൻതന്നെ പടി കടന്നു് വീ

ഢിയിലേക്കു് പോയി. വിളിക്കാതെതന്നെ പടി തുറന്നു കിട്ടിയതു് വസന്തസേനയ്ക്കു് മറെറാരു ഭാഗ്യമായി. തന്നെ കണ്ടുപിടിച്ചു് സംസ്ഥാനകൻ ബലം പ്രയോഗിക്കുവാൻ വരികയാണെങ്കിൽ അപ്പോഴും ചാരുദത്തനെ ഉറക്കെ വിളിച്ചു് വാതിൽ തുറപ്പിക്കാമെന്നുവെച്ചാണു് അവൾ അവിടെനിന്നിരുന്നതു്. ദൈവഗത്യാ, അത്രയും ശ്രമം അവൾക്കു് വേണ്ടിവന്നില്ല. അവൾ നിശ്ശബ്ദം അകത്തുകടന്നുനോക്കിയപ്പോൾ ചാരുദത്തൻ അവിടെ ധ്യാനമഗ്നനായി സ്ഥിതിചെയ്യുന്നതു കണ്ടു. അദ്ദേഹത്തിന്റെ പിന്നിൽ അവൾ പതുക്കെ ചെന്നു് അടങ്ങിയൊതുങ്ങി നിന്നു.

വസന്തസേന എവിടെയാണെന്നു് കണ്ണുനാസകളെക്കൊണ്ടു് വിടനും സംസ്ഥാനകനും അന്വേഷിച്ചു നില്ക്കവേയാണു് രദനികയുടെ വരവു്. അവളുടെ മുടിമലതിൽ നിന്നുള്ള സൌരഭ്യം അങ്ങെങ്ങും പരന്നു.

“ഇതാ, നല്ലൊരു സൌരഭ്യത്തിന്റെ പുറപ്പാടുണ്ടു്. ഇങ്ങോട്ടാണടുക്കുകയാണു്” എന്നു അനുമാനിച്ചുകൊണ്ടു് വിടൻ മുന്നോട്ടു നീങ്ങി.

“അതേ; തേ: നല്ലൊരു മണം ഞാൻ കേൾക്കുന്നുണ്ടു്. മൂക്കിൽ ഇരുട്ടുകയറി അടഞ്ഞിരിക്കകൊണ്ടു് അതു് ഞാൻ കാണുന്നില്ലെന്നേയുള്ളൂ” എന്നു് വിഡ്ഢിത്തം പുലമ്പിക്കൊണ്ടു് സംസ്ഥാനകനും മുന്നോട്ടു ചാടി. അപ്പോഴേക്കും രദനിക അവരുടെ അരികേ എത്തിക്കഴിഞ്ഞു. അവർ ഒരേ ചാട്ടത്തിൽ ആ പാവത്തിന്റെ പൂങ്കഴലിൽ ചുററിപ്പിടിച്ചുവലിക്കയും ചെയ്തു. പെട്ടെന്നുണ്ടായ ഈ പരാമർശത്താൽ രദനിക, ഒട്ടിട, ഭയാതി

രേകത്താൽ സ്തബ്ധയായി നിന്നുപോയി. അവൾ വസന്തസേനയാണെന്നു ധരിച്ച് അവൾക്കുണ്ടായ ഈ വിപത്തു് അവൾ അർഹിക്കുന്നതു തന്നെയെന്ന് വിടൻ കൃതാർത്ഥനാകയാണുണ്ടായതു്.

വിടൻ:—"തരുണീമണിയായ നീ ഗർവ്വത്തിന്റെ തിളപ്പുകൊണ്ടല്ലേ ഈ ശ്രേഷ്ഠയുവാവിനെപ്പോലും നിരസിച്ചതു്? പൂമലർ ചാർത്തേണ്ടുന്ന ഈ നവം കുഴലിൽ ഇങ്ങിനെ കൊടും കൈ ചേർക്കേണ്ടിവന്നതു് നിന്റെ ധിക്കാരത്തിന്റെ ഫലമാണു്."

സംസ്ഥാനകൻ:—"എടീ തേവടിച്ചീ, നിന്നെ ഞാൻ കഴുത്തുഞെരിച്ചിട്ട് കൊല്ലും. നിന്റെ തലയും മുടിയും കുഴലും കുന്തലുമെല്ലാം ഞാൻ ചുററിപ്പിടിച്ചുകഴിഞ്ഞു. നീ ഇനി ശിവനെയും ഹരനേയും ഭഗനേയും വിളിച്ച് കേണുകരഞ്ഞ് വിലപിച്ച് മുറയിട്ടുകൊള്ളുക."

ഇതെന്തു കൊടുമയെന്ന് ഒന്നുമറിയാത്ത രദനിക പരിഭ്രമിച്ചു. ആരാണ് ഇവരെന്നും, എന്താണ് ഇവർ പറയുന്നതെന്നും, തന്നോട് ഇവർക്കു കാര്യമെന്തെന്നും അറിഞ്ഞിട്ടില്ലാത്ത അവൾ "എന്തെന്നോണ്ട് ഈ ചെയ്യുന്നതു്?" എന്ന് അവരോടുതന്നെ ചോദിച്ചു. ആ ശബ്ദം കേട്ടപ്പോൾ വസന്തസേന അല്ലല്ലോ ഇവൾ എന്നു സംസ്ഥാനകനു് ശങ്കയുണ്ടായി. പിടിവിട്ട് ചതി പററരുതെന്ന് വിടൻ ധൈര്യപ്പെടുത്തിക്കൊണ്ട് അടുത്തു. കലാവിലാസിനിയാണ് വസന്തസേന എന്ന് വിടനു് അറിയാം. നാട്യത്തിൽ അവൾ സവിശേഷം കുശലയാണു്. അരങ്ങിൽ കയറി ആടുന്നതിൽ അവൾക്കു വിരുതു

കൂട്ടം. അങ്ങിനെയുള്ളവർക്ക തരംപോലെ സ്വരം മാറുവാൻ എന്തുണ്ട് പണിപ്പാട്? അതുകൊണ്ട്, ആ പരാസ്ത്രിയുടെ ഈ സ്വരഭേദത്താൽ തങ്ങൾ വഞ്ചിതരാകയതെന്നു വിടൻ കരുതി.

അപ്പോഴാണ് വിളക്കോടുകൂടി മൈത്രേയന്റെ വരവ്. കാററടച്ചുപിടിച്ചുകൊണ്ട് ആ വിളക്ക അദ്ദേഹം മെല്ലെ മെല്ലെ അവിടെ കൊണ്ടുവന്നു. ദീപവും മൈത്രേയനും കൺമുമ്പിലായപ്പോൾ സംസ്ഥാനകവിടന്മാർ സംഭ്രാന്തരും വിഷണ്ണരുമായി. രദനികയാവട്ടെ, പെട്ടെന്നുയന്ന ധൈര്യത്തോടെ സംസ്ഥാനകനെ തള്ളിയകററി മുറവിളിയോടെ മൈത്രേയനെ അണഞ്ഞു. "അയ്യോ, ആര്യമൈത്രേയ, ഇതാ എന്നെ ആരോ പിടിച്ചു വലിച്ചുകൊണ്ടു പോകുന്നു" എന്ന് രദനിക മുറയിട്ടതു കേട്ടപ്പോൾ മൈത്രേയന്റെ തേജസ്സിൽ ക്ഷാത്രം കലന്നു. ആരതു് എന്നുവിലക്കിക്കൊണ്ട് അദ്ദേഹം മുന്നോട്ടു ചാടി. ചാരുദത്തന്റെ മന്ദിരദ്വാരത്തിൽവെച്ചു അപഹരണം നടക്കുകയെന്നോ! സഖാവായ ഈ മൈത്രേയൻ ജീവിച്ചിരിക്കവെ അതു് സംഭാവ്യമെന്നോ! മിത്രബന്ധുവായ ആ ബ്രാഹ്മണൻ ഈ അതിക്രമത്താൽ രുഷ്ടനായി. അദ്ദേഹം വാക്കാൽ പ്രഹരിച്ചുകൊണ്ട് വിടനേയും സംസ്ഥാനകനേയും തന്റെ മുമ്പിൽ ഒതുക്കി നിർത്തി. ക്ഷമായാചനത്തോടെ വിടൻ കൈ കൂപ്പിനില്പായി. ചാരുദത്തന്റെ പരിചാരികയെയാണ് താൻ ക്ലേശിപ്പിച്ചതെന്നറിഞ്ഞു് സംസ്ഥാനകൻ സ്വയം വിസ്മിതനായി നിന്നു. തന്നെ ആ വസന്തസേന ചതിച്ചു ചാടിയല്ലോ എന്ന അമർഷംകൊണ്ട് അപ്പോഴും ആ അ

കൃതാത്മാവിൽ ദുശ്ചേഷ്ടിതമേ കാണായി വന്നുള്ളൂ. എങ്കിലും ചാരുദത്തപ്രഭാവത്താൽ അവർക്ക് അവിടെ സ്വയംബോധരായി ആയുധം താഴ്ത്തി നില്ക്കേണ്ടിവന്നു. വിടനാവട്ടെ വിനീതനായി സാന്ത്വനത്തിനൊരുങ്ങി.

"മഹാബ്രാഹ്മണനായ ഭവാൻ പ്രസാദിച്ചാലും. ആര്യ ചാരുദത്തനെ അവഗണിച്ചുകൊണ്ടല്ലാ ഞങ്ങൾ ഇങ്ങ് വന്നിട്ടുള്ളത്. ആ മഹാശയന് ഒട്ടും അപ്രിയം ചെയ്യണമെന്ന് ഞങ്ങൾ കരുതീട്ടുമില്ല. ഇരുട്ടിൽ ആളറിയാതെ ഞങ്ങൾക്ക് ഇങ്ങിനെ അബദ്ധം പററിപ്പോയിയെന്നേയുള്ളൂ. ചാരുദത്തന്റെ പരിജനമാണ് എന്തുപെട്ടതെന്ന് ഞങ്ങൾക്ക് അറിവാൻ കഴിഞ്ഞില്ല. അത് ഭവാൻ ക്ഷമിച്ചാലും. ഗർവ്വത്താൽ ആക്രമിച്ചവന്നവരല്ല, പ്രമാദത്താൽ വഴി തെററിയവരാണ ഞങ്ങൾ എന്ന് ഭവാൻ അറിഞ്ഞാലും. ദുഷ്ടയായ വേശ്യയെയാണ് ഞങ്ങൾ പിന്തുടർന്നു വന്നിരിക്കുന്നത്. അവളെ ഒന്നു പഠിപ്പിച്ചുവിടാതെ കഴികയില്ലെന്നായിരിക്കുന്നു. അവർ ഈ വഴിക്കു തിരിയുകയാൽ ഞങ്ങളും ഇങ്ങു പോന്നതാണ്. അപ്പോൾ ഈ സ്ത്രീയെ ഇവിടെ കാണുകയാൽ ആ വേശ്യയാണെന്ന് വിചാരിച്ച് ഞങ്ങൾ സ്പർശിച്ചുപോയി. ഈ അപരാധം ഭവാൻ ക്ഷമിച്ചാലും."

കാര്യം ഗ്രഹിച്ചപ്പോൾ മൈത്രേയൻ ശാന്തനായി. അറിയാതെ ചെയ്തുപോയ ഈ അപരാധം ചാരുദത്തനെ ഗ്രഹിപ്പിക്കരുതെന്ന് ആ ബ്രാഹ്മണനെക്കൊണ്ട് സമ്മതിപ്പിച്ചുകഴിഞ്ഞിട്ടേ വിടന്റെ മുതുകെല്ല് നിവരുകയും, കൂപ്പുകൈ വിടരുകയും ചെയ്തുള്ളൂ. എന്നാൽ വിടന്റെ

ഈ താണൊതുങ്ങിയ നില സംസ്ഥാനകന്നു് ഒട്ടും പിടിച്ചില്ല.

"വെറും പട്ടിണിക്കോമരമല്ലേ ആ ചാരുദത്തച്ചെറുക്കൻ? ആ കച്ചോടക്കാരന്റെ മകനെ അങ്ങയ്ക്കെന്തിനു പേടി?" എന്നൊരു ചോദ്യം ആ രാജസ്യാലൻ അവിടെ ഛർദ്ദിച്ചു.

"ചാരുദത്തനെ ഞാൻ പേടിക്കതന്നെ ചെയ്യുന്നു. എന്തുകൊണ്ടു് എന്നോ? ഗുണനിധിയാണു് ചാരുദത്തൻ. അദ്ദേഹത്തിന്റെ ഔദാര്യത്തെ അനുഭവിച്ചിട്ടില്ലാത്തവർ ഈ നാട്ടിൽ ആരുമില്ല. സൌജന്യത്തിന്റെ പരിപുഷ്ടികൊണ്ടു് അർത്ഥികൾക്കെല്ലാവർക്കും ഇഷ്ടദാതാവായി വർത്തിക്കുകകൊണ്ടാണു് അദ്ദേഹത്തിനുണ്ടായിരിക്കുന്ന ഈ വിത്തക്ഷയം. മനുഷ്യരുടെ തൃഷ്ണയ്ക്കു് പരിശാന്തി നൽകിനൽകിക്കൊണ്ടിരിക്കയാൽ കടുവേനൽക്കാലത്തു് വററിക്കിടക്കുന്ന വൻകയംപോലെയായിരിക്കയാണു് അദ്ദേഹത്തിന്റെ ഇപ്പോഴത്തെ സ്ഥിതി. ആ കയം യഥാകാലം വീണ്ടും നിറയും. അതുകൊണ്ടു് ആർക്കുമെപ്പോഴും പൂജ്യനായ മഹാനുഭാവനാണു് ചാരുദത്തൻ.

വിടന്റെ ഈ വാക്കുകൾ 'കടിച്ചാൽ പൊട്ടാത്ത' എന്നൊ 'വേദാന്ത'മായിട്ടാണു് സംസ്ഥാനകനു തോന്നിയതു്. കൂട്ടുകാരന്റെ ഗതി പിന്നെയും ദുഷ്പഥത്തിലേക്കാണെന്നു കണ്ടപ്പോൾ വിടൻ അവിടെ നിന്നു് ഒന്നും മിണ്ടാതെ പിൻവലിഞ്ഞു് ആ ഇരുട്ടിൽ മറഞ്ഞു. തന്റെ കൂട്ടുകാരൻ അങ്ങിനെ തിരോഭൂതനായതു് അറിയാതെ ആ ദുർമ്മദനായ സംസ്ഥാനകൻ വീണ്ടും ദുർഭാഷണം തുടർന്നു:—

"എടോ, തെണ്ടിപ്പട്ടരേ, താൻ ചെന്നു് ആ പാപ്പർപുള്ളിയോടു് എൻെറ വാക്കായി ഇങ്ങിനെ പറഞ്ഞേക്കണം:—വസന്തസേനയെന്ന ആ തേവടിച്ചിയെ ബലാൽ പിടികൂടുവാനായി ഞങ്ങൾ പിന്നാലെ ഓടുന്നതിന്നിടയ്ക്കു്, താൻ അണിഞ്ഞിട്ടുള്ള പൊൻപണ്ടങ്ങളോടുകൂടി അവൾ നിൻെറ വീട്ടിലേയ്ക്കു കയറിയിരിക്കുന്നു. നീ അവളെ എൻെറ മുമ്പിൽ ഹാജരാക്കണം. അങ്ങിനെ ചെയ്തില്ലെങ്കിൽ വലിയ വഴക്കുകളെല്ലാം ഉണ്ടാകും. നിന്നെ ഞാൻ വെച്ചേക്കയില്ല."

ഈ 'പുലഭ്യം' കേട്ടു് "ആവാം" എന്നു് ആ ചാരുദത്തവിദൂഷകൻ പരിഹാസത്തോടെ ഏറ്റുകൊണ്ടു്, തൻെറ കൈവിളക്കിനെ സംസ്ഥാനകൻെറ മുഖത്തേക്കു പെട്ടെന്നങ്ങു നീട്ടിക്കാണിച്ചു. അയാൾ പേടിച്ചു നിലവിളിച്ചുകൊണ്ടു് പിന്നാക്കം ചാടി. അപ്പോഴേ, തൻെറ കൂട്ടുകാരനായ വിടൻ എവിടെയെന്നു് അയാൾ നോക്കിയുള്ളു. "അയ്യോ, സ്വാമി പോയല്ലോ" എന്നു വിലപിച്ചുകൊണ്ടു് ആയാൾ തിരിഞ്ഞോടുകയും ചെയ്തു.

ആ ബാധ അങ്ങിനെ ഒഴിഞ്ഞതിൽപ്പിന്നെ മൈത്രേയനും രദനികയും വീഥിയിൽനിന്നു ഗൃഹത്തിലേയ്ക്കു മടങ്ങി.

"എടോ, രദനികേ, ദേവകാര്യം വഴിപോലെ നടത്തിയെന്നു മാത്രമല്ലാതെ ഇവിടെ നടന്ന ഈ വഷളത്തമൊന്നും ചാരുദത്തനെ അറിയിക്കരുതു്. തൻെറ ഗൃഹദ്വാരത്തിൽ വെച്ചുണ്ടായ ഈ തെമ്മാടിത്തം അദ്ദേഹം കേട്ടാൽ, തനിക്കുണ്ടായ വിത്തക്ഷയത്തിൻെറ ഫലമായി ഇങ്ങിനെയുള്ള അവമതികളെല്ലാം തനിക്കു് ഏല്ക്കേണ്ടി

വരുന്നവല്ലോ എന്നു കലശലായി ദുഃഖിച്ചേക്കും. അതിന്ന നാം ഇടകൊടുക്കരുതു്."

ഇങ്ങിനെ മൈത്രേയൻ രദനികയെ ഗ്രഹിപ്പിച്ചിട്ടാണ് അകത്തു കടന്നതു്.

വസന്തസേനയാവട്ടെ, ധ്യാനമഗ്നനായി സ്ഥിതി ചെയ്യുന്ന ചാരുദത്തന്റെ പിന്നിലായി ആ ഇരുട്ടിൽ നിശ്ശബ്ദം നില്ക്കയാണ്. വേശ്യാകുലജാതയാണെങ്കിലും സച്ചരിത്രരത്നമായ വസന്തസേന ഇക്കഴിഞ്ഞ പൂരക്കാലത്തു ചാരുദത്തനെ കണ്ടതുമുതൽ അദ്ദേഹത്തിലുണ്ടായ അനുരാഗത്താൽ അനന്യചിന്തയായ്ത്തീർന്നിരിക്കയാണ്. അവിചാരിതമായുണ്ടായ ഈ സാമീപ്യത്താൽ അനുപമമായ സുഖം അവൾക്ക ലഭിക്കുന്നു. അങ്ങിനെ നില്ക്കവെ, ധ്യാനത്തിൽനിന്നുണർന്ന ചാരുദത്തൻ തന്റെ അരികെ നില്ക്കുന്ന ആൾ രദനികയാണെന്നു വിചാരിച്ച് "ദേവതാർച്ചന കഴിഞ്ഞുവോ" എന്നു ചോദിച്ചു. എന്താണിവിടെ ചെയ്യേണ്ടതെന്നറിയാതെ വസന്തസേന പരുങ്ങലിലായി. അവൾ ഒന്നും മിണ്ടിയില്ല. ദേവകാര്യനിർവ്വഹണത്തെപ്പററി പ്രശ്നം ചെയ്തിട്ട് അതിന്ന് ഉത്തരമെന്താണെന്നതിലല്ല, അപ്പോഴത്തെ ഇളംതെന്നൽ കുറെ ഏല്ക്കണമെന്നതിലാണ് ചാരുദത്തന്റെ മനസ്സ് തിരിഞ്ഞതു്. അദ്ദേഹം തന്റെ ശരീരത്തെ ആവരണം ചെയ്തിരുന്ന ഉത്തരീയത്തെ അഴിച്ച് പരിജനമെന്ന ഭാവത്തിൽ വസന്തസേനയുടെ കൈയിൽ കൊടുത്തു് നാലുകെട്ടിലേക്ക ചെല്ലുവാൻ അനുജ്ഞ നൽകി.

കാമവ്യഗ്രതയോടെ മനസാ ആരാധിച്ചുപോരുന്ന കമിതാവിൽനിന്നു പ്രഥമമായി ഗ്രഹിക്കുന്ന വസ്ത്ര

ത്താൽ, താൻ സവിശേഷം അനുഗൃഹീതയായതുപോലെ വസന്തസേനയ്ക്കു സംപ്രീതിയുണ്ടായി. ആ വസ്ത്രത്തെ അവൾ ഇഷ്ടസിദ്ധിയെന്നപോലെ മുഖത്തോടു ചേർത്തു. ചാരുദത്തന്റെ ശരീരസ്പർശത്താൽ അതിൽ ദിവ്യസൌരഭ്യം പൊലിയുന്നതായി അവൾക്കു തോന്നി. അവൾ അതിനെ പിന്നേയും പിന്നേയും മുകർന്നുകൊണ്ടു നിന്നു.

നാലുകെട്ടിലേക്കു പോകുവാൻ അനുജ്ഞകൊടുത്തിട്ടും അവിടെത്തന്നെ ഇളകാതെ നില്ക്കുന്ന അവളോട് "അകത്തേക്കു ചെല്ലൂ" എന്ന് ചാരുദത്തൻ വീണ്ടും ആജ്ഞാപിച്ചു. അകത്തേക്കു ചെല്ലുകപോലും! അദ്ദേഹത്തിന്റെ നാലുകെട്ടിനുള്ളിൽ പ്രവേശിക്കുന്നതിന് തനിക്ക് അർഹതയില്ലല്ലോ എന്ന് വസന്തസേന വിഷാദിച്ചുകൊണ്ടുനിന്നു. എങ്കിലും, വസ്ത്രദാനവും, അന്തഃപുരപ്രവേശത്തിൽ അനുജ്ഞയും ഈ മട്ടിലെങ്കിലും തനിക്ക് ഏല്ക്കാവുന്നതിൽ എത്രയും സന്തുഷ്ടി അവൾ ഉൾക്കൊള്ളാതിരുന്നില്ല.

പിന്നെയും അവൾ അവിടെത്തന്നെ നില്ക്കുന്നതുകണ്ടു "എന്താണൊന്നും മിണ്ടാതെയിങ്ങിനെ നില്ക്കുന്നതു?" എന്നു ചോദിച്ചുകൊണ്ട് ചാരുദത്തൻ തിരിഞ്ഞുനോക്കി. അപ്പോഴാണ് രദനികയുടേയും മൈത്രേയന്റേയും വരവ്. ദീപപ്രകാശത്തിൽ തന്റെ അരികെ നില്ക്കുന്നതു് മറെറാരാളാണെന്ന് ചാരുദത്തൻ അറിഞ്ഞു. ആരാണിവളെന്ന ജിജ്ഞാസയോടെ അദ്ദേഹം സകൌതുകം ഒന്നുകൂടിയും നോക്കി. തന്റെ പ്രിയതമന്റെ വസ്ത്രസ്പർശസുഖമെങ്കിലും താൻ ഏല്ക്കട്ടെയെന്ന മോഹത്താൽ അവൾ ചാരുദത്തൻ കൊടുത്ത ഉത്തരീയത്താൽ

ആവൃതതനുവായിട്ടാണു് അപ്പോൾ നിന്നിരുന്നതു്. വരവർണ്ണിനിയായ ആ ദിവ്യരൂപിണിക്കു് ഈ ദരിദ്രന്റെ ഈ ഹീനവസ്ത്രത്താൽ ശോഭാഹാനിയാണുണ്ടായിരിക്കുന്നതെന്നു് ചാരുദത്തനു് തോന്നി. ശരന്മേഘത്താൽ ആവൃതമായ ചന്ദ്രലേഖയെപ്പോലെയാണു് അവളെ അദ്ദേഹം അപ്പോൾ കണ്ടതു്. വസന്തസേനയാവട്ടെ, തനിക്കു് നയനോത്സവകാരിയായ ചാരുദത്തവദനം ദീപപ്രകാശത്തിൽ കാണാവുന്നപ്പോൾ, ഈ മുഖദർശനമാണല്ലോ എന്റെ ജീവധാരണത്തിന്നു് ഏകാവലംബം എന്ന വിചാരത്തോടെ അധോമുഖിയായി നിന്നു.

ചാരുദത്തന്റെ അരികെ നില്ക്കുന്നവൾ വസന്തസേനയാണെന്നു് മൈത്രേയൻ ഒരുനോട്ടത്താൽ അറിഞ്ഞു. പരകളത്രശങ്കയോടെ ചാരുദത്തൻ മുഖം തിരിക്കവേ "ഇവൾ വസന്തസേനയാണു്" എന്നു മൈത്രേയൻ ധരിപ്പിക്കയും, ഇനി ഇവിടെ വെളിപ്പെടുത്താതിരിക്കുന്നതുവെന്നുകണ്ടു് സംസ്ഥാനകന്റെ സന്ദേശത്തെ അന്നോട്ടുകൂടി അദ്ദേഹം ഉണർത്തിക്കയുംചെയ്തു. ആ സന്ദേശത്തിൽ വെറും പരിഹാസമേ ചാരുദത്തനു് തോന്നിയുള്ളൂ. വസന്തസേനയുടെ സാന്നിധ്യം ഗ്രഹിച്ചപ്പോഴാവട്ടെ, അദ്ദേഹത്തിന്റെ മനസ്സ് അല്പം പര്യാകുലമായിത്തീർന്നു.

ഇക്കഴിഞ്ഞ പൂരത്തിന്നാളാണു് അവളെ അദ്ദേഹം ആദ്യമായി കണ്ടതു്. അന്നുതന്നെ ആ മോഹനരൂപിണിയാൽ അദ്ദേഹത്തിന്റെ മനസ്സ് ആവർജ്ജിതമായി. അതുമുതൽ സർവ്വദാ ആ സർവ്വാംഗസുന്ദരിയെ കാമതാപത്തോടെ സ്മരിച്ചുകൊണ്ടാണു് അദ്ദേഹം കഴിയുന്നതു് തനിക്കുണ്ടായിരുന്നധനമെല്ലാംനിശ്ശേഷം നശിച്ചു് താൻ

കേവലം ദരിദ്രനായ്ത്തീന്നിരിക്കയാൽ ഇപ്പോഴുണ്ടായിരിക്കുന്ന ഈ രാഗം അകത്തുതന്നെ ഒതുക്കുകയല്ലാതെ ഫലപ്രാപ്തിക്കു് അതിനെ വെളിയിൽ വിടാവതല്ലല്ലോ എന്നു് അദ്ദേഹം ചിന്തിക്കുന്നു. ദരിദ്രന്റെ രാഗവും കാപുരുഷന്റെ കോപവും ഒരുപോലെയാണു്. കെല്പില്ലാത്തവനു് കോപമുണ്ടായാൽ അവൻ തന്നെ അതു് സഹിക്കുകയേ നിർവ്വാഹമുള്ളൂ. അവന്റെകോപം ലക്ഷ്യത്തിൽ എത്തുവാൻ ശക്തമല്ല. പുറത്തുവിട്ടാൽ അതു് തിരിഞ്ഞടിക്കുകയാണു് ചെയ്യുക. അങ്ങിനെതന്നെയാണു് ദരിദ്രന്റെ രാഗവും. അതു് അകത്തു കിടന്നു് എരിയുകതന്നെവേണം. പുറത്തു കാട്ടിയാൽ വെറും ഭ്രാന്തെന്നു് അപഹാസ്യമാകും. അതുകൊണ്ടു് വസന്തസേനയിൽ തനിക്കുണ്ടായ രാഗം നിഷ്ഫലം അകത്തൊതുക്കിക്കഴിയേണ്ടിവരുന്നുവല്ലോ എന്ന തീവ്രവ്യഥ അവളുടെ സാന്നിധ്യത്താൽ ചാരുദത്തനിൽ ഒന്നുകൂടിയും വർദ്ധിക്കയാണുണ്ടായതു്. അതും ആ ഗംഭീരാശയൻ പുറത്തു കാണിച്ചില്ല.

സംസ്ഥാനകനെക്കുറിച്ചു ചാരുദത്തനോടു മൈത്രേയൻ പറഞ്ഞു തുടങ്ങിയപ്പോൾ വസന്തസേനയ്ക്കു് ആദ്യമല്പം സംഭ്രമമുണ്ടായി. താൻ ജനനംകൊണ്ടു വേശ്യയാകയാൽ തന്നെ ആ രാജസ്യാലൻ അനുഗമിച്ചതു ചാരുദത്തൻ കേൾക്കുമ്പോൾ, തന്നെ ദുർവൃത്തയെന്നു നിരസിച്ചേയ്ക്കുമോ എന്നു അവൾക്കു കുണ്ഠിതമുണ്ടായി. "ബലാൽ പിടികൂടുവാൻ പിന്നാലെ ഓടുമ്പോൾ"— എന്ന വാക്കുകൾ കേട്ടതോടുകൂടി അവൾ സ്വയം സാന്ത്വിതയായി. വിത്താധികാരദുർമ്മദനായ രാജസ്യാലനു

പോലും പ്രാപ്യയല്ലാതെയാണ താൻ വൎത്തിക്കുന്നതെന്ന തന്റെ പ്രാണാധികപ്രിയന്നു ഗ്രഹിക്കായ്വന്നതിൽ അവളുടെ മനസ്സ് ഒട്ടല്ലാതെ കുളിൎക്കുകയും ചെയ്തു. താൻ അവിടെ എന്തിന്ന വന്നുവെന്ന് ഇനി അവൾക്ക പറയേണ്ടതില്ലല്ലൊ. അവൾ ചാരുദത്തന്റെ മുമ്പിൽ വിനീതയായി ചെന്നുനിന്ന് "അനുജ്ഞകൂടാതെ ഞാൻ ഇവിടെ വഴിയെ കയറി വന്ന അപരാധത്തെ അങ്ങു പൊറുക്കേണമേ" എന്ന പ്രാൎത്ഥിച്ചുകൊണ്ടു തൊഴുതു കുമ്പിട്ടു.

ഇതിന്ന് ചാരുദത്തനിൽനിന്നുണ്ടായ അനുനയം ഇങ്ങിനെയാണ്:—

'രാജസ്യാലനിൽനിന്ന് രക്ഷ കിട്ടുവാൻ എന്റെ ഗൃഹത്തിൽ കയറി വരുവാൻ നിനക്ക തോന്നുകകൊണ്ടു തന്നെ, നീ എന്നെ അത്യധികം മാനിച്ചുകഴിഞ്ഞിരിക്കുന്നു. ഇപ്പോൾ, പ്രസാദത്തിന്നായി പ്രാൎത്ഥിക്കേണ്ടതു് എന്നോട് നീയല്ല, നിന്നോടു ഞാനാണ്. ആളറിയാതെ, പരിജനത്തോടെന്നപോലെയാണല്ലൊ നിന്നോട് ഞാൻ പെരുമാറുകയുണ്ടായതു്. ആ അപരാധം നീ ക്ഷമിക്കണം."

അപ്പോഴേക്കും വിദൂഷകനായ മൈത്രേയനിൽനിന്ന് വിനോദവാക്കുകൾ പുറപ്പെട്ടു. ഇവർ പരസ്പരം പ്രസാദത്തിന്നായി പ്രാൎത്ഥിക്കുന്നതു കണ്ടപ്പോൾ, പരസ്പരം ഇണങ്ങിച്ചേരുന്ന വണ്ടിക്കാളകളെയും, വിളഞ്ഞ നെൽക്കണ്ടങ്ങളിൽ അങ്ങോട്ടുമിങ്ങോട്ടും ചാഞ്ഞു ചേൎന്ന നില്ക്കുന്ന നെൽത്തലകളെയുമാണ് അദ്ദേഹം സ്മരിച്ചതു്. അവർ രണ്ടുപേൎക്കും ആവാമെങ്കിൽ, തനിക്ക് ആവരുതോ പ്രസാദപ്രാൎത്ഥനയെന്ന ചോദ്യത്തോടെ അദ്ദേഹം രദനികയുടെ മുമ്പിലേക്ക തിരിഞ്ഞു.

ഈ നേരമ്പോക്കിന്നിടയിൽ വസന്തസേനയുടെ മനസ്സ് ഏറെ കാൎയ്യത്തിലാണ് വ്യാപരിച്ചുകൊണ്ടിരുന്നതു്. ചാരുദത്തന്റെ ആ വാക്കുകൾ പീയൂഷതുല്യം അവൾ ഉൾക്കൊണ്ടു. ഈ വാക്കും ഈ നോട്ടവും തനിക്ക് ഇനിയും കിട്ടുന്നതിന്ന് എന്താണു വഴിയെന്നതിലേക്ക് അവളുടെ മനസ്സ് ഉടൻ പാഞ്ഞു. ചാരുദത്തനും തനിക്കുമായി ഇപ്പോഴുണ്ടായ പരിചയത്തെ ഒന്നു ദീർഘിപ്പിക്കുന്നതിന്ന് അവൾ ഉപായം കണ്ടുപിടിക്കയും ചെയ്തു. അവൾ ഇനി അവിടെ നില്ക്കുന്നതു മൎയ്യാദയല്ലല്ലോ. സ്വഗൃഹത്തിലേക്കു മടങ്ങുവാൻ അനുജ്ഞ ചോദിച്ചുകൊണ്ട് അവൾ ചാരുദത്തനോട് പറഞ്ഞതാവിതു്:—

"അങ്ങ് എന്നിൽ പ്രസാദിച്ചിട്ടുണ്ടെങ്കിൽ എന്റെ ഈ ആഭരണങ്ങളെ കുറച്ചുനാളേക്ക് ഇവിടെ സൂക്ഷിച്ചുവെക്കേണമെന്ന് ഞാൻ പ്രാർത്ഥിച്ചുകൊള്ളുന്നു. ഈ ആഭരണങ്ങൾ കണ്ടിട്ടാണ് ആ തെമ്മാടികൾ എന്നെ ദ്രോഹിക്കുവാൻ വരുന്നതു്."

ഇതു ശരിയാണെന്ന് ചാരുദത്തൻ ധരിച്ചു. അഭയദാതാവായ ആ ഉദാരശീലൻ വസന്തസേനയെ ദുർജ്ജനപീഡയിൽനിന്നു രക്ഷിക്കുന്നതിന്ന് ആ ആഭരണങ്ങളെ ന്യാസമായി കൈയേല്ക്കുവാൻ സമ്മതിച്ചു. മൈത്രേയനെയാണ് അതു് വാങ്ങിവെയ്ക്കുവാൻ അദ്ദേഹം ഏല്പിച്ചതു്. ആ ബ്രാഹ്മണൻ വസന്തസേനയിൽനിന്ന് ആഭരണങ്ങൾ വാങ്ങിയതു് ഒട്ടും സന്തോഷത്തോടുകൂടിയല്ല. സ്വാമിനിയോഗത്തിന്റെ മുമ്പിൽ തന്റെ വൈമുഖ്യത്തിന്ന് വിലയില്ലാത്തതിനാൽ അദ്ദേഹത്തിന്ന് ആ ഭാരം ഏറ്റെടുക്കേണ്ടിവന്നു. എന്നാൽ, ആ വിദ്യാപാരായണൻ

ഇപ്പോഴും ശാസ്ത്രപാഠം ചെയ്തുവരുന്നതിനാൽ അദ്ധ്യയനാവസരത്തിൽ ഗണികയും അനദ്ധ്യായകാലങ്ങളിൽ താനും ഈ ആഭരണങ്ങൾ സൂക്ഷിക്കേണമെന്ന് അവർ തമ്മിൽ അപ്പോൾതന്നെ നിശ്ചയിക്കയുമുണ്ടായി.

ശരണാഗതയായ വസന്തസേനയെ തനിയേ അയയ്ക്കുന്നതു് വിഹിതമല്ലെന്നു ചാരുദത്തൻ അറിഞ്ഞു. അവളെ ഓടിച്ച ആ ദുഷ്ടന്മാർ അങ്ങിങ്ങാനും മറഞ്ഞു നില്ക്കുന്നുണ്ടാകുമെന്നുവെച്ച് അവളോടൊന്നിച്ചു ചെല്ലുവാൻ മൈത്രേയന്നു ധൈര്യമുണ്ടായില്ല. തന്റെ ആജ്ഞാനുവർത്തികളായി തനിക്ക് അപ്പോഴത്തെ ദുരവസ്ഥയിൽ വേലക്കാരും ഇല്ലായ്കകൊണ്ടു ചാരുദത്തൻതന്നെ വസന്തസേനയോടൊന്നിച്ച് ചെല്ലേണ്ടിവന്നു. വിളക്കെടുത്തുകൊണ്ടു വരുവാൻ മൈത്രേയനോടു പറഞ്ഞപ്പോൾ 'ഗണികയ്ക്കെന്നപോലെ ഈ വിളക്കിന്നും സ്നേഹമില്ലാതായിരിക്കുന്നു'വെന്ന് പരുഷമായ ഫലിതോക്തിയാണ് ആ വിദൂഷകനിൽനിന്നു പുറപ്പെട്ടതു്. വിളക്കെണ്ണപോലും വേണ്ടപോലെയില്ലാത്ത അത്ര ശോചനീയമായ ദാരിദ്ര്യത്തിലാണ് ചാരുദത്തൻ വീണുകിടക്കുന്നതു്. അദ്ദേഹം തല പൊക്കി നോക്കിയപ്പോൾ സമസ്തലോകപ്രദീപമായ താരാനാഥൻ ഉദിച്ചുയരുന്നതു കണ്ടു. ആ അഭിരാമമായ ചന്ദ്രികയിൽ എന്തിനാണു വിളക്ക്! വെള്ളം വററിയ ചേററിൽ പാലൊഴിച്ചതുപോലെ ആ ഇരുട്ടിൽ നിലാവൊളി ചൊരിയുന്നു. ആ ശുഭദർശനത്തിൽ സന്തുഷ്ടനായിട്ടാണു വസന്തസേനയെ അവളുടെവീട്ടിൽ കൊണ്ടുചെന്നാക്കി ചാരുദത്തൻ തിരിയെ പോന്നതു്.

---

# നാലാം അദ്ധ്യായം.

ഉജ്ജയിനിയിൽ സർക്കാർസ്ഥാപനം കാമലോലാ സ്ഥാപിച്ചപ്പോൾ നാട്ടിലെങ്ങും നാനാപ്രകാരേണ ദുരാചാരങ്ങൾ വർദ്ധിച്ചു. ജനധനത്തിൽനിന്ന് ശമ്പളം കൊടുത്ത് ദുരാചാരങ്ങളെ നിരോധിക്കുവാനായി നിയമിച്ചിട്ടുള്ള ഉദ്യോഗസ്ഥന്മാർ ജനങ്ങളിൽ ദുരാചാരങ്ങളെ വർദ്ധിപ്പിച്ചുകൊണ്ട് ആ വഴിക്കും പണം നേടുന്നവരായിത്തീർന്നു. കള്ളുകുടി, കള്ളച്ചൂതാട്ടം മുതലായ ദുഷ്കൃത്യങ്ങളെ അകറ്റുവാനായി ചുമതലപ്പെട്ട സർക്കാർ കിങ്കരന്മാർ സ്വാർത്ഥലോലതയാൽ ആ വക ദോഷങ്ങളെ അധികമധികം വളർത്തുകയാണു ചെയ്തുവന്നത്. ഉദ്യോഗസ്ഥന്മാരുടെ ഈ ആനുകൂല്യംകൊണ്ട് ഏതു ദുരാചാരവും ഏതിടത്തും ഏതു നേരത്തും ആവാമെന്നായി. എന്നാൽ, ഇങ്ങിനെയുള്ള ദുർഭരണംകൊണ്ട് രാജദ്രോഹകക്ഷിക്ക് ബലം വർദ്ധിച്ചുവന്നത് രാജാവോ ആൾക്കാരോ അറികയുണ്ടായില്ല.

ഇതാ പട്ടാപ്പകൽനേരത്ത് ഉജ്ജയിനിനഗരത്തിലെ പൊതുവീഥിയിൽവെച്ച് ഏതാനും ചൂതുകളിക്കാർ ചേർന്ന് ലഹള കൂട്ടുന്നു. ഉപജീവനത്തിന്ന് തൊഴിലൊന്നും കാണാതെ ഉഴന്നുനടന്ന് ഇപ്പോൾ ചൂതുകളിയിൽ ഏർപ്പെട്ടിരിക്കുന്ന ഒരു സാധകനെ ഒരു സർക്കാരുദ്യോഗസ്ഥനായ മാധവൻ ഒരു ഭൃത്യകന്മാരോടു ചേർന്ന് പബ്ലിക്റോഡിൽവെച്ച് വേട്ടയാടുന്നതാണ് ഇതാ കാണുന്നത്. കളിയിൽ തോല്ക്കുകയാൽ മറ്റു രണ്ടുപേർക്ക് പറഞ്ഞ പണം കൊടുക്കേണ്ടതായി വന്നപ്പോൾ, മളി

യൊഴിഞ്ഞ സംവാഹകൻ വന്നവരുടെ പിടിയിൽനിന്ന് തെററുവാനായി എഴുന്നേററു പാഞ്ഞു. അപ്പോഴും മാധുരനും ഭൂതകരനും അനുധാവനം തുടങ്ങി. "അവനെ പിടിക്കുവിൻ" എന്ന് പാന്ഥരോട് വിളിച്ചുപറഞ്ഞുകൊണ്ടാണ് ഇവരുടെ ഓട്ടം. ഇടവഴികളിൽക്കൂടെ തിരിഞ്ഞുമറിഞ്ഞു പാഞ്ഞ് സംവാഹകൻ ഇവരുടെ ദൃഷ്ടിപഥത്തിൽനിന്ന് മറഞ്ഞു.

ദേവകാര്യത്തിൽ അന്നത്തെ സർക്കാരിനുണ്ടായ വൈമുഖ്യത്താൽ ദേവാലയങ്ങളെല്ലാം ദുർവൃത്തന്മാരുടെ സങ്കേതങ്ങളായ്ത്തീർന്നിരിക്കയാണപ്പോഴം. എതിരെ കണ്ട ആളൊഴിഞ്ഞ ജീർണ്ണക്ഷേത്രത്തിൽ സംവാഹകൻ ഒളിക്കുവാൻ നിശ്ചയിച്ചു. എതിരാളികൾ വരുന്നുണ്ടോ എന്ന് നോക്കി നോക്കിക്കൊണ്ട് പിന്നോക്കം നടന്ന് ആ ക്ഷേത്രത്തിൽ കടന്ന് ശിലാവിഗ്രഹത്തിന്റെ സ്ഥാനത്ത് സ്വവിഗ്രഹത്തെ പ്രതിഷ്ഠിച്ചു. നിശ്ചലവും നിഷ്പന്ദവും നിർന്നിമേഷവുമായ ബിംബമായി അയാൾ അവിടെ അലങ്കൃതനായി.

മാധുരനും ഭൂതകരനും പഥികരോട് ചോദിച്ചുകൊണ്ട് ഈ ക്ഷേത്രപ്രദേശത്തെത്തി. ഇവിടെനിന്നു സംവാഹകൻ എങ്ങോട്ടാണ് ചെന്നിരിക്കുന്നതെന്നു അവർ അയാളുടെ കാലടികളെ നോക്കി. പിന്നാക്കം നടന്നുകൊണ്ട് അയാൾ ക്ഷേത്രത്തിൽ മറഞ്ഞിട്ടുണ്ടെന്ന് അവർക്ക് അപ്പോൾ അറിയുവാൻ കഴിഞ്ഞു. ഉടനെ അവർ അകത്തേക്ക് ചാടിയോടുകയും, ബിംബസ്ഥാനത്തിൽ വീർപ്പടക്കിക്കൊണ്ടു സംവാഹകൻ അനക്കമില്ലാതെ കുത്തിരിക്കുന്നത് അവർ കാണുകയും ചെയ്തു. അ

വർ അയാളുടെ മേത്തിൽ കൈവെച്ച് "ഈ ബിംബം മരംകൊണ്ടാണ്" എന്നൊരാളും, "അല്ല, കല്ലുകൊണ്ടാണ്" എന്നു വേറൊരാളും പരിഹസിച്ചു പറഞ്ഞുകൊണ്ട് തിരുമ്മുകയും ഞെക്കുകയും ചെയ്തിട്ടും അയാൾ അനങ്ങിയില്ല. അപ്പോൾ അവർ മറെറാരു നേരംപോക്കിലേക്കു തിരിഞ്ഞു. ആ ധൂർത്തന്മാർ ആ ശ്രീകോവിലിൽ ഇരുന്നുകൊണ്ടുതന്നെ ചൂതുകളിച്ചുതുടങ്ങി. ദ്യൂതകരന്റെയും സംവാഹകന്റെയും അക്ഷപ്രയോഗം കഴിഞ്ഞപ്പോൾ ആ കളിയിൽ ഉന്മുഖതയോടെ സ്ഥിതിചെയ്തിരുന്ന സംവാഹകൻ "ഇനി ഞാൻ കളിക്കട്ടെ" എന്നു തന്നെത്താൻ മറന്നു പറഞ്ഞ് മുന്നോട്ടു ചാടിപ്പോയി! ആ കളിച്ചുങ്ങലിൽ ആയാൾ അങ്ങിനെ കുടുങ്ങി. പിന്നെ അവർ ആയാളെ വിട്ടില്ല. അവരിരുവരും ചേർന്ന് ആ പാവത്തിനെ കൈകഴയുന്നതുവരെ അടിച്ചു. അടിയെല്ലാം കൊള്ളുകയല്ലാതെ സംവാഹകൻ എന്തു ചെയ്യും! ആയാളുടെ കൈയ്യിൽ ഒരു കാശുപോലുമില്ല. പണം കൊടുക്കാതെ അവർ അയാളെ വിടുകയില്ലെന്നുമായി. അതുകൊണ്ട് ആ പരാജിതനെ പത്തു പണത്തിന് ആർക്കെങ്കിലും വില്ക്കുവാനായി ആയാളെ വലിച്ചിഴച്ചുകൊണ്ട് മാഥുരനും ദ്യൂതകരനും വഴിയിലേക്കിറങ്ങി. തനിക്കു ചൂതുകളിയിൽ കിട്ടുവാനുള്ള ഏതാനും പണത്തിനുവേണ്ടി ഒരു സാധുവിനെ വിലപ്പണ്ടമാക്കി വീഥിതോറും വിളിച്ചുനടക്കുവാൻ സക്കാരുദ്യോഗസ്ഥന് ഒട്ടും കൂസലുണ്ടായില്ല.

ഈ നിന്ദ്യകർമ്മം കണ്ട് ജനങ്ങളെല്ലാവരും മുഖം തിരിച്ചു. രാജാധികാരത്തിന്റെ ഈ ദുർവ്യാപാ

മത്താൽ അവക്കുണ്ടായ വിദ്വേഷം അന്തരംഗത്തിൽ ജ്വലിച്ചു. കാലഗതിയെ വിചാരിച്ച് അവക്ക് അപ്പോഠം നിശ്ശബ്ദരാകേണ്ടിവന്നു. ഉദ്യോഗബലത്താൽ ദുർമ്മദനായ മാധവന്ന് തന്റെ ഈ നീചകർമ്മത്തിന്റെ അനന്തരഫലത്തെക്കുറിച്ച് ചിന്തയേയുണ്ടായില്ല. ഉദ്യോഗസ്ഥന്മാർ എത്ര തന്നെത്തോന്നിത്തം കാണിച്ചാലും അതുകണ്ടുകൊണ്ടിരിക്കേണ്ടുന്ന അടിമകളാണ് ജനങ്ങഠം എന്ന ഗർവ്വത്തോടെ “ഈ സംവാദകനെ വിലയ്ക്കു വാങ്ങുവാൻ ആളുണ്ടോ” എന്ന് ഉറക്കെ വിളിച്ചു ചോദിച്ചുകൊണ്ട് മാധവൻ ആ വീഥിയിൽക്കൂടി നടന്നു. ആ വിഗർഹ്യമായ മനുഷ്യവിക്രയത്തിൽ ആരും അവിടെ വിളികേഠംക്കുവാനുണ്ടായില്ല.

ആ നാട്ടിലെ ദീനാനുകമ്പികളിൽ ഒരാളാണ് പൂർത്തകൻ. സർക്കാരുദ്യോഗസ്ഥന്മാരുടെ പ്രലോഭനത്താൽ ആയാളും കുറച്ചുകാലം ധൂർത്തനായി നടക്കുകയുണ്ടായി. പണമെല്ലാം നശിച്ചതിൽപ്പിന്നെ ഈയിടെയായി ആയാഠം നേർവഴിയിലേയ്ക്കു തിരിഞ്ഞിരിക്കയാണ്. സർക്കാർ കാര്യസ്ഥന്മാരിൽ ജനങ്ങഠംക്കു പ്രീതിക്കു പകരം ഭീതിയുണ്ടാകുകയെന്നുള്ള ആ സർക്കാരിന്റെ അസ്വസ്ഥമായ കാലത്തിലെ മറെറാരു ദുർലക്ഷണമാണല്ലോ. മാധവന്റെ ശബ്ദം കേട്ടപ്പോഠം ആ വീഥിയിലെ മററു സാധുവൃത്തന്മാരെപ്പോലെ പൂർത്തകനും പേടികൊണ്ട് അകത്തേയ്ക്കു മറഞ്ഞു. തന്നെ ആ ഉദ്യോഗസ്ഥൻ കണ്ടാൽ ചൂതുകളിയിലേയ്ക്കു വലിക്കുമെന്നാണ് പൂർത്തകനുണ്ടായ പേടി. എന്നാൽ ഏതോ ഒരു പാവത്തിനെ വില്ക്കുകയാണെന്നു വീഥിയിലെ ശബ്ദംകൊണ്ടു മനസ്സിലായ

പ്പോൾ ദീനാനുകമ്പയാൽ മർദ്ദകനു മുന്നോട്ടു ചെല്ലാതിരിക്കുവാൻ കഴിഞ്ഞില്ല. തനിക്കു തിന്മയുണ്ടായാലും പരനു നന്മയുണ്ടാകാമോ എന്നു നോക്കാമെന്നുവെച്ച് ആയാൾ വീഥിയിലേയ്ക്കിറങ്ങി. മർദ്ദകൻ ഇപ്പോൾ ദരിദ്രനാണെങ്കിലും പരോപകാരശീലംകൊണ്ട് ആയാൾ ജനങ്ങൾക്കിടയിൽ പൂജ്യനാണ്. അതുകൊണ്ട്, അതിവാല്യത്തോടെ അരികേ വന്ന ആയാളെ മാധവൻ പ്രത്യഭിവാദ്യം ചെയ്തു.

"ഈ പാവത്തിനെ പിടിച്ചു നിങ്ങൾ എന്താണു ചെയ്യുന്നതു്?" എന്നു മർദ്ദകൻ സംവാഹകനെ നിർദ്ദേശിച്ച് മാധവനോടു ചോദിച്ചു.

"ചൂതിൽ തോല്ക്കുകയാൽ ഈയാൾ പത്തു പണം ഞങ്ങൾക്കു കടപ്പെട്ടിട്ടുണ്ട്. ഈ കടം വീട്ടുവാൻ ഈയാൾക്കു യാതൊരു വകയുമില്ലത്രേ. അതുകൊണ്ട് ഈയാളെ വില്ക്കേണ്ടിവന്നിരിക്കുന്നു."

"ചൂതുകളിയിൽ തോറ്റതിന്ന് ഒരു മനുഷ്യനെ വില്ക്കുകയോ? ഇതെന്തൊരക്രമമാണു്?"

"എന്നാൽ ആ പണം നിങ്ങൾ തന്ന് ഈയാളെ വിട്ടയയ്ക്കുന്നതോ?"

"എന്തു ചെയ്യാം, വെറും ദരിദ്രനാണല്ലോ ഞാൻ! രാജാവിന്റെ നീതിനിർവ്വാഹകനല്ലേ നിങ്ങൾ? പാവങ്ങളിൽ നിങ്ങൾക്ക് അനുകമ്പ വേണ്ടയോ? നീതിയേയോ അനുകമ്പയേയോ പുരസ്കരിച്ച് ഈയാളെ നിങ്ങൾ വിട്ടയയ്ക്കേണ്ടതാണ്. ചൂതുകളി അകാര്യമാണെന്നു വിധിപ്രകാരം ആ അപരാധം ചെയ്യുന്നവരെക്കൊണ്ടു പ്രായശ്ചിത്തം ചെയ്യിപ്പിക്കുവാനാണല്ലോ രാജാവ് നിങ്ങളെ

ഈ ഉദ്യോഗത്തിൽ ആക്കിയിരിക്കുന്നതു്. ആ പ്രായശ്ചിത്തത്തിൻെറ പേരിൽ അധികാരബലംകൊണ്ടു് ജനങ്ങളിൽനിന്നു് നിങ്ങൾ എത്രയെത്ര പണമാണു വാരിവാരിയെടുത്തുകൊണ്ടിരിക്കുന്നതു്? എന്നിട്ടും, ഈയൊരു പത്തു പണത്തിനുവേണ്ടി ഈ സാധുവിനെ ഇങ്ങിനെ ഹിംസിക്കേണമോ? സർക്കാരുദ്യോഗസ്ഥനായ നിങ്ങൾ അക്രമമായി ചൂതു കളിച്ചതിനു്, വാസ്തവത്തിൽ, നിങ്ങളെയാണു ദണ്ഡിക്കേണ്ടതു്. അക്കാര്യത്തിൽ ഇവിടെ കേൾപ്പോരും കേൾവിയുമില്ലല്ലോ. തന്നത്താൻ അക്രമത്തിൽ ഏർപ്പെട്ടു് ഈ പാവത്തിനെ പെരുവഴിയിലിട്ടു തല്ലുന്നതു് എന്തൊരു ക്രൂരതയാണു്."

ഇത്രയും കേട്ടപ്പോഴേയ്ക്കും മാധവൻ കുപിതനായി. തൻെറ താന്തോന്നിത്തത്തെപ്പററി ആരുണ്ടു ചോദ്യംചെയ്യാൻ എന്ന ധിക്കാരത്തോടെ അയാൾ സംവാദകനെ ഒരിക്കൽക്കൂടി അടിക്കുവാനും ഇടിക്കുവാനും തുടങ്ങി. "ഉദ്യോഗസ്ഥനിലയിലായാലും ഇത്തരം ക്രൂരത കണ്ടാൽ പൌരൻെറ നിലയ്ക്കു് എനിക്കു് എതിർക്കുവാൻ അധികാരമുണ്ടു്" എന്നു വാദിച്ചു് ഉദ്ബോധകൻ മാധവനോടു നേരിട്ടു. ഉടനെ അവർ തമ്മിൽ അങ്ങോട്ടുമിങ്ങോട്ടും അടിയുമുണ്ടായി.

"എടാ, ധിക്കാരി, നീ എന്നെ അടിച്ചതിനു് നിനക്കു കിട്ടുന്നതു് എന്താണെന്നു് ഉടനെ കാണാം."

"എടാ, ദുഷ്ടാ, പബ്ളിക് റോഡിൽവെച്ചു് നീ സാധുക്കളെ അടിക്കുന്നതിനു നിനക്കു് എന്താണു കിട്ടുന്നതെന്നു നാളെ കച്ചേരിയിൽവെച്ചു കാണാം."

"അതു ഞാൻ ഇങ്ങിനെ കണ്ടോളാം" എന്നു പരിഹാസമായി പറഞ്ഞുകൊണ്ടു് ആ ഉദ്യോഗാവലിപ്പൻ തന്റെ കൈവിരലുകൾകൊണ്ടു് കൺപോളകൾ വിടർത്തി മിഴികൾ ഉരുട്ടിച്ചു കാണിച്ചു. അതു കണ്ടപ്പോൾ ദർദ്ദുരകൻ ഒരു പിടി മണ്ണുവാരി ആ കണ്ണുകളിലേക്കെറിഞ്ഞു. ആ തക്കത്തിൽത്തന്നെ സംവാഹകനും ദർദ്ദുരകനും ഓരോ വഴിക്കു് മറയുകയും ചെയ്തു.

ഒരു സാധുവിന്റെ രക്ഷയ്ക്കുവേണ്ടിയായാലും തനിക്കു് ഒരു സർക്കാരുദ്യോഗസ്ഥനെ പിണക്കേണ്ടിവരികയാൽ, ഇനി ഈ രാജാധികാരത്തിൻകീഴിൽ തനിക്കു രക്ഷയില്ലെന്നു ദർദ്ദുരകൻ ഉടൻ ഗ്രഹിച്ചു. ഉദ്യോഗസ്ഥന്മാരുടെ താന്തോന്നിത്തങ്ങളെ ഇങ്ങിനെ വളരുവാൻ വിട്ടാൽ രാജ്യം നിശ്ശേഷം നശിക്കുമെന്നു് അയാൾ ഓർക്കുകയും ചെയ്തു. അതുകൊണ്ടു് ആത്മാവിനും രാജ്യത്തിനും രാജദ്രോഹസംഘത്തിൽ മാത്രമേ ഇനി രക്ഷയുള്ളുവെന്നു നിശ്ചയിച്ചു് ദർദ്ദുരകൻ ആ വഴിക്കുതന്നെ അങ്ങോട്ടു ചെന്നു.

പകൽനേരത്തുകൂടിയും പടിവാതിൽ അടച്ചിട്ടാണു് ആ നാട്ടിലെ ഇപ്പോഴത്തെ സ്ഥിതി. ഉദ്യോഗസ്ഥന്മാർ കൊള്ളക്കാരായ നാട്ടിൽ, ജനങ്ങൾ നിർഭീകരായി വാഴുന്നതെങ്ങിനെ? അങ്ങിങ്ങും പടിയടച്ചുകാണുകയാൽ സംവാഹകനു് ആ വീഥിയിൽക്കൂടി വളരെ ദൂരം ഉൽക്കണ്ഠയോടെ ഓടേണ്ടിവന്നു. അനന്തരം അങ്ങൊരു രമണീയമന്ദിരം മുക്തദ്വാരമായി കാണപ്പെടുകയാൽ അയാൾ അതിനുള്ളിലേയ്ക്കു കയറി.

വസന്തസേനയുടെ ഭവനമാണതു്. ആ അനിന്ദിത എപ്പോഴും നിർഭീകയാണു്. ഉദാരചരിതയായ അവൾ അർത്ഥിജനത്തിനു് അഭയദാത്രിയുമാണു്.

വസന്തസേനയും ഇഷ്ടപരിചാരികയായ മദനികയും തമ്മിൽ പ്രിയഭാഷണം ചെയ്യുകയായിരുന്നതിനാൽ വീഥിയിലെ ശബ്ദമൊന്നും അപ്പോഴവൾക്കു് ശ്രദ്ധാവിഷയമാകുന്നില്ല. ചാരുദത്തനുമായി യദൃച്ഛയാ സംഭവിച്ച ആ ഇടപാടിനുശേഷം വസന്തസേനയുടെ മനസ്സു് പൂർവ്വാധികം രാഗസന്തപ്തമായിത്തീർന്നു. ചാരുദത്തസംബന്ധിയല്ലാത്ത യാതൊന്നും അവളുടെ ഇന്ദ്രിയങ്ങൾക്കു രസമല്ലാതെയായി. ഗൃഹകാര്യങ്ങളിലും, ലീലാവിനോദങ്ങളിലും വിരക്തയായി വിവിക്തത്തിൽ ചിന്താമഗ്നയായി സ്ഥിതിചെയ്തുകൊണ്ടു് ഓരോ നാഴികയും അവൾ പണിപ്പെട്ടു പോക്കുമാറായി. അന്നും അവൾ ഇങ്ങിനെ ചിന്താവൈവശ്യത്തോടെ ലീനയായി വർത്തിക്കവേ മദനിക അരികെ ചെന്നു നിന്നു. അങ്ങിനെ അവൾ നില്ക്കുന്നതു് വസന്തസേന കാണുകയോ അറിയുകയോ ചെയ്തിട്ടുണ്ടെന്നു് ഭാവംകൊണ്ടു വെളിപ്പെടുകയുണ്ടായില്ല.

ഒട്ടുനേരം കഴിഞ്ഞതിൽപ്പിന്നെ, "പിന്നെയോ" എന്നൊരു ചോദ്യം വസന്തസേനയിൽനിന്നു് പെട്ടെന്നു പുറപ്പെട്ടു. നടന്നുകൊണ്ടിരിക്കുന്ന ഏതോ സംഭാഷണത്തിന്റെ അനന്തരഭാഗത്തിൽ ജിജ്ഞാസയോടെന്ന പോലെ ഈ ചോദ്യം, താനോ തന്നോടോ ഒന്നും മിണ്ടുന്നില്ലാത്ത ഈ അവസ്ഥയിൽ പെട്ടെന്നു കേൾക്കാനായപ്പോൾ മദനികയ്ക്കു് സംഭ്രമമുണ്ടായി.

“പിന്നെയെന്തു്! ഞാൻ കൊച്ചമ്മയോടു് ഒന്നും പറഞ്ഞില്ലല്ലോ” എന്നു് അവൾ അറിയിച്ചു. പ്രജ്ഞയോടുകൂടിയല്ല വസന്തസേനയിൽനിന്നു ആ ചോദ്യം പുറപ്പെട്ടതു്. അവളുടെ മനോരാജ്യത്തിൽ എന്തൊക്കെയോ നടന്നുകൊണ്ടിരുന്നതിൽ ഒന്നു് ഇങ്ങിനെ വെളിയിലേക്കു് തെറിച്ചുപോയിയെന്നേയുള്ളു. മണികയുടെ ശബ്ദം കേട്ടപ്പോൾ അവൾ ഉണർന്നു. “ഞാൻ നിന്നോടെന്തു പറഞ്ഞു” എന്ന എതിർചോദ്യമാണു് പരിചാരികയോടു് അവൾ അപ്പോൾ ചെയ്തതു്.

പരിചാരിക:—“കൊച്ചമ്മയോടു് ഞാനെന്താണു ചോദിച്ചുകൊള്ളട്ടെയോ? സൌഹൃദംകൊണ്ടു് ചോദിക്കയാണേ! ധിക്കാരംകൊണ്ടാണെന്നു വിചാരിക്കരുതു്. കൊച്ചമ്മയ്ക്കു് ഈയിടെയായി എന്താണിങ്ങിനെ ഭാവപ്പകർച്ച?”

“എന്താണെന്നാണു് നീ വിചാരിക്കുന്നതു്?”

“ഇപ്പോഴത്തെ ആകപ്പാടെയുള്ള മട്ടുകളെല്ലാം കണ്ടപ്പോൾ കൊച്ചമ്മയ്ക്കു് ആരിലോ അനുരാഗമുണ്ടായിട്ടുണ്ടെന്നാണു് എനിക്കു തോന്നുന്നതു്.”

“ശരിയാണു് നീ പറഞ്ഞതു്. പരേംഗിതജ്ഞാനത്തിൽ നീ കുശലയാണല്ലോ.”

“പഞ്ചശരന്റെ ലീലാരംഗമായപ്പോൾ കൊച്ചമ്മയുടെ രൂപമനോജ്ഞത പതിന്മടങ്ങു് വർദ്ധിച്ചിരിക്കുന്നു. കാമാവേശമാണല്ലോ യുവതികളുടെ ദിവ്യവിഭൂഷണം. കൊച്ചമ്മയുടെ ഹൃദയത്തിൽ പ്രവേശിക്കുവാൻ ഏതു രാജകുമാരനാണാവോ ഭാഗ്യമുണ്ടായിരിക്കുന്നതു്!”

"രാജകുമാരന്മാരോ? രാജാക്കന്മാർ നമുക്ക് ആരാധ്യരല്ലേ? നമിക്കയല്ലാ രമിക്കുകയാണ് എനിക്കു വേണ്ടതു്. വിത്തത്തെയല്ലാ വൃത്തത്തെയാണ് ഞാൻ അധികം ആദരിക്കുന്നതു്."

"എന്നാൽ പണ്ഡിതാഗ്രേസരനായ ഏതു വിപ്രകുമാരനിലാണ് കൊച്ചമ്മയ്ക്കു രാഗം."

"പൂജ്യപാദന്മാരാണല്ലോ ബ്രാഹ്മണർ. വന്ദനമല്ലാ നന്ദനമാണ് എനിക്കു വേണ്ടതു്. പരത്തിലല്ലാ ഇഹത്തിലാണ് എന്റെ ഇപ്പോഴത്തെ വിചാരം."

"എന്നാൽ, ഏതൊരു വർത്തകപ്രവരനെയാണ് കൊച്ചമ്മ കാമിക്കുന്നതു്?"

"വർത്തകന്മാരുടെ മനസ്സും ശരീരവും എപ്പോഴും പരദേശങ്ങളിലല്ലേ സഞ്ചരിക്കുന്നതു്? പണത്തിലല്ലാതെ ആളിലുണ്ടോ അവർക്കു പ്രണയം?"

"പിന്നെ ആരിലാണ് കൊച്ചമ്മയ്ക്കു അനുരാഗമുണ്ടായിരിക്കുന്നതു്?"

"അന്നു പൂരം കാണുവാൻ നീയും എന്നോടൊന്നിച്ചു വരികയുണ്ടായില്ലേ?"

"അതുകൊണ്ടെന്താണ്?"

"എന്താണെന്നോ? അന്നുണ്ടായതു് നീ മറന്നുവോ?"

"അന്ന് ആ സാർത്ഥവാഹപുത്രനെ കൊച്ചമ്മ അഭിലാഷത്തോടെ നോക്കുകയുണ്ടായല്ലോ; അതിനെയാണോ സൂചിപ്പിക്കുന്നതു്?"

"അദ്ദേഹത്തിന്റെ പേരെന്താണ് പറയൂ."

"ഇന്നലെയുണ്ടായ ലഹളയിൽ കൊച്ചമ്മയെ രക്ഷിച്ചതു് അദ്ദേഹമല്ലേ? കൊച്ചമ്മയ്ക്കു അറിയാത്തതല്ലല്ലോ അദ്ദേഹത്തിന്റെ പേർ."

"എനിക്ക് അറിയുമോ ഇല്ലയോ എന്ന് നിന്നോട് ഞാൻ ചോദിച്ചില്ല. നിനക്ക് അറിയാമെങ്കിൽ പറയൂ, കേൾക്കട്ടെ."

"കൊച്ചമ്മയുടെ കർണ്ണങ്ങൾക്ക് ആ പേര് ഇത്ര മധുരമാണെന്നായോ? ചാരുദത്തൻ എന്നല്ലേ അദ്ദേഹത്തിന്റെ പേര്?"

"അതേ. ആ മഹാശയനെയാണ് ഞാൻ എന്റെ ജീവനാഥനായി വരിച്ചിരിക്കുന്നത്."

"വർത്തകന്മാർ വിരഹശോകം വളർത്തുന്നവരാകകൊണ്ട് അവരിലാരിലുമല്ലാ കൊച്ചമ്മയ്ക്കു കാമം എന്നല്ലേ പറഞ്ഞത്?"

"അദ്ദേഹം ഇപ്പോൾ വർത്തകനല്ലല്ലോ."

"കച്ചവടം പൊളിയുകയാൽ നിർഗ്ഗതിയാണല്ലോ അദ്ദേഹം. ഒരു ദരിദ്രനെയോ കൊച്ചമ്മ കാമിക്കുന്നത്?"

"ദരിദ്രനാകകൊണ്ടാണ് അദ്ദേഹത്തിൽ എനിക്കു അനുരാഗമുണ്ടായത്. വിത്തവാനിൽ ഒരു വേശ്യക്ക് കാമമുണ്ടായാൽ അതിലെന്താണ് യശസ്സ്? ഗണികാസാധാരണമായ ചാപല്യമായിട്ടേ ആ കാമത്തെ ആരും ഗണിക്കയുള്ളൂ. എന്റെ മനസ്സിനെ വെറും ദരിദ്രനായി അർപ്പിച്ചാൽ, എന്നെ സ്വാർത്ഥബുദ്ധിയെന്ന് ആരാനും അപലപിക്കുമോ? ഞാൻ ദരിദ്രനെ വരിക്കുകകൊണ്ട് എന്റെ ജന്മത്തിന്ന് ശുദ്ധിയും എന്റെ മനസ്സിന്ന് ശാന്തിയും എനിക്ക് നേടാം."

"പൂവൊഴിഞ്ഞ മാവിന്മേൽ വണ്ടുകൾ സഞ്ചരിക്കുന്നതു വെറുതെയല്ലേ?"

"വെറുതെയായാലും, അങ്ങിനെ ചെയ്തുകൊണ്ടാണു മധുകരികകൾ എന്നു് അവരെ ജനങ്ങൾ പ്രശംസിക്കുന്നതു്."

"വേശ്യയുടെ ഗൃഹത്തിൽ ആ ദരിദ്രൻ എങ്ങിനെ പ്രവേശിക്കും?"

"ഞാനാണല്ലോ അദ്ദേഹത്തെ കാമിക്കുന്നതു്."

"എന്നാൽ അദ്ദേഹത്തെ പ്രാപിക്കുന്നതിനു് അങ്ങോട്ടു ചെല്ലുവാൻ കൊച്ചമ്മ എന്തിനാണു മടിക്കുന്നതു്?"

"ആ വഴിക്കു തന്നെയാണു് എന്റെ വിചാരം ചെല്ലുന്നതു്. എന്നാൽ അങ്ങിനെ പെട്ടെന്നു ചെയ്തുകൂടാ. വെറും വേശ്യയായിട്ടാവാം അദ്ദേഹം എന്നെ കരുതിയിരിക്കുന്നതു്. ഞാൻ അവിടെ ചെന്നാൽ എനിക്കു പ്രതിഫലം തരേണ്ടതിന്നു് അദ്ദേഹം ക്ലേശിച്ചേക്കും. പിന്നീടു് എനിക്കു് അദ്ദേഹത്തെ കാണുവാൻപോലും കഴികയില്ലെന്നാവും. പ്രേമത്തെയാണു്, വിത്തത്തെയല്ല ഞാൻ അർത്ഥിക്കുന്നതെന്നു് അദ്ദേഹം അറിയുമാറായിട്ടു വേണം എനിക്കു് അങ്ങോട്ടു ചെല്ലുവാൻ."

"ഈ കരുതലോടുകൂടിയാണോ കൊച്ചമ്മ സ്വന്തം ആഭരണങ്ങളെല്ലാം അവിടെ ഏല്പിച്ചുപോന്നതു്?"

"നീ ഊഹിച്ചതു ശരിതന്നെയാണു്."

ഇങ്ങിനെ ഇവർ തമ്മിൽ സംഭാഷണംചെയ്തുകൊണ്ടിരിക്കുമ്പോഴാണു് ആ സംവാഹകൻ അവിടെ പെട്ടെന്നു കയറി വന്നതു്. രക്ഷിക്കണേ, രക്ഷിക്കണേ എന്ന അഭയപ്രാർത്ഥനയോടെ ആയാൾ വസന്തസേനയുടെ മുമ്പിൽ പ്രവേശിച്ചു.

"അങ്ങ് ആരായാലും എൻെറ മുമ്പിൽ ഒട്ടും ഭയം വേണ്ട. അങ്ങേയ്ക്കു വല്ല വിപത്തും ഉണ്ടായിട്ടുണ്ടെങ്കിൽ അതിൽ നിന്നു രക്ഷിക്കുവാൻ ആവുന്നേടത്തോളം ഞാൻ ശ്രമിക്കാം." എന്നു വസന്തസേന സാന്ത്വനം ചെയ്തതോടുകൂടി സംവാഹകന്നു് അല്പം ആശ്വാസമുണ്ടായി. "അങ്ങ് എന്തിനാണ് ഇത്രയും ഭീതനായി ഇങ്ങിനെ ഓടിച്ചാടി ഇങ്ങോട്ടു കയറിവന്നതു്" എന്നുണ്ടായ ചോദ്യത്തിന്നു് അയാൾ ഒന്നും മറച്ചു വെയ്ക്കാതെ എല്ലാം തുറന്നു പറഞ്ഞു.

"പാടലീപുത്രമാണ് എൻെറ നാട്. ആനുപൂർവ്വികമായി കച്ചവടമാണ് ജീവിക. കാലദോഷത്താൽ കച്ചവടത്തിൽ പൊളിയുകകൊണ്ടു് സംവാഹകവൃത്തിയെ (ഉഴിച്ചിൽ) ഉപജീവനത്തിന്നു വേണ്ടി എനിക്കു കൈക്കൊള്ളേണ്ടിവന്നു. സംവാഹനം കലകളിൽ ഒന്നാണല്ലോ എന്നുവെച്ചു മാത്രമാണ് ഞാൻ ആദ്യം അതു അഭ്യസിക്കയുണ്ടായതു്. വേറെ ഗതി എനിക്കു് ഇല്ലാതായപ്പോൾ ആ കലയെത്തന്നെ ഞാൻ തൊഴിലാക്കി. ഉജ്ജയിനിയിലെ സമ്പൽസമൃദ്ധിയെക്കുറിച്ചു കേട്ടു് ഞാൻ ഇങ്ങോട്ടു പോന്നു. ഇവിടെ ഉദാരശീലനായ ഒരു ഗൃഹസ്ഥൻ എന്നെ പരിചാരകനായി നിയമിച്ചു. ആ സ്വാമിയുടെ അനുഗ്രഹത്താൽ ഞാൻ പരമസന്തുഷ്ടിയോടുകൂടിയാണ് വാണുവന്നതു്. അദ്ദേഹത്തെപ്പോലെ ഇത്രയും ഗുണനിധിയായ ഒരു മഹാനുഭാവനെ ഞാൻ വേറെ കണ്ടിട്ടില്ല. ആർക്കും അദ്ദേഹം പ്രിയദർശനനാണ്. എപ്പോഴും അദ്ദേഹത്തിൽനിന്നു പ്രിയവാക്കുകൾ മാത്രമേ പുറപ്പെടുകയുള്ളൂ. കൈയിലുള്ളതു് എന്തായാലും എത്ര

യായാലും അൎത്ഥികൾക്കു കൊടുക്കുന്നതു അദ്ദേഹത്തിന്നു സന്തോഷമാണു്. ക്രോധമോ ഗൎവ്വമോ അദ്ദേഹത്തിന്നു് അല്പംപോലുമില്ല. ഉപകാരത്തെ എപ്പോഴും സ്മരിക്കുകയും അപകാരത്തെ ഉടൻ മറക്കുകയും അദ്ദേഹം ചെയ്യും. ചുരുക്കിപ്പറകയാണെങ്കിൽ ആ ദാക്ഷിണ്യമൂൎത്തി സ്വന്തം ശരീരത്തെ ധരിക്കുന്നതു് പരോപകാരാൎത്ഥമാണു്."

ഇങ്ങിനെ സംവാഹകൻ സ്വന്തം സ്വാമിയെക്കുറിച്ചു ചെയ്ത വൎണ്ണന കേട്ടപ്പോൾ ഈ നഗരത്തിൽ ഇത്രയും ശീലസമ്പന്നനായ ആൾ ചാരുദത്തനല്ലാതെ മററു ആരാണു് എന്ന ശങ്കയോടെ വസന്തസേന മദനികയെ നോക്കി. ഇതേ ശങ്കയോടെ ഇതേ കാലത്തു് മദനികയും വസന്തസേനയെ നോക്കുകയുണ്ടായി.

"ഈ ഉദാരഗുണങ്ങളാൽ ആവൎജ്ജിതനായി ഞാൻ നാടും വീടുമെല്ലാം മറന്നുകൊണ്ടു് അദ്ദേഹത്തെ ശുശ്രൂഷിച്ചുവന്നു" എന്നു സംവാഹകൻ സംഭാഷണം തുടൎന്നപ്പോൾ "അദ്ദേഹം ഇപ്പോൾ ദരിദ്രനാകുന്നോ" എന്നു വസന്തസേന ഇടയ്ക്കു കടന്നു ചോദിച്ചു.

"അതു് അമ്മ എങ്ങിനെ അറിഞ്ഞു?"

"പണവും ഗുണവും ഒരേയിടത്തു നില്ക്കയില്ലല്ലോ. എന്താണു് അദ്ദേഹത്തിന്റെ പേരു്?"

"ചാരുദത്തൻ."

ഉൽക്കണ്ഠിച്ചാശിച്ചതിൻവണ്ണം ആ മധുരനാമം കേട്ടപ്പോൾ മനസ്സിൽ പ്രവൃദ്ധമാകുന്ന കുതൂഹലത്തെ ഒതുക്കി നിൎത്തിക്കൊണ്ടു് വസന്തസേന അനന്തരസംഭവത്തെപ്പററി പ്രസ്താവിക്കുവാൻ സംവാഹകനെ പ്രേരിപ്പിച്ചു.

"അമ്മ പറഞ്ഞതു് ശരിയാണു്. വിത്തവും ശീലവും ഒരേ ആളിൽ ഒരുമിച്ചുനില്ക്കയില്ലെന്നതു് ഞാൻ കണ്ടുതന്നെ അറിഞ്ഞു. ശീലം നിത്യമാകയാൽ അതിൽ അനിത്യമായ വിത്തത്തിനു് സ്ഥാനമില്ല. ദാതൃശ്രേഷ്ഠനായ ചാരുദത്തൻ ഒടുക്കം നിർദ്ധനനായ്ത്തീർന്നു. അപ്പോൾ പരിചാരകന്മാരായ ഞങ്ങളെല്ലാവരും ദുസ്സഹശോകത്തോടെ അവിടെനിന്നു ഒഴിയുമാറായി. വേറെയാരെയെങ്കിലും ശുശ്രൂഷിച്ചുകൊണ്ടു് ജീവിക്കുവാൻ അനുജ്ഞതന്നിട്ടാണു് അദ്ദേഹം ഞങ്ങളെ അയച്ചതു്. ആ മഹാനുഭാവനെ പരിചരിച്ചുപോന്ന എനിക്കു് ഇനി മറ്റൊരാളെ സേവിക്കുകയെന്നതു് ഇഷ്ടമല്ലാതായി. ഉദരനിർവ്വഹണത്തിനുവേണ്ടി അധമസേവനത്തിലേക്കു് താഴുവാൻ എനിക്കു് കഴിഞ്ഞില്ല. അങ്ങിനെ തൊഴിലൊന്നുമില്ലാതായ ഞാൻ ദുർബ്ബുദ്ധിയാൽ ചൂതുകളിയിൽ ഏർപ്പെട്ടു. ഇത്രയും നാൾ ആ ദുർവൃത്തികൊണ്ടാണു് ഞാൻ ഉപജീവിച്ചതു്. ഒടുക്കം ഒരു ധൂർത്തനുമായി കളിച്ചതിൽ ഞാൻ പത്തുപണത്തിനു് കടപ്പെട്ടു. അതു് വീട്ടുവാൻ കഴിവില്ലാതെ ഞാൻ കുറെ നാളായി ഒളിച്ചുനടക്കുകയായിരുന്നു. ഇന്നു രാവിലെ ആ ധൂർത്തൻ പോലീസുദ്യോഗസ്ഥനോടുകൂടിവന്നു് എന്നെ പിടികൂടി. പിന്നെ അവർ ഇത്രയും നേരം എന്നെ എത്രയൊക്കെയാണു് ദ്രോഹിച്ചതെന്നു് എനിക്കു് പറയുവാൻ വയ്യ. ഞാൻ അവരുടെ പിടിയിൽ നിന്നു് ചാടിയോടി ഇതാ ഇവിടെ വന്നുചേർന്നു. ഇതാണു് എൻ്റെ കഥ."

"വാസവൃക്ഷം നശിക്കുമ്പോൾ പക്ഷികൾക്കു മറ്റൊരു പാർപ്പിടം കണ്ടെന്നുവരെ പലേടത്തും പറന്നു

കൊണ്ടു് ഉഴലേണ്ടിവരുന്നു; അതുപോലെയാണു് ചാരുദത്തന്റെ പരിജനത്തിന്നുണ്ടായ അവസ്ഥയും" എന്നു് അനുതാപത്തോടെ വസന്തസേന വിചാരിച്ചു. പിന്നെയൊന്നും ചോദിക്കുവാൻ നില്ക്കാതെ, ദാസിയെ അകത്തേക്കയച്ചു് പണം എടുത്തുകൊണ്ടു വരുവിച്ചു് അതു് അവൾ സംവാഹകന്നു കൊടുത്തു. ചാരുദത്തന്റെ പരിചാരകനായിരുന്ന ആളാണു് ഈ അഭയാർത്ഥിയെന്നു കേട്ടപ്പോൾ അവൾക്കു് അധികമായ അനുതാപം ആയാളിൽ ഉണ്ടായിവന്നു. "ഈ പണം ചാരുദത്തനാണു് തന്നതെന്നു് അങ്ങു കരുതിയേക്കണം" എന്നു് അവൾ ആയാളോടു പറകയുമുണ്ടായി. പണം കിട്ടിയപ്പോൾ സംവാഹകൻ പരമസന്തുഷ്ടനായി. ഇതിലധികം വലുതായ അനുഗ്രഹം തനിക്കു് വേറെ ഉണ്ടാകുവാനില്ലെന്നു് ആയാൾ വിചാരിച്ചു. സംപ്രീതിയോടെ ആയാൾ ആ ഉദാരമതിയെ പലവട്ടം ആശീർവദിക്കയും ചെയ്തു. എന്നാൽ തന്നെക്കൊണ്ടു യാതൊരു കാര്യവുമില്ലാതെ, തനിക്കു് ഇത്രയും പണം വെറുതെ വാങ്ങേണ്ടിവന്നതിൽ ആയാളുടെ മനസ്സിന്നു് അല്പം സങ്കോചമുണ്ടായി. താൻ അഭ്യസിച്ചിട്ടുള്ള കലയെ ഇവിടെ വല്ല പരിചാരകന്നും ഉപദേശിച്ചുകൊടുക്കട്ടെയൊ എന്നു് ആയാൾ വസന്തസേനയോടു ചോദിച്ചുനോക്കി.

"ചാരുദത്തന്റെ പരിജനമായി അടുത്തകാലത്തു തന്നെ അങ്ങേക്കു വീണ്ടും വാഴുവാൻ തരമാകും. അതുവരെ ഈ വിദ്യ അങ്ങയിൽത്തന്നെ ഇരുന്നുകൊള്ളട്ടെ"—എന്നാണു് അതിന്നു മറുപടിയുണ്ടായതു്. തന്റെ അപേക്ഷയെ സാന്ത്വനപൂർവ്വകം നിരാകരിച്ചുള്ള

കണ്ട പ്രത്യുപകാരത്താൽ കൃതാൎത്ഥനാകുവാൻ കഴിവില്ലാതായിയെങ്കിലും, ആ ഗണികയുടെ അനന്താമായ ശീലഗുണങ്ങളെ മനസാ പ്രശംസിച്ചുകൊണ്ടു് സംപ്രീതിയോടെ സംവാഹകൻ അവിടെനിന്നു യാത്രയായി.

മാഥുരനും ദ്യൂതകരനും സംവാഹകനെ പിന്തുടൎന്നോടിവന്നു് അങ്ങോരിടത്തു മറഞ്ഞു നില്ക്കുകയായിരുന്നു. തങ്ങളുടെ ഇടിയേറ്റു് ആയാളുടെ മൂക്കിൽനിന്നു് ഇറ്റിറ്റു വീണുകൊണ്ടിരുന്ന ചോരത്തുള്ളികളെ നോക്കിക്കൊണ്ടാണു് അവർ വസന്തസേനയുടെ ഗൃഹദ്വാരം വന്നതു്. ഗണികയാണെന്നിരുന്നാലും സമ്പത്തും സൗശീല്യവും കൊണ്ടു് സജ്ജനത്തിന്നും ആദരണീയയായി വാഴുന്ന വസന്തസേനയുടെ ആ ശ്രീമന്ദിരത്തിൽ ആ ദുഷ്ടന്മാൎക്കുപോലും ബലാൽ പ്രവേശിക്കുവാൻ ധൈൎയ്യമുണ്ടായില്ല. സംവാഹകൻ എപ്പോഴാണു് പുറത്തു ചാടുന്നതെന്നു കാത്തുകൊണ്ടു് അവൎക്കു വെളിയിൽത്തന്നെ നില്ക്കേണ്ടിവന്നു. അങ്ങിനെ കുറച്ചുനേരം കഴിഞ്ഞപ്പോഴേക്കും തങ്ങളെ ധാൎഷ്ട്യത്തോടെ അന്വേഷിച്ചുകൊണ്ടു് സംവാഹകൻ നേരേ വരുന്നതു് അവർ കണ്ടു. കടപ്പെട്ട പണം അവൎക്കു് ആയാളിൽനിന്നു കിട്ടി. "വരൂ, ഇനിയും നമുക്കു ചൂതാടാം" എന്നു് അവർ സരസം വിളിച്ചപ്പോൾ അവരെ വൈരസ്യത്തോടെ ഒന്നു നോക്കിയതിൽപ്പിന്നെ സംവാഹകൻ വേറെ വഴിക്കു തിരിഞ്ഞു നടന്നു. കിട്ടേണ്ടതു കിട്ടുകയാലും, സംവാഹകന്റെ മുഖത്തു് തീവ്രമായ വൈരാഗ്യം ഉജ്ജ്വലിച്ചുകാണുകയാലും മാഥുരദ്യൂതകരന്മാൎക്കു് അവിടെ പിന്നെയൊന്നും മിണ്ടുവാൻ കഴിഞ്ഞില്ല.

ഋണമോചനാനന്തരം സംവാഹകൻ ഉടൻ ചെയ്തതു കാഷായവസ്ത്രം ധരിച്ച് ബൌദ്ധയോഗിയായി മാറുകയാണ്. കേവലം ഉദരനിർവ്വഹണത്തിനുവേണ്ടി ധൂർത്തനായി ചരിക്കുക ഇനിയരുതെന്ന് ആയാൾ നിശ്ചയിച്ചു. നിർവ്വേദം ആയാളെ നേർവഴിയിലാക്കി. ബഹുജനസേവനാർത്ഥം ദീക്ഷിതനായി ത്യാഗവ്രതത്തോടെ അദ്ദേഹം അന്നുമുതൽ സന്യാസിയായി.

വസന്തസേനയ്ക്കാവട്ടെ, അന്നു മറെറാരു സംഭവം കൂടിയും സ്മരണീയമായുണ്ടായി. സംവാഹകനെ അയച്ചതിൽപ്പിന്നെ, അവൾ ചാരുദത്തധ്യാനത്തോടെ സ്ഥിതിചെയ്യവേ, വീഥിയിലെ സ്ഥിതി പെട്ടെന്നൊന്നു പ്രചണ്ഡമായി മാറിയതുപോലെ തുമുലാരവം കേൾക്കായ്ന്നു. ജനങ്ങൾ ഭയാക്രാന്തരായി ഓടുകയും നിലവിളിക്കയും ചെയ്യുന്നതു് എന്തിനെന്നറിയാതെ അവൾ സംഭ്രമത്തോടെ നോക്കിക്കൊണ്ടു നിന്നു. ആ കലകത്തിന്നിടയിൽ കാര്യമെന്തെന്നു പറയുവാൻ ഒട്ടിട നില്ക്കുന്നതിനുപോലും ആർക്കും ക്ഷമയുണ്ടായില്ല. കുറച്ചുനേരം അങ്ങിനെ പകച്ചു നില്ക്കുമ്പോഴേക്കും തന്റെ ഒരു പരിചാരകനായ കർണ്ണപൂരകൻ വികൃതാകാരനായി പാഞ്ഞുവരുന്നതു് വസന്തസേന കണ്ടു. കിതച്ചു കിതച്ചുകൊണ്ടു് അവൻ അകത്തു കയറി, "കൊച്ചമ്മ എവിടെ, കൊച്ചമ്മ എവിടെ"യെന്നു വെമ്പലോടെയാണെങ്കിലും ഉത്സാഹത്തോടെ അന്വേഷിച്ചുകൊണ്ടു് ഗൃഹനായികയുടെ മുമ്പിലെത്തി.

"ഇന്നു നിനക്കു് എന്താണിത്ര തിളപ്പു്? നീ വല്ല ലഹളയും ഉണ്ടാക്കിവിട്ടിട്ടാണോ വരുന്നതു്?" എന്നു് വസന്തസേന ചോദിച്ചു.

"ഇപ്പോഴുണ്ടായ എന്റെ വിക്രമം കൊച്ചമ്മ കണ്ടില്ലല്ലോ" എന്നു് അവൻ സഗർവ്വം അവതാരിക തുടങ്ങി.

"എന്തു വിക്രമമാണു നീ ചെയ്തതു്?"

"കൊച്ചമ്മയുടെ കൊമ്പനാനയെ തേച്ചുകഴുകി ഇങ്ങോട്ടു കൊണ്ടുവരുമ്പോഴും അവൻ പെട്ടെന്നു മദിച്ചിളകി, അയ്യോ, എന്തൊക്കെ ലഹളയാണു് ഇപ്പോഴുണ്ടാക്കിയതു്! ഇതൊന്നും കൊച്ചമ്മ അറിഞ്ഞില്ലയോ?"

"ഇല്ലാ, ഇല്ല. എന്താണുണ്ടായതു് പറയൂ?"

"ഒരു ബൌദ്ധസന്യാസിയുടെ കാഷായവസ്ത്രം കണ്ടിട്ടാണു് ആന വിരണ്ടതു്. ഈ വേഷം അവൻ ഇതിനുമുമ്പു് കണ്ടിട്ടില്ല. കാവിമുണ്ടും, ദണ്ഡും, കമണ്ഡലുവുമായി പുതിയൊരാളുടെ വരവു കണ്ടപ്പോഴും ആന വിരണ്ടു് ചങ്ങല പൊട്ടിച്ചു് ആ സന്യാസിയുടെ നേരെ ചാടി.

"എന്നിട്ടോ?" എന്നു വസന്തസേന വെമ്പലോടെ ചോദിച്ചു.

"ആളുകളെല്ലാം പേടിച്ചു പാഞ്ഞൊഴിഞ്ഞതല്ലാതെ സന്യാസിയെ രക്ഷിക്കുവാൻ ആരുമുണ്ടായില്ല. അവരവരുടെ രക്ഷയെമാത്രമേ അന്നേരം കരുതിയുള്ളൂ. ആനയാവട്ടേ, സന്യാസിയെ തുമ്പിക്കൈകൊണ്ടു തട്ടി നിലത്തിട്ടു കുത്തുവാനൊരുങ്ങി. സന്യാസിയെ കൊന്നു, സന്യാസിയെ കൊന്നു എന്ന മുറവിളി അങ്ങെങ്ങും മുഴങ്ങി.

എന്നാൽ, മുന്നോട്ടു ചാടുവാൻ ആരുമുണ്ടായില്ല. കൊച്ചമ്മയുടെ ചോറു തിന്നു വളരുന്ന എനിക്ക് ഒരിത്തിരിയെങ്കിലും വിക്രമമില്ലാതെ വരുമോ? ഞാൻ ചത്താലും സന്യാസിയെ കൊല്ലുവാൻ ആനയെ വിടുകയില്ലെന്ന് ഉടൻ നിശ്ചയിച്ചു. ഒരു ചാട്ടത്തിന്ന് ആനയുടെ മുമ്പിൽ ചെന്ന് ഞാൻ മർമ്മത്തിൽത്തന്നെ ഒന്നടി ആഞ്ഞുകൊടുത്തു. ആ അടികൊണ്ടതോടുകൂടി ആന പിൻകത്തിയിരുന്നുപോയി! ഉടനെ ഞാൻ ആ സന്യാസിയെ അവിടെനിന്നു മാററി, ആനയെ ചങ്ങലയിലാക്കുകയും ചെയ്തു.

"ഉചിതമായി! നീ ചെയ്തതു വളരെ ഉചിതമായി! നീ വിക്രമി തന്നെ"—എന്ന് വസന്തസേന അവനെ പ്രശംസിച്ചു.

"എന്റെ ഈ വിക്രമം കണ്ട് "ശേഷ്", "ശേഷ്" എന്ന് അഭിനന്ദനവാക്കുകൾ കൊണ്ട് എന്നെ അഭിഷേകം ചെയ്യുവാൻ അവിടെ വളരെ ആളുകൾ തിരക്കുകൂട്ടി. ആ കൂട്ടത്തിൽ ഒരു മഹാനായവൻ എനിക്ക് എന്തെങ്കിലുമൊന്ന് സമ്മാനിക്കണമെന്ന പൊരിച്ചിലോടെ എന്റെ മുമ്പിലേക്കു വന്നു. അദ്ദേഹം തന്റെ കണ്ഠത്തിലും കർണ്ണങ്ങളിലും, കൈകളിലും ആ ആവേഗത്തിൽ തപ്പി നോക്കുന്നതും ആ അംഗങ്ങളിൽ ആഭരണങ്ങളൊന്നുമില്ലാത്തതറിഞ്ഞ് വിഷാദത്താൽ ക്ലാന്തനാകുന്നതും ഞാൻ കണ്ടു. ഉടനെ അദ്ദേഹം തന്റെ ഉത്തരീയം വലിച്ചെടുത്ത് എനിക്ക് സമ്മാനിച്ചു. ആ വസ്ത്രമാണിത്."

"ആ ഉചിതജ്ഞൻ എന്റെ ചാരുദത്തൻ തന്നെ" എന്ന് കരുതിക്കൊണ്ട് വസന്തസേന ആ വസ്ത്രത്തെ പരിശോധിച്ചു. പിച്ചിപ്പൂമണം അതിൽ സരസം പുലരുന്നു

ഒന്നു കൂടിയും നോക്കിയപ്പോൾ ചാരുദത്തന്റെ പേർ അതിൽ അങ്കിതമായിരിക്കുന്നതു് കാണുകയും ചെയ്തു.

“നിന്റെ ഈ വിക്രമത്തിന്നു് സമ്മാനം ഈ വസ്ത്രം കൊണ്ടു് മതിയാകയില്ല. വസ്ത്രം ഇവിടെ വെച്ചേക്കൂ. ഇതു് നിന്നെപ്പോലെയുള്ള ഭൃത്യന്മാൎക്കു് ഉപയോഗമുള്ളതല്ല. നിനക്കു് ഈ ആഭരണം സമ്മാനമായിരിക്കട്ടെ”— എന്നു പറഞ്ഞു തന്റെ കൈയിൽ നിന്നു് സ്വൎണ്ണകങ്കണം അഴിച്ചു് വസന്തസേന കൎണ്ണപൂരകന്നു് കൊടുത്തു. ആ ഉത്തരീയം ചാരുദത്തന്റേതാകയാൽ അതിനെ അവൾ ദിവ്യവും അനൎഘവുമായ വസ്തുവായി പൂജിച്ചു് സ്വന്തം ശരീരത്തിന്നു് അലങ്കാരമാക്കി.

---

## ആറാം അദ്ധ്യായം.

ഒരേ നാൾകൊണ്ടു് മഹാപ്രാഭവത്തിൽനിന്നു് തീവ്രദാരിദ്ര്യത്തിൽ പതിക്കേണ്ടിവന്നിട്ടും ചാരുദത്തന്റെ മനോസ്ഥിതി അന്നും ഇന്നും ഒന്നുതന്നെയാണു്. ഒട്ടും ശോകാഭിഹതമായിട്ടില്ലാ അദ്ദേഹത്തിന്റെ മനസ്സു്. ലോകത്തിൽ നാനാമുഖമായി സമൃദ്ധമായുള്ള ഐശ്വൎയ്യത്തെ അദ്ദേഹം ഇപ്പോഴും മനസാ ഭുജിച്ചുകൊണ്ടുതന്നെയാണു് വാഴുന്നതു്. അദ്ദേഹം ബഹുജനമദ്ധ്യത്തിൽ നേടിവെച്ചിട്ടുള്ള ആ ഉന്നതസ്ഥാനം സൗശീല്യംകൊണ്ടാകയാൽ വിത്തക്ഷയംകൊണ്ടു് അതിന്നു് ഹാനിയേതും പറ്റീട്ടില്ല. ദാനം ചെയ്യുവാൻ വകയി

ല്ലാതായതിൽ അല്പം വിഷാദമുണ്ടെന്നല്ലാതെ, ലോകകാൎയ്യവിചാരത്തിലോ ലീലാവിനോദവിഹാരത്തിലോ അദ്ദേഹത്തിന്ന് വിരാഗമുണ്ടായിട്ടില്ല.

ഒരുനാൾ ചാരുദത്തൻ ആ നഗരത്തിലുണ്ടായ പാട്ടുകച്ചേരിയിൽ സംബന്ധിച്ച് തിരിയെ പുറപ്പെട്ടപ്പോഴെക്കും നേരം വളരെ വൈകി. ഇതിൽ, സഖാവായ മൈത്രേയൻ തീരെ മുഷിഞ്ഞ് ആവലാതിപ്പെട്ടു. നേരം വൈകിയാലും, ആപാദമധുരമായ സംഗീതത്തെ ധാരാളമായി അനുഭവിക്കുവാൻ കഴിഞ്ഞതിൽ ചാരുദത്തന്ന് സംപ്രീതിയാണുണ്ടായത്. കടലിൽ വിളഞ്ഞതല്ലെന്നിരുന്നാലും വീണയും രത്നങ്ങളിലൊന്നാണെന്ന് അദ്ദേഹം പരികല്പനം ചെയ്യുന്നു. ഇന്ദ്രിയമോഹനം കൊണ്ടാണ് വീണയ്ക്ക് രത്നസാദൃശ്യം അദ്ദേഹം കല്പിക്കുന്നത്. മനസ്സിണങ്ങിയ ഇഷ്ടതോഴിയെപ്പോലെ വീണാഗാനം ഉൽകണ്ഠിതനെ സമാശ്വസിപ്പിക്കുന്നു. പ്രിയാഗമനത്തിൽ വിളംബമുണ്ടായാൽ അപ്പോഴത്തെ മാനസികപീഡയെ ശമിപ്പിക്കുന്നതിന്ന് വീണാഗാനം നല്ലൊരു വിനോദമാണ്. ആ ഗാനം വിരഹശോകാൎത്തനെ ബന്ധുവിനെപ്പോലെ സാന്ത്വനം ചെയ്യുന്നു. അതു കാമിജനത്തിന് അനുരാഗപോഷകമായ പ്രമോദമായും വിളങ്ങുന്നു. അങ്ങിനെയുള്ള സംഗീതം എത്ര നാൾ തുടൎച്ചയായി ശ്രവിച്ചാലും ചാരുദത്തന്ന് അലംഭാവമില്ല. എന്നാൽ ആ മട്ടിലല്ലാ മൈത്രേയന്റെ മനസ്സ്. ആ വിദൂഷകന്ന വീണയുടെ മൂളൽ കേട്ടാൽ മുഷിച്ചിലാണുണ്ടാകുന്നത്. അതിന്റെ കമ്പികളം പോ

ട്ടിപ്പോകട്ടെയെന്നു നേൎന്നുകൊണ്ടാണു് അദ്ദേഹം അവിടെ കഴിച്ചുകൂട്ടിയതു്.

കച്ചേരി പിരിഞ്ഞു് അവരിരുവരും മടങ്ങിവരുമ്പോൾ സംഗീതകുശലനായ രേഭിലന്റെ പാട്ടും വായനവും വളരെ കേമമായിയെന്നു ചാരുദത്തൻ പ്രശംസിച്ചു:—

"സ്ഥാനശുദ്ധിയോടും ഉച്ചസ്ഥായിയോടും വ്യക്തവും ലളിതമധുരവുമായ സ്വരത്തിൽ ഭാവരസത്തോടെ രേഭിലൻ പാടുന്നതു വെളിയിലെങ്ങാനും മറഞ്ഞുനിന്നു കേൾക്കയാണെങ്കിൽ ഏതോ വരവാണിയുടെ ഗാനമാണെന്നേ ആൎക്കും തോന്നുകയുള്ളു."

"എനിക്കു് ആയാൾ പാടുന്നതു കണ്ടപ്പോൾ പരിഹാസമാണുണ്ടായതു്. ആണുങ്ങൾ പാടുന്നതും പെണ്ണുങ്ങൾ പുസ്തകം വായിക്കുന്നതും എനിക്കു രസിക്കുകയില്ല. പെണ്ണുങ്ങൾ വായിക്കുന്നതു കേട്ടാൽ മൂക്കുകയറിട്ട കാളയുടെ വികൃത നിശ്വാസത്തെയും, ആണുങ്ങൾ പാടുന്നതു കണ്ടാൽ വൃദ്ധവൈദികൻ മുല്ലപ്പൂമാല ചാൎത്തി ഗോഷ്ഠിയായി ചെയ്യുന്ന വേദോച്ചാരണത്തെയുമാണു് ഞാൻ ഓൎക്കുക."

ഇത്രയും കേട്ടപ്പോൾ ആ അരസികനോടു സംഗീതത്തെപ്പററി ചാരുദത്തൻ പിന്നെയൊന്നും പറഞ്ഞില്ല.

നേരം പാതിരാവായി. വീഥിയിൽ ഒച്ചയോ അനക്കമോ ഏതുമില്ല. ഇരുട്ടിന്നു് ഇടംകൊടുത്തുകൊണ്ടു് അസ്തോന്മുഖനായ അൎദ്ധചന്ദ്രൻ മുങ്ങിക്കിടക്കുന്ന കാട്ടാനയിൽനിന്നു പൊങ്ങിക്കാണുന്ന മസ്തകം പോലെ പരിശോഭിക്കുന്നതു് ചാരുദത്തൻ കണ്ടു. ചന്ദ്രൻ മറയുന്ന

ത്തു നോക്കിക്കൊണ്ടു കൂരിരുട്ടുകൾ മാളികകളിൽനിന്നു് വീഥിയിലേയ്ക്കു ഇറങ്ങിവരികയാണോ എന്നു മൈത്രേയൻ ശങ്കിച്ചു. ഇരുട്ടു കൂടിക്കൂടി വരുന്നതു കണ്ടു് അവരിരുവരും സത്വരം നടന്നു വീട്ടിൽ എത്തി.

നേരം വൈകിയതുകൊണ്ടും വലിഞ്ഞു നടന്നതുകൊണ്ടും ചാരുദത്തനും മൈത്രേയനും നിദ്രാവൈവശ്യം കലശലായുണ്ടായി. കാലുകൾ കഴുകി അകത്തു കയറിയ ഉടനെ അവർ ഉറങ്ങുവാൻ കിടന്നു. മൈത്രേയൻ കൺപോളകൾ തൂങ്ങിക്കൊണ്ടു് നിദ്രയിലേയ്ക്കു മനസ്സു വിട്ടു തുടങ്ങിയപ്പോഴേയ്ക്കും "മൈത്രേയസ്വാമിൻ, എണീക്കൂ, ഇതു വാങ്ങൂ" എന്നു പറഞ്ഞുകൊണ്ടു രദനിക അവിടെ വന്നു. വസന്തസേനയുടെ ആഭരണഭാണ്ഡത്തോടുകൂടിയാണു് അവളുടെ വരവു്. അന്നു് അഷ്ടമിയാകയാൽ പതിവിൻപടി മൈത്രേയനാണു് അതു സൂക്ഷിക്കേണ്ടതു്.

"ഇതു വലിയ ഉപദ്രവമായല്ലോ. ഈ ആഭരണം ആ നാലുകെട്ടിൽ കൊണ്ടുപോയി വെച്ചുകൂടയോ?" എന്നു മൈത്രേയൻ ആവലാതിപ്പെട്ടു. "എന്തു വിഡ്ഢിത്തമാണു പറയുന്നതു്? തേവിടിച്ചിയുടെ പണ്ടം എന്റെ നാലുകെട്ടിലാണോ സൂക്ഷിക്കുന്നതു്?" എന്നു ചാരുദത്തൻ ഒന്നു ചൊടിച്ചപ്പോൾ, മൈത്രേയൻ ഗത്യന്തരമില്ലാതെ രദനികയിൽനിന്നു് ആ ആഭരണങ്ങൾ ഏറ്റുവാങ്ങി.

അവിടെ വെറും നിലത്താണു് ആ ബ്രാഹ്മണൻ കിടക്കുന്നതു്. ആ കിടപ്പിനെപ്പറ്റിയോർത്തപ്പോൾ, ചാരുദത്തൻ ആ വേശ്യാസ്ത്രീയ്ക്കു് ഉത്തരീയത്തെ സമ്മാനമായി കൊടുത്തതിൽ അദ്ദേഹത്തിനുള്ള വൈരസ്യം അ

ല്ലമൊന്നണ്ടൻ. തന്റെ സഖാവിന്ന ദാരിദ്ര്യം ഇത്രയും മൂത്തിട്ടും കാരുണ്യത്തിന്ന കരമവാനമില്ലല്ലോ എന്ന വിചാരവും അദ്ദേഹത്തിൽ അപ്പോഴം ഇളകി ക്ഷണികവും അവ്യക്തവുമായിട്ടാണ് ഈ വിചാരങ്ങളുണ്ടായതു്. അപ്പോഴെയ്ക്കും അദ്ദേഹം ഉറങ്ങിക്കഴിഞ്ഞു. ചാരുദത്തനും ഗാഢനിദ്രയിലായി.

നഗരം മുഴുവൻ നിദ്രാധീനമായപ്പോഴം ശർവിലകൻ എന്ന പേരായ ഒരു സാഹസികബ്രാഹ്മണൻ മോഷണത്തിന്ന തരം നോക്കിക്കൊണ്ടു് ആ വീഥിയിലേക്ക് പതുങ്ങിക്കൊണ്ടു് നടന്നു. ആയാൾ വിദേശീയനാകയാൽ അവിടത്തെ സ്ഥിതിഗതികളൊന്നും അത്ര പരിചിതമല്ലാ. ചാരുദത്തന്റെ ആ വലിയ വീട് കണ്ടപ്പോഴം അതിന്നുള്ളിൽ ധാരാളം പണവും പണ്ടവും ഉണ്ടാകുമെന്ന വിചാരിച്ച് ആയാൾ അവിടേക്ക് തിരിഞ്ഞു. അഭ്യാസബലത്താൽ മതിലിൽ തുരങ്കമുണ്ടാക്കി, ജീർണ്ണതാക്ക് ഉരക്കവാനായി ഉരഞ്ഞിഴയുന്ന പാമ്പിനെപ്പോലെ, ആ പഴുതിൽ കൂടി മുററത്തേക്ക് ചെല്ലുവാൻ ആയാൾക്ക് ഒട്ടും ആയാസം വേണ്ടിവന്നില്ല. തോട്ടത്തിൽ കടന്നുനിന്നു് അനന്തരകൎമ്മത്തിലേക്ക് ലാക്കുനോക്കിയതോടുകൂടി, ഇത്ര നികൃഷ്ടമായ മോഷണകൎമ്മത്തിൽ തനിക്ക് ഏൎപ്പെടേണ്ടിവന്നുവല്ലോ എന്ന വിഷാദം ആയാളുടെ മനസ്സിൽ പെട്ടെന്നൊന്ന മിന്നുകയുണ്ടായി. "ഉറങ്ങിക്കിടക്കുന്നവരെ വഞ്ചിക്കുന്നതിൽ എന്തു വിക്രമമാണുള്ളതു്! വിശ്വസ്തരെ ആക്രമിക്കുന്നതു് വെറും വഞ്ചനയല്ലേ? യശസ്കരമായ ആ ശൌൎയ്യമെവിടെ, നിന്ദാവഹമായ ഈ ചൌൎയ്യമെവിടെ? അഥവാ, നീചമായ പരദാസ്യവൃത്തിയെക്കാളം

നല്ലതാണ് അനന്യാധീനം ജീവിക്കുവാൻ പ്രയോഗിക്കുന്ന ഏതുപായവും. ഈ നിശ്ചയം കൊണ്ടാണല്ലോ പണ്ട് അശ്വത്ഥാമാവ് സൌപ്തികവധത്തിൽ ഏർപ്പെട്ടത്."

ശ്രീലകന്റെ ഈ വിചാരം ക്ഷണംകൊണ്ടു കഴിഞ്ഞു. അയാൾ ചുമര തുരന്നു, അകത്തേക്കു കടക്കുവാൻ ആരംഭമായി. നിഷ്പ്രയാസം തുരക്കുവാൻ നനവുള്ളതായും, ഇടിയേററാൽ ആകപ്പാടെ പൊളിഞ്ഞുവീഴാത്തതായും, കമ്മായം ഉവിച്ച് കല്ലിന് ഇളക്കം പററിയതായുമുള്ള ഭാഗം ഏതാണെന്നുണ്ടോ എന്ന് അയാൾ ആ ചുമരിൽ അവിടെയവിടെയായി തട്ടിത്തട്ടി നോക്കി. പെണ്ണുങ്ങളുടെ മുമ്പിലാണു താൻ ചാടുന്നതെങ്കിൽ, അവർ നിലവിളിക്കുമ്പോൾ അവരോടെതിർക്കുക പുരുഷോചിതമല്ലായ്കയാൽ, കാര്യമെല്ലാം കെട്ടുപോകുമെന്നുവെച്ച് അകത്തെ തളത്തിലാണ് ആദ്യം ചെല്ലേണ്ടതെന്ന് അയാൾ നിശ്ചയിച്ചു. കെട്ടിടത്തിന്റെ അന്തർഭാഗം എങ്ങിനെയാണെന്ന് ചൌര്യകലാനിപുണൻ പുറമേ നിന്നുകൊണ്ടുതന്നെ മനസ്സിലാക്കി. ചുമര തട്ടിനോക്കിയതിൽ തുരക്കുന്നതിനു തക്കതായ ഭാഗം അയാൾ കാണുകയും ചെയ്തു. സന്ധിച്ഛേദസ്ഥാനം അളന്നു തിട്ടപ്പെടുത്തേണ്ടിവന്നപ്പോൾ മുഴക്കോലിന്നുപകരം തന്റെ പൂണൂലിനെയാണ് അയാൾ ഉപയോഗിച്ചത്. നേരം പുലർന്നാൽ മോഷണകാര്യത്തിൽ ജനങ്ങൾ നിന്ദിക്കുന്നതിനിടയ്ക്ക് കർമ്മകുശലത കണ്ട് പ്രശംസിക്കയും ചെയ്യട്ടെ എന്ന വിചാരത്തോടെ അയാൾ സാമർത്ഥ്യത്തോടെ ചുമര തുരന്നു. അപ്പോഴാണ് അകത്തു വിളക്കു കത്തുന്ന

ണ്ടെന്ന് ആയാൾ അറിഞ്ഞത്. തളത്തിൽ രണ്ടുപേർ കിടന്നുറങ്ങുന്നതും കണ്ടു. അകത്തു കടന്നാൽ താൻ ചെല്ലേണ്ടതും ചെയ്യേണ്ടതുമായ കാര്യങ്ങളെ നിർണ്ണയിക്കുവാനായി ശർവ്വിലകൻ ഉള്ളിലേക്കു നോക്കിക്കൊണ്ട് ഒട്ടു നിമിഷം പുറത്തുതന്നെ നിന്നു.

അകത്തു ആകപ്പാടെയുള്ള അവസ്ഥ കണ്ടപ്പോൾ കേവലം ദാരിദ്ര്യരംഗമാണ് ഈ ഗൃഹം എന്ന് ശർവ്വിലകന് അറിയാവതായി. കെട്ടിടത്തിന്റെ വലിപ്പം കണ്ടിട്ടുമാത്രമാണ് ആയാൾ അതിനുള്ളിൽ കടന്നത്. ആ പരനാട്ടുകാരന് ഇവിടത്തെ വലിയവരാരെന്നും എളിയവരാരെന്നും അറിഞ്ഞുകൂട. താൻ പ്രവേശിച്ചത് ദരിദ്രഗൃഹത്തിലാണെന്നു കണ്ടപ്പോൾ തന്റെ പ്രയത്നം വെറുതെയായല്ലോ എന്ന് ആയാൾക്ക് വിഷാദമുണ്ടായി. പൊളിഞ്ഞുപോയ ഏതോ കച്ചവടക്കാരനാണ് ഈ വീട്ടിന്റെ ഉടമസ്ഥനെന്ന് ആയാൾ ശരിക്ക് ഊഹിച്ചു. തന്നെപ്പോലെ അധഃപതിച്ചിട്ടുള്ള ഈ ഗൃഹനാഥനെ താൻ എന്തിന് ഉപദ്രവിക്കുന്നു എന്ന് ആയാൾക്കു അനുതാപവുമുണ്ടായി. അതുകൊണ്ട്, ഇനി മടങ്ങിപ്പോകയാണ് നല്ലതെന്ന് ശർവ്വിലകന്റെ മനസ്സ് പിൻവലിഞ്ഞു.

മൈത്രേയൻ ആ ആഭരണഭാണ്ഡത്തെ നിലത്ത് ഒട്ടും മാററിവെക്കുവാൻ ധൈര്യമില്ലാതെ കൈയിൽ തന്നെ പിടിച്ചുകൊണ്ടാണ് കിടക്കുന്നത്. ഈ ഭാരം കൊണ്ടു മനസ്സു വിട്ടുറങ്ങുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ധനമുണ്ടായാൽ മനസ്സിന് ഇങ്ങിനെ അസ്വാസ്ഥ്യമാണെങ്കിൽ ദാരിദ്ര്യം തന്നെയാണ് സുഖം എന്ന് അ

ദ്ദേഹം ഇടയ്ക്കുണർന്നപ്പോഴും തന്നെത്താൻ വിചാരി
ക്കയുണ്ടായി. ഉണരുമ്പോഴും മാത്രമല്ല ഉറങ്ങുമ്പോഴും
അദ്ദേഹത്തിന്റെ മനസ്സിന്ന് ആ ആഭരണഭാണ്ഡത്തെ
ക്കൊണ്ടു പൊറുതികേടായി. കള്ളൻ വരുന്നു എന്നും
ചുമരു തുരക്കുന്നുവെന്നും, പണം കക്കുന്നുവെന്നും ഇടയ്ക്കി
ടെ ഓരോ ദുഃഖസ്വപ്നങ്ങളും അദ്ദേഹത്തെ പീഡിപ്പിച്ചു.
ആ സ്വപ്നാവസ്ഥയിൽ "ആഭരണഭാണ്ഡം ഇതാ വാ
ങ്ങിയേക്കുക" എന്ന് അദ്ദേഹം വെളിവായി വിളിച്ചു
പറഞ്ഞുപോയ്!

ഇതു ശിവിലകൻ കേട്ടു. ആയാൾ പിന്തിരിഞ്ഞു
തുടങ്ങിയപ്പോഴാണ് "ഇതാ, ആഭരണഭാണ്ഡം" എന്നു
അകത്തുനിന്ന് വിളിച്ചു പറയുന്നതു കേട്ടതു്. ആശാനും
ഉണർന്നുകഴിഞ്ഞുവോ എന്ന ശങ്കയാണ് ആദ്യം ആയാ
ളിലുണ്ടായതു്. പിന്നീടു ശബ്ദമൊന്നും കേൾക്കായ്കയാൽ
ആയാൾ മറഞ്ഞുനിന്നുകൊണ്ട് അകത്തേക്കു നോക്കി.
അവിടെ കിടക്കുന്ന ഇരുവരും ഗാഢമായ നിദ്രയിലാ
ണെന്ന്, സമമായ ശ്വാസഗതികൊണ്ടും, കൈകാലുകൾ
തളർത്തിയിട്ട് നീണ്ടു നിവർന്നുള്ള കിടപ്പുകൊണ്ടും, നേരെ
വിളക്കു കത്തുന്നുണ്ടായിരുന്നിട്ടും കണ്ണിമകൾ നിശ്ചലം
മൂടിയിരിക്കുന്നതുകൊണ്ടും ആയാൾ അറിഞ്ഞു. സ്വപ്ന
ത്തിലുണ്ടായ വിളിയാണു താൻ ഇപ്പോൾ കേട്ടതെന്നും
ആയാൾ മനസ്സിലാക്കി. ഒന്നുകൂടിയും ആയാൾ നോ
ക്കിയപ്പോൾ നിലത്തു കിടക്കുന്ന ആളും ഏതാണ്ടൊരു
ഭാണ്ഡം മുറുകെ പിടിച്ചിട്ടുണ്ടെന്നു കണ്ടു. കീറത്തുണി
കൊണ്ടു പൊതിഞ്ഞതാകയാൽ ആ ആഭരണങ്ങളും പഴ

ളുകളിൽക്കൂടി മിന്നിത്തിളങ്ങുന്നു. ഇതു് ആഭരണഭാണ്ഡം തന്നെയെന്നും ഇതിനെക്കുറിച്ചു വിചാരിച്ചുകൊണ്ടു കിടക്കുകയാൽ ഇതു സ്വപ്നസംഭ്രതമായി, ഈയാളിൽനിന്നു പുറപ്പെട്ടതാണു് ഈ ശബ്ദമെന്നും ശർവ്വിലകൻ ഗ്രഹിച്ചു് താനുണ്ടാക്കിയ തുരങ്കം വഴിക്കു് അകത്തേക്കു കടന്നു. ആയാൾ കരുതിക്കൊണ്ടു വന്നിട്ടുള്ള ചെപ്പു തുറന്നു് അതിൽ നിന്നു് ഒരു വണ്ടിനെ പുറത്തേക്കു വിട്ടപ്പോൾ, ആ വണ്ടു് ദീപനാളത്തിന്മീതെ പറക്കുകയും, അതോടുകൂടി വിളക്കു കെട്ടുകയും ചെയ്തു. ദുഃസ്വപ്നം കണ്ടുകൊണ്ടു മയങ്ങിക്കിടക്കുന്ന മൈത്രേയൻ വിളക്കു കെട്ടപ്പോൾ പെട്ടെന്നുണ്ടായ ആ പ്രകൃതിഭേദത്താൽ ഏതാണ്ടുണർന്നു. വിളക്കു കെട്ടതു് അറിഞ്ഞുവെങ്കിലും അദ്ദേഹം അപ്പോൾ ഉറക്കത്തിന്റേയും ഉണർച്ചയുടേയും അന്തരാവസ്ഥയിലായിരുന്നതിനാൽ കാര്യവിചാരത്തിന്നൊന്നിനും ആളായില്ല. "തോഴരേ, ഇതാ, ആഭരണഭാണ്ഡം" എന്നു് അദ്ദേഹം ആ ഇരുട്ടിൽ ആ ഭാണ്ഡത്തെ ചാരുദത്തൻ കിടക്കുന്നിടത്തേക്കു് നീട്ടിക്കാണിച്ചു. "ഉറക്കം വരാതെ ഞാൻ വല്ലാതെ കുഴങ്ങുന്നു; ഈ ബ്രഹ്മസ്വമാണെ അങ്ങു് ഈ ഭാണ്ഡം വാങ്ങിയേക്കണം; ഇനിയെങ്കിലും ഭാരമൊഴിഞ്ഞു് ഞാൻ കുറച്ചു് ഉറങ്ങട്ടെ" എന്നു് ആ ബ്രാഹ്മണൻ ആ കിടപ്പിൽത്തന്നെ പറകയുമുണ്ടായി. "എന്നാൽ ഇങ്ങു തന്നേക്കു" എന്നു് അധഃസ്വരത്തിൽ ശബ്ദിച്ചുകൊണ്ടു് ശർവ്വിലകൻ അരികെ ചെന്നു കൈ നീട്ടി. ചാരുദത്തനാണെന്ന വിശ്വാസത്തോടെ ആയാളുടെ കൈയിൽ ആ ആഭരണഭാണ്ഡത്തെ ഇറക്കിവെച്ചു് "ആവൂ! ചരക്കെല്ലാം വിററുകഴിഞ്ഞ കച്ചവടക്കാരനെപ്പോലെ

ഇനി ഞാൻ ആശ്വാസത്തോടെ ഉറങ്ങട്ടെ" എന്നു് സ്വയം പറഞ്ഞു് മൈത്രേയൻ തിരിഞ്ഞുകിടക്കുന്നു. ഭാണ്ഡം വാങ്ങുവാൻ തന്റെ അടുക്കലേക്കു നീട്ടിയിരുന്ന ആ കൈകൾ അപ്രകൃതമായി തണുക്കുന്നുണ്ടെന്നു മൈത്രേയൻ സ്പർശത്താൽ അറികയുണ്ടായെങ്കിലും ആ അർദ്ധനിദ്രാവസ്ഥയിൽ അദ്ദേഹത്തിന്നു് അതിനെക്കുറിച്ചു് ചിന്തയൊന്നുമുണ്ടായില്ല.

ആഭരണഭാണ്ഡം കൈയിലായപ്പോഴ്, അനായാസേനയുണ്ടായ ഈ നേട്ടത്തിൽ അതിമോദമല്ല, അല്പം ഖേദമാണു ശർവ്വിലകനുണ്ടായതു്.

"കഷ്ടം, കഷ്ടം, ബ്രാഹ്മണകുലത്തിൽ ജാതനായ ഞാൻ ഇതിലധികം എന്തു കുലദ്രോഹമാണു ചെയ്യേണ്ടതു്? സാധുബ്രാഹ്മണൻ ഉറക്കത്തിൽ എന്നെ വിശ്വാസത്തോടെ ഏല്പിച്ചതിനെ ഞാൻ ഇതാ അപഹരിക്കുന്നു. വിത്താധിക്യത്താൽ ദുർമ്മദനും, ലോഭാക്രാന്തനും, മത്സരബുദ്ധിയുമായ വല്ല വണിക്കിനേയും ചൌര്യസമ്പ്രദായത്തിൽ ആക്രമിക്കുന്നതു് പാപമാകയില്ലെന്നു കരുതിക്കൊണ്ടു് ഈ തൊഴിലിലിറങ്ങിയ എനിക്കു് ഇങ്ങിനെ സാധുജനപീഡനമാണല്ലോ ചെയ്യേണ്ടിവന്നതു്. നിരങ്കുശമായ യൌവനത്തിന്റെ തള്ളിച്ചയാലും, നിന്ദാവഹമായ ദാരിദ്ര്യത്തിന്റെ മുഷ്കാലും ഈ ഘോരകർമ്മത്തിൽ എനിക്കു് ഏർപ്പെടേണ്ടിവന്നുവല്ലോ. നിർദ്ധനൻ കാമചോദിതനായ്ത്തീർന്നാൽ വെറും പിശാചാകുമെന്നു ഞാൻ ഇതാ എന്നിൽനിന്നുതന്നെ അറിഞ്ഞു."

ഇത്തരം വിഷമത്തോടുകൂടിയാണു ശർവ്വിലകൻ ആ ആഭരണഭാണ്ഡത്തെ വഹിച്ചുകൊണ്ടു് അവിടെനിന്നു പുറത്തേക്കു പോയതു്.

നേരം പുലർന്നു. ആദ്യം എഴുന്നേററു വെളിയിൽ വന്നതു രദനികയാണു്. പ്രാകാരവും ഭിത്തിയും കന്നക്കോലാൽ ഭേദിച്ചിരിക്കുന്നതു കണ്ടപ്പോൾ അവൾ ഉദ്വിഗ്നയായി നിലവിളിച്ചു. ആ മുറവിളി കേട്ടു മൈത്രേയനും വഴിയെ ചാരുദത്തനും ഉണർന്നു് ആവേഗത്തോടെ അങ്ങോട്ടു ചെന്നു. മതിലും ചുമരും കള്ളൻ തുരന്നിരിക്കുന്നതു് അവർ കണ്ടു. തസ്കരന്റെ ഈ പ്രയത്നം ഈ ദരിദ്രന്റെ ഗൃഹത്തിലാകയാൽ വെറുതെയായിപ്പോയല്ലോ എന്നു് ആ ഭിത്തിനിർഭേദകനിൽ ചാരുദത്തൻ അനുതാപത്തോടെ നില്ക്കവേ മൈത്രേയനിൽനിന്നു് ആഭരണഭാണ്ഡത്തെക്കുറിച്ചു പ്രസ്താവമുണ്ടായി.

“അങ്ങു് പറയാറില്ലേ, ഞാൻ വിഡ്ഢിയാണു്, മണ്ടനാണു് എന്നെല്ലാം? ഞാൻ എത്ര മുൻകരുതലുള്ളവനാണെന്നു് ഇക്കാര്യംകൊണ്ടെങ്കിലും ഓർത്തുനോക്കൂ. ആ ആഭരണഭാണ്ഡം ഞാൻ അങ്ങയുടെ കൈകളിൽ തന്നതു് എത്ര ഫിടക്കായി!”

“അതു് എന്റെ കൈയിൽ തന്നുവെന്നോ? എപ്പോൾ!”

“എന്തു്! അങ്ങേക്കു് ഇത്ര ഓർമ്മക്കേടോ? പാതിരാവിൽ ഞാൻ അങ്ങയെ വിളിച്ചു് ആഭരണഭാണ്ഡം കൈയിൽത്തന്നെയല്ലേ വെച്ചുതന്നതു്. അപ്പോൾ അങ്ങയുടെ കൈ എന്തുകൊണ്ടോ തണുത്തിരുന്നതായ്ക്കൂടിയും ഞാൻ ഓർക്കുന്നുണ്ടു്.”

“ആ ആഭരണഭാണ്ഡം അങ്ങു് കള്ളനു കൊടുത്തുവെന്നാണോ പറയുന്നതു്! കണ്ണു രണ്ടും മിഴിച്ചുകൊണ്ടാണോ അങ്ങിനെ ചെയ്തതു്!”

"കള്ളന്റെ കൈയിലോ? അങ്ങയുടേ കൈയില
ല്ലേ ഞാൻ തന്നതു്? വിളക്കു കെട്ടിരുന്നതുകൊണ്ടു്, എ
ന്റെ കണ്ണുകൾക്കു് അപ്പോൾ കാഴ്ചയൊന്നുമുണ്ടായിരു
ന്നില്ല."

എന്താണുണ്ടായതെന്നു് ചാരുദത്തൻ ഉടൻ ഗ്രഹി
ച്ചു. അനന്തരക്ഷണത്തിൽ തന്റെ അവസ്ഥാന്തരത്തെ
യോർത്തുണ്ടായ ശോകാവേഗത്താൽ അദ്ദേഹത്തിന്റെ മന
സ്സു് വാടിക്കുഴഞ്ഞു.

"സത്യം ആരറിയും! ദരിദ്രനായ സൌമ്യന്റെമേൽ
ഏതപരാധവും ആർക്കും വാരിവാരിയെറിയാമല്ലോ. ഗ
ണികയുടെ ആഭരണം ഞാൻ വിറ്റുതിന്നുകയാണുണ്ടായ
തെന്നു് ജനങ്ങൾ പറയും. ഞാൻ ദരിദ്രനാകയാൽ ഈ
പ്രസ്താവം ആരും വിശ്വസിക്കയും ചെയ്യും. സത്യം വെ
ളിപ്പെടുത്തുകയാണെങ്കിൽ ഞാൻ ജനങ്ങളുടെ മുമ്പിൽ വ
ഞ്ചകൻ മാത്രമല്ല നിന്ദ്യനുമാവേണ്ടിവരും. ഈ ധർമ്മസ
ങ്കടത്തിൽ നിന്നു്, അയ്യോ എനിക്കു് എന്താണു രക്ഷ!
ദാരിദ്ര്യം മാത്രമല്ലാ അപവാദവും ഞാൻ സഹിക്കേണ്ടി
വന്നുവല്ലോ."

ചാരുദത്തന്റെ ഈ അവസാദം കണ്ടപ്പോൾ തനി
ക്കുണ്ടായ അബദ്ധം ഗ്രഹിച്ചു് മൈത്രേയനും വിഷാദ
ത്താൽ തളർന്നു. രണ്ടുപേരും ഓരോ പ്രകാരത്തിൽ ചിന്താ
മഗ്നരായി നിശ്ശബ്ദം സ്ഥിതിചെയ്യുമാറായി.

ചാരുദത്തന്റെ അന്തർജ്ജനമായ ധൂത മുറ്റത്തുനി
ന്നുള്ള ആർത്തനാദം കേട്ടു് ഉൽകണ്ഠിതയായി വാതില്ക്ക
ലേയ്ക്കു വന്നു. വാതിലിന്റെ ശബ്ദം കേട്ടു രദനിക അ
ങ്ങോട്ടു നോക്കിയപ്പോൾ ഗൃഹനായിക അവിടെ മറഞ്ഞു

നില്ക്കുന്നതു കണ്ടു് ഉടൻ ഗൃഹിയിൽ ചെന്നു്, വീട്ടിൽ കള്ളൻ കയറിയിരിക്കുന്നുവെന്നു് അറിയിച്ചു.

"ഉണ്ണിയുടെ അച്ഛനും മൈത്രേയസ്വാമിക്കും ആപത്തൊന്നും ഉണ്ടായില്ലല്ലോ. വല്ല നഷ്ടവും പററീട്ടുണ്ടോ" എന്നു ധൂത ചോദിച്ചു.

"ആപത്തൊന്നുമില്ല. അന്നു് ഇവിടെ വഴിയേ കേറി വന്ന ആ സ്ത്രീയുടെ ആഭരണങ്ങൾ മാത്രം കട്ടുകൊണ്ടു പോയിട്ടുണ്ടു്."

"അയ്യോ അതു വലിയൊരാപത്താണല്ലോ. ന്യാസമായിട്ടല്ലേ അവൾ ഇവിടെ ആഭരണങ്ങൾ വെച്ചിരിക്കുന്നതു്. അതു തിരിയെ കൊടുക്കാതിരുന്നാൽ പ്രതിജ്ഞാഭംഗമുണ്ടാകുമല്ലോ. മോഷണം പോയിയെന്നു പറഞ്ഞാൽ ഇവിടത്തെ ഇപ്പോഴത്തെ അവസ്ഥയിൽ ആരാനും വിശ്വസിക്കുമോ?"—എന്നിങ്ങിനെ ധൂതയും ചിന്താകുലയായി. പകരമായി വല്ലതും കൊടുത്തിട്ടെങ്കിലും ഈ കടപ്പാടു തീൎക്കേണമെന്നു് ആ സാധ്വി നിശ്ചയിച്ചു. ആഭരണങ്ങളെല്ലാം നഷ്ടപ്പെട്ടിരിക്കുന്ന കാലമാണു്; പൈതൃകമായി തനിക്കു കിട്ടീട്ടുള്ള രത്നമാല മാത്രമേ ബാക്കിയുള്ളുവെന്നു ധൂത ഓൎത്തു. ആ മാല പരസ്വമാണെന്നുവെച്ചു് ചാരുദത്തൻ ഇതുവരെ എടുത്തിട്ടില്ല. ഇപ്പോൾ അതു് ആ ഗണികയുടെ ആഭരണങ്ങൾക്കു പകരമായി കൊടുക്കുവാൻ ചാരുദത്തന്നു സമ്മതമാകുമോ എന്നു് ആ മനസ്വിനി ശങ്കിച്ചു. ഒന്നു പരീക്ഷിച്ചുനോക്കുവാൻ നിശ്ചയിച്ചിട്ടു് അവൾ രദനികയെ അയച്ചു മൈത്രേയനെ അവിടെ വരുത്തി.

“ഈ പ്രതിഗ്രഹം അങ്ങു കൈക്കൊള്ളണം” എന്നു് അർത്ഥിച്ചു് ആ മുത്തു കൈയിൽ വെച്ചുകൊണ്ടു് ധൃത ആ ബ്രാഹ്മണന്റെ മുമ്പിലേയ്ക്കു നീട്ടി.

“ഏററവും വിലകൂടിയ ആഭരണമാണല്ലോ ഇതു്. ദക്ഷിണയായി ഈ അമൂല്യദ്രവ്യം കൊടുക്കുവാൻ തക്ക അവസ്ഥയല്ലല്ലോ ഇപ്പോഴത്തേതു്.”

“ബ്രാഹ്മണപ്രീതിക്കായി ഏതാണ്ടൊന്നു് എനിക്കു ദാനംചെയ്യേണ്ടിവന്നിരിക്കുന്നു. അതിന്റെ വിലയല്ല എന്റെ നോട്ടം. അതു് അങ്ങേയ്ക്കും നോക്കേണ്ടതില്ലല്ലോ.”

“ഇങ്ങിനെയൊരു ദാനത്തിന്നു് ഈ അവസരത്തിൽ എന്താണു് ഹേതു?”

“ഇന്നലെ എനിക്കു ഷഷ്ഠിവ്രതമായിരുന്നു. ഈ ഷഷ്ഠിക്കു വ്രതാന്തത്തിൽ ഈ രത്നമാല ദാനംചെയ്യുവാൻ ഞാൻ നേർന്നിട്ടുണ്ടു്. ആ നേർച്ചപോലെ നടക്കുന്നതിൽ അങ്ങേയ്ക്കെന്താണിത്ര പ്രതികൂല്യം?”

“ഇന്നലെ ഷഷ്ഠിയല്ലല്ലോ. അഷ്ടമിയല്ലേ?”

മൈത്രേയൻ ഇതു ചോദിച്ചപ്പോൾ തനിക്കു പററിയ ആ അബദ്ധത്തിൽ ധൃത ഒട്ടൊന്നു പതറി. ഉടനെ അവൾ ഒഴികഴിവു കണ്ടു.

“ഇന്നലെയും മിനിഞ്ഞാന്നും അങ്ങയെ കാണായ്കകൊണ്ടു് ഈ ദാനദ്രവ്യം ഞാൻ അങ്ങേയ്ക്കായി ഉഴിഞ്ഞുവെച്ചിരിക്കയായിരുന്നു.”

ധൃതയുടെ ഈ സമാധാനം മൈത്രേയന്നു് തൃപ്തികരമായില്ല. ഇതിൽ എന്തോ ഗൂഢമായ കൃത്രിമമുണ്ടെന്നു ശങ്കിച്ചു് അദ്ദേഹം രദനികയെ അല്പം അകലെ വി

ളിച്ച് ഈ ആഭരണദാനത്തിന്റെ രഹസ്യമെന്തെന്നു ചോദിച്ചു.

"കളവുപോയ ആഭരണത്തിന്നു പകരം കൊടുത്തു ഭർത്താവിനെ ഇപ്പോഴത്തെ അവമാനത്തിൽനിന്നു രക്ഷിക്കുവാനാണ് സ്വാമിനി ഈ ആഭരണം അങ്ങേയ്ക്കു തന്നതെന്നു ഞാൻ വിചാരിക്കുന്നു."

രദനികയുടെ ഈ ഊഹം ശരിതന്നെയെന്ന് മൈത്രേയൻ അറിഞ്ഞു. അദ്ദേഹം ധൂതയുടെ മുമ്പിൽ ചെന്ന് ദാനമെന്നപോലെ ആ ആഭരണത്തെ കൈക്കൊണ്ട് അവളെ അനുഗ്രഹിച്ചു. ആ ദാനകാലത്ത് ധൂതയുടെ നേത്രങ്ങൾ ബാഷ്പാകുലമായതു കണ്ട് അതിനെപ്പററി മൈത്രേയൻ ചോദിച്ചപ്പോൾ ഹോമാഗ്നിജ്വാലയേൽ കണ്ണു കലങ്ങിയതാണ് എന്നാണ് അവളിൽ നിന്നുണ്ടായ മറുപടി. പിന്നെയൊന്നും പറയുവാൻ നില്ക്കാതെ ആ പതിവ്രത അകത്തേക്ക് പോകയും ചെയ്തു.

ചിന്താതുരനായി സ്ഥിതിചെയ്യുന്ന ചാരുദത്തന്റെ മുമ്പിൽ ചെന്ന് ആ രത്നമാലയെ കാണിച്ച് "ഇതാ ഇതിനെക്കൊണ്ടു അങ്ങേയ്ക്കു ഈ അവമതിയിൽനിന്നു രക്ഷപ്പെടാം" എന്നു മൈത്രേയൻ അറിയിച്ചു.

"ഇതെന്താണ്" എന്നു ചാരുദത്തൻ അത്ഭുതത്തോടെ ചോദിച്ചു.

"കുലശീലങ്ങളാൽ അനുരൂപയായ പത്നിയെ അങ്ങ് പരിഗ്രഹിച്ചതിന്റെ ഫലമാണിത്."

"എന്ത്! അകത്തുള്ളവരുടെ കാരുണ്യംകൊണ്ടോ ഇനി ഈ ചാരുദത്തന്റെ ജീവിതം! നഷ്ടധനനായിയെന്നുവെച്ച് സ്ത്രീയുടെ പണംകൊണ്ടു ജീവിക്കുന്ന പു

രുഷൻ കാൎയ്യംകൊണ്ടു വെറും സ്ത്രീയാണു്. പുരുഷൻ സ്ത്രീയുടെ ഭാൎയ്യനും; അവൾ അവന്റെ ഭൎത്തൃയുമാകയെന്നോ! ആ അവസ്ഥയിൽ എത്ര ദാരിദ്ര്യം മൂത്താലും ഞാൻ പതിക്കുന്നില്ല."

ആഭരണത്തെ ഇങ്ങിനെ മൈത്രേയൻ നിരാകരിച്ചപ്പോൾ മൈത്രേയൻ അനുനയത്തിന്നൊരുങ്ങി. ഭാൎയ്യയുടെ ധനം ഭൎത്താവിന്റേതാണെന്നും പ്രത്യേകം ധനത്തിന്നു് ഭാൎയ്യക്കു് അധികാരമില്ലെന്നും ഇപ്പോഴത്തെ സങ്കടാവസ്ഥയിൽ ഈ ആഭരണത്തെ ഗ്രഹിക്കേണ്ടതു് അപേക്ഷിതമാണെന്നും അവമതിയിൽനിന്നു് മുക്തനാകുവാൻ വേറെ ഗതിയില്ലെന്നും, പ്രിയപത്നി സ്വന്തം ഹൃദയംകൊണ്ടും പ്രിയമിത്രം സ്വന്തം ശിരസ്സുകൊണ്ടും പ്രാൎത്ഥിക്കുന്നതിനെ തള്ളരുതെന്നും മററും മൈത്രേയൻ പറഞ്ഞപ്പോൾ ചാരുദത്തന്റെ വിചാരഗതിക്കു് മാററമുണ്ടായി.

"എന്നാൽ വസന്തസേനയുടെ ആഭരണത്തിന്നു പകരമായി ഈ രത്നമാലയെ അങ്ങുതന്നേ കൊണ്ടുപോയി അവൾക്കു് കൊടുത്തേക്കൂ. അവൾ ഇവിടെ ന്യാസമായി വെച്ച ആഭരണങ്ങൾ ഞാൻ ചൂതുകളിച്ചു് നശിപ്പിച്ചുവെന്നു് അവളെ ധരിപ്പിക്കയും, അതിന്നു പകരമായി ഈ രത്നമാലയെ സ്വീകരിക്കേണമെന്നു് അവളോടു് അൎത്ഥിക്കയും ചെയ്യണം."

"ഈ മാല വിററു്, അവൾ ഏല്പിച്ച പണ്ടത്തിന്റെ വില മാത്രം കൊടുത്താൽ പോരയോ? ആ പൊൻപണ്ടങ്ങൾക്കു പകരം ഇത്ര വിലയേറിയ രത്നമാലയോ!"

"അവൾ തന്ന പണ്ടത്തെയല്ലാ, അവൾക്ക് നമ്മളിലുണ്ടായ വിശ്വാസത്തെയാണ് വിലമതിക്കേണ്ടതു്. ആ വിശ്വാസം ഇരയൊത്ത രത്നമാലയെക്കാൾ എത്രയെത്രയോ വില കൂടിയതാണല്ലോ!



## ആറാം അദ്ധ്യായം.

മദനികാകാമുകനാണ് ശർവ്വിലകൻ. വസന്തസേനയുടെ പരിചാരികയായ മദനികയെ ദാസ്യത്തിൽനിന്നു മുക്തയാക്കുവാനാണ് ആയാൾ നടത്തിയ മോഷണം. കൈയിൽ കിട്ടിയ ആഭരണഭാണ്ഡത്തോടുകൂടി ആയാൾ നേരം പുലർന്ന് ഉടനെ മദനികയെ കാണുവാനായി വസന്തസേനയുടെ ഗൃഹത്തിലേക്കു നടന്നു. രാത്രിമുഴുവൻ നിർന്നിദ്രം, നിർഭയം, വിക്രമത്തോടെ വിഹരിക്കയുണ്ടായ ആയാൾ ദിനകരകരങ്ങൾ നാടെങ്ങും പരന്നപ്പോൾ, ചന്ദ്രനെന്നപോലെ, മങ്ങിവിളറി മറഞ്ഞുകൊണ്ടു് ചെല്ലുമാറായി.

ആ രാവിലെ വസന്തസേന താൻ വരച്ചിട്ടുള്ള ചാരുദത്തചിത്രത്തെ നോക്കിനോക്കി രസിച്ചുകൊണ്ടിരിക്കയാണ്. "അദ്ദേഹത്തിന്റെ ഛായ ഇതിൽ ശരിയായി ഒത്തിട്ടുണ്ടോ" എന്ന് അവൾ അരികെ നില്ക്കുന്ന മദനികയോട് ചോദിച്ചു.

"അദ്ദേഹം നേരെ വന്നു് നില്ക്കുന്നുവോ എന്ന് ഈ ചിത്രം കണ്ടാൽ ആരും ശങ്കിച്ചേക്കും."

"വെറും മുഖസ്തുതിയല്ലേ നീ ചെയ്യുന്നതു്."

"അല്ല; എൻ്റെ വാക്കു് സത്യമാണു്. കൊച്ചമ്മ ഈ ചിത്രത്തിൽനിന്നു് കണ്ണെടുക്കാതെ എത്രനേരമായി ഇരുന്നരുളുടങ്ങീട്ടു്. അതുകൊണ്ടുതന്നെ ഈ ചിത്രം എത്ര ആകർഷകമാണെന്നു് നിശ്ചയിക്കാമല്ലോ. അദ്ദേഹത്തെ പരിചയമില്ലാത്തവർ ഈ ചിത്രം കണ്ടാൽ കാമദേവനോ എന്നു ശങ്കിക്കും."

മദനിക ഇതു പറഞ്ഞുകഴിയുമ്പോഴേക്കും മറ്റൊരു പരിചാരിക കുറെ ആഭരണങ്ങളോടുകൂടി അവിടെ വന്നു. രാജസ്യാലൻ കൊടുത്തയച്ചതാണു് ആ ആഭരണങ്ങൾ. അതെല്ലാം അണിഞ്ഞുകൊണ്ടു് തൻ്റെ കൊട്ടാരത്തിലേക്കു വരുവാനായി വസന്തസേനയ്ക്കു് വണ്ടിയേയും ആയാൾ അയച്ചിട്ടുണ്ടു്. ആത്മനാഥൻ്റെ ചിത്രത്തെനോക്കി ആനന്ദിക്കുമ്പോൾ അതിനു മുടക്കമായുണ്ടായ സംസ്ഥാനകസന്ദേശത്താൽ വസന്ത ഏററവും കുപിതയായി. അതിൻ്റെ ഫലമായി ആ പരിചാരികയ്ക്കു കുറെയേറെ ശകാരം കിട്ടി. താൻ നിരപരാധിയാണെന്നും അകത്തുനിന്നു് വലിയമ്മ ആജ്ഞാപിക്കയാലാണു് അപ്രിയമായ ഈ സന്ദേശത്തെ തനിക്കു വഹിക്കേണ്ടിവന്നതെന്നും വിനീതയായി അറിയിച്ചു് കൊച്ചമ്മയെ പ്രസാദിപ്പിച്ചിട്ടു് അവൾ ആ ആഭരണങ്ങളോടുകൂടി അകത്തേക്കു പോകയും ചെയ്തു.

വസന്തസേന വീണ്ടും ചിത്രലേഖനത്തിൽ പ്രവേശിച്ചു. അവൾ അതിൽ ചില മിനുക്കുപണികളാണു് അപ്പോൾ ചെയ്തുകൊണ്ടിരുന്നതു്. അവൾ അതിൽ ഏകാഗ്രചിത്തയായി സ്ഥിതിചെയ്യവേ, തന്നെ ആരോ പതുക്കെ വിളിക്കുന്നതു കേട്ടു് മദനിക തിരിഞ്ഞുനോക്കി.

വെളിയിലൊരിടത്ത് ശർവ്വിലകൻ മറഞ്ഞുനില്ക്കുന്നതു അവൾ കണ്ടു. കാമുകദർശനത്താൽ മനസ്സിളകിയ ആ യുവതി വേറെ കാര്യത്തിനെന്നപോലെ എഴുന്നേററു് വസന്തസേനയുടെ മുമ്പിൽനിന്നു് തിരോഭവിച്ചു.

അവൾ ചെന്നതു് ശർവ്വിലകന്റെ മുമ്പിൽത്തന്നെയാണു്.

"ഈ അനവസരത്തിൽ, മുന്നറിയിപ്പുകൂടാതെ അങ്ങു് ഇത്ര തിടുക്കമായി ഇങ്ങോട്ടുവന്നതെന്തിനു്? കാര്യമെന്തെന്നു് ഉടൻ പറയൂ! കൊച്ചമ്മ എന്നെ വിളിക്കും മുമ്പേ ഞാൻ അങ്ങോട്ടു ചെല്ലണം."

"ഉടനെ കൈകാര്യംചെയ്യേണ്ട കാര്യമായതുകൊണ്ടാണു് ഞാൻ ഇത്ര തിടുക്കത്തിൽ ഇങ്ങോട്ടു് പോന്നതു്. ഞാൻ പറയുന്നതു് ഏററവും ഗൂഢമായ കാര്യമാകയാൽ നീ ആരെയും അറിയിക്കരുതു്."

"എന്തു കാര്യമാണതു്?"

"പണം കിട്ടിയാൽ വസന്തസേന നിന്നെ വിട്ടയയ്ക്കുമെന്നു് നീ അന്നു് പറയുകയുണ്ടായില്ലേ?"

"എന്റെ അമ്മയ്ക്കു് ഉപജീവനത്തിനു വേണ്ടുന്ന പണം കൊടുത്തിട്ടാണു് കൊച്ചമ്മ എന്നെ പരിചാരികയാക്കിനിർത്തിയിരിക്കുന്നതു്. ആ വകയ്ക്കു് കുറെ പണം കൊച്ചമ്മയ്ക്കു് കൊടുത്തിട്ടു് എന്നെ ദാസ്യത്തിൽ നിന്നു് ഒഴിക്കേണമെന്നു് പ്രാർത്ഥിക്കുന്നതാണല്ലോ ഉചിതം. പണം കിട്ടിയാൽ മാത്രമേ എന്നെ വിട്ടയയ്ക്കുകയുള്ളുവെന്നു് കൊച്ചമ്മ പറഞ്ഞിട്ടില്ല. എന്റെമട്ടാര ഞാൻ നോക്കുന്നുവെന്നേയുള്ളു."

"എന്നാൽ, ഇതാ, ഈ ആഭരണങ്ങൾ എടുത്തോളൂ. ഇതു് നിന്റെ കൊച്ചമ്മയ്ക്കു കൊടുത്തു് നീ ഇന്നുതന്നെ ദാസ്യത്തിൽനിന്നു് ഒഴിഞ്ഞേക്കണം."

മദനിക ആ ആഭരണങ്ങൾ ആകപ്പാടെയൊന്നു് നോക്കിയപ്പോൾ, താൻ അവ ഇതിനുമുമ്പു് കണ്ടിട്ടുള്ളവയാണെന്നു് അവൾക്കു് തോന്നി. "അങ്ങു് ഇതെല്ലാം എങ്ങിനെ നേടി?" എന്നു് അവൾ ചോദിച്ചു.

"നിന്നിലുള്ള അനുരാഗംകൊണ്ടു് കാമാന്ധനായി ഞാൻ സാഹസം പ്രവർത്തിച്ചു."

"സാഹസം ചെയ്തുവെന്നോ അങ്ങു് പറയുന്നതു്! അങ്ങു് ഈ ആഭരണങ്ങൾ മോഷ്ടിക്കയാണോ ചെയ്തതു്! ഹാ കഷ്ടം! എന്റെ അനവശതയ്ക്കു് വേണ്ടി അങ്ങു് ശരീരത്തെ മാത്രമല്ലാ ചാരിത്ര്യത്തെയും പരാധീനമാക്കിയല്ലോ!"

"സാഹസം കൊണ്ടല്ലാതെ സമ്പത്തുണ്ടാകുമോ?"

"കഷ്ടം, ലോകാപവാദത്തിലോ ശ്രീയെ തേടുന്നതു്! ആരെയാണു് അങ്ങു വഞ്ചിച്ചിരിക്കുന്നതു്, പറയൂ."

"ഇന്നു നേരംപുലർന്നപ്പോൾ കേട്ടു; ചാരുദത്തമഹാശയന്റെ വീടു കള്ളൻ കന്നംവെച്ചിരിക്കുന്നുവെന്നു്."

"അയ്യോ, അങ്ങു് എന്താണു പറയുന്നതു്!" എന്നു ശോകാവേഗത്തോടെ മദനിക ആർത്തനാദം പുറപ്പെടുവിച്ചു. അവളുടെ കൈകാലുകൾ തളർന്നു. അവളുടെ മിഴികൾ ചുഴന്നുതുടങ്ങി. ചാരുദത്തനിൽ ഇവൾക്കിത്ര കാരുണ്യമുണ്ടാകുവാൻ കാരണമെന്തെന്നു ശർവിലകൻ സംഭ്രമിച്ചു.

"അങ്ങ് സത്യം പറയുന്നേ! അങ്ങ് അവിടെ ആർക്കെങ്കിലും വല്ല ഉപദ്രവവും ചെയ്തിട്ടുണ്ടോ?"

"ഗത്യന്തരമില്ലാതെയാണു ഞാൻ ഈ മോഷണത്തിൽ ഏർപ്പെട്ടതു്. ഇതുമാത്രമല്ലാതെ മററു യാതൊരു ദുഷ്കൃത്യവും ഞാൻ ചെയ്തിട്ടില്ല. ആർക്കും യാതൊരാപത്തും എന്നിൽനിന്നു് ഉണ്ടായിട്ടുമില്ല."

ഇത്രയും കേട്ടപ്പോൾ "ആവൂ" എന്നു് ആശ്വാസനിശ്വാസം മദനികയിൽ നിന്നു് പുറപ്പെട്ടു. ശർവിലകൻ അതു കണ്ടപ്പോൾ ശങ്കാകുലനായി.

"മദനികേ, ചാരുദത്തന്റെ കുശലത്തിൽ നിനക്കു് ഇത്ര ആശ്വാസം തോന്നുന്നതു് എന്തുകൊണ്ടാണു്? ഞാൻ ഉൽകൃഷ്ടകുലജാതനായിരുന്നിട്ടും, നിന്റെ പ്രിയത്തിനുവേണ്ടിയാണു് കേവലം കാമാധീനനായി ഈ മഹാപാപത്തിൽ പതിച്ചതു്. നിനക്കാവട്ടേ, അന്യനിലാണു് അനുരാഗമെന്നോ!"

"മതി മതി. വിഡ്ഢിത്തം പറയാതിരിക്കു. കൊച്ചമ്മയുടെ ആഭരണങ്ങളെയല്ലേ അങ്ങു് മോഷ്ടിച്ചിരിക്കുന്നതു്?"

ഇതു കേട്ടു് ശർവിലകൻ അമ്പരന്നു നിന്നു. ആഭരണകഥ മുഴുവൻ ആയാൾ മദനികയിൽ നിന്നു് ഗ്രഹിക്കുകയും ചെയ്തു.

"അയ്യോ കഷ്ടം! ഇത്ര വലിയ അബദ്ധത്തിലാണല്ലോ ഞാൻ ചെന്നുചാടിയതു്! നാട്ടാർക്കേവർക്കും തണലേകിക്കൊണ്ടു നില്ക്കുന്ന ആ മഹാവൃക്ഷത്തെ മോഹത്താൽ ഞാൻ ശാഖാച്ഛേദനം ചെയ്യുകയാണല്ലോ ഉണ്ടായതു്. ഇനിയെന്താണു് വേണ്ടതു്?"

"അങ്ങ് ഈ ആഭരണത്തെ അദ്ദേഹത്തിന്നുതന്നെ കൊണ്ടുപോയ് കൊടുക്കേണം."

"അദ്ദേഹം എന്നെ പിടിച്ച് പോലീസ്സുകാരെ ഏല്പിച്ചാലോ?"

"അങ്ങിനെ ചെയ്യുന്ന വിവേകശൂന്യനല്ല ശീലസമ്പന്നനായ ചാരുദത്തൻ."

"എന്നാലും, ഈ ആഭരണങ്ങളോടുകൂടി ഇനി അദ്ദേഹത്തിന്റെ മുമ്പിൽ ചെന്ന് ക്ഷമാപണം ചെയ്യുക എനിക്ക് ദുഷ്കരമാണ്. വേറെ ഉപായമുണ്ടോ?"

ആ ബുദ്ധിമതിയായ ഗണിക അല്പമൊന്നാലോചിച്ചിട്ട് "അങ്ങയെ കൊച്ചമ്മ ഇതിനുമുമ്പ് കണ്ടിട്ടുണ്ടോ?"

"ഇല്ല."

"എന്നാൽ, അങ്ങ് ഈ ആഭരണം ചാരുദത്തൻതന്നതായി അറിയിച്ചുകൊണ്ട് കൊച്ചമ്മയുടെ വശം കൊടുക്കേണം. എന്നാൽ, അങ്ങേക്ക് ദോഷമൊഴിഞ്ഞ് കൃതാർത്ഥനാകാം. എനിക്കും കുശലമായി. അല്ലെങ്കിൽ നമുക്കിരുവർക്കും ആപത്താണ് ഇനിയുണ്ടാകുവാൻ പോകുന്നത്."

ഈ ഉപായം സാധുതന്നെയെന്ന് ശർവ്വിലകൻ അറിഞ്ഞു. അഗ്നിയെയാണ് താൻ ഇപ്പോഴം വാരിയെടുത്തിരിക്കുന്നതെന്നും അത് യഥാസ്ഥാനം കൈയൊഴിക്കാതിരുന്നാൽ പലരും പൊള്ളമായിട്ടാണ് നാശമുണ്ടാകുകയെന്നും കണ്ട് മദനികയെ അനുസരിക്കുവാൻ ആയാൾ ഒരുങ്ങി. ഇനിയങ്ങോട്ടു ചെയ്യേണ്ടുന്നത് അവർ തമ്മിൽ

നിശ്ചയിച്ചതിൽ പിന്നെ വസന്തസേനയുടെ അടുക്കലേക്ക് മദനിക ആദ്യം ചെന്നു.

ചിത്രമെഴുതിക്കൊണ്ടിരുന്ന വസന്തസേന ഇടയ്ക്ക് അതിനെപ്പററി എന്തോ പറഞ്ഞുകൊണ്ട് തല പൊക്കി നോക്കിയപ്പോൾ മദനികയെ അവിടെ കാണ്മാനില്ല. ചിത്രം മാററിവെച്ച് അവൾ എഴുന്നേററ് എന്തിനെന്നില്ലാതെ ഒരു വാതായനത്തിൽ കൂടി വെളിയിലേയ്ക്കു നോക്കിയപ്പോൾ അങ്ങൊരിടത്ത് ഏതോ യുവാവും മദനികയും കൂടി മറഞ്ഞു നിന്നുകൊണ്ട് എന്തോ സംസാരിക്കുന്നതു കണ്ടു. വിനോദത്തിന് നല്ലൊരു വഴി കിട്ടിയെന്ന് ഉടനുണ്ടായ തോന്നലാൽ വസന്തസേന അവരുടെ ശ്രദ്ധ സമാഗമരസം ആവുന്നെടത്തോളം ഭുജിക്കവാനായിട്ടു ഭാഗത്തു ചെന്നു ഒളിച്ചു നിന്നു. ചാരുദത്തഗൃഹത്തിൽ കടന്ന് മോഷണം നടത്തിയെന്ന് കേട്ടപ്പോൾ മാത്രം അവളുടെ മനസ്സിന് കുറെനേരത്തേയ്ക്കു ചൊരിച്ചിലുണ്ടായി. പിന്നീടു കേട്ട വാക്കുകളെല്ലാം അവൾക്കു രസകരമായിട്ടാണ് ഭവിച്ചതു്. അവർ ആലോചിച്ചുറച്ച ഉപായം കൂടിയും കേട്ടു കഴിഞ്ഞ ഉടനെ വസന്തസേന തിരിയെ ചെന്ന് പൂർവ്വസ്ഥാനത്തിൽ പ്രവിഷ്ടയായി.

മദനിക ഒന്നുമറിയാത്തവളെപ്പോലെ വസന്തസേനയുടെ മുമ്പിൽ ചെന്ന് "കൊച്ചമ്മയെ കാണുവാൻ സാർത്ഥവാഹപുത്രന്റെ ആളായി ഒരു അപരിചിതൻ മുററത്തുവന്നു നില്ക്കുന്നുവെന്ന് അറിയിച്ചു." സ്വാമിനിയുടെ അനുജ്ഞപ്രകാരം അവൾ ചെന്ന് ശർവ്വിലകനെ അവിടെ കൂട്ടിക്കൊണ്ടു വരികയും ചെയ്തു.

ആ ആഭരണഭാണ്ഡം എങ്ങിനെ എങ്കിലും കൈയൊഴിക്കുവാൻ ആയാൾക്ക് തിടുക്കമായി തീൎന്നിരിക്കുന്നു. തന്നെ ആരാനും നോക്കുകയോ, തന്റെ വഴിക്ക് ആരാനും വിരവിൽ നടന്നു വരികയോ ചെയ്യുന്നതു കാണുമ്പോഴെല്ലാം ഉദ്വേഗമുണ്ടായിക്കൊണ്ടാണ് മോഷണം കഴിഞ്ഞാൽ പിന്നെ ആയാളുടെ അവസ്ഥ. താൻ ഉദ്ദേശിച്ചതു് തെറ്റിപ്പോയിയെങ്കിലും, വലിയൊരു പാപത്തെ ചെറിയൊരു നുണ കൊണ്ട് നീക്കാമെന്നു കണ്ട് അത്രയും ആശ്വാസത്തോടുകൂടി ആയാൾ വസന്തസേനയുടെ മുറിയിലേയ്ക്കു കടന്നു. കാതരനായ ആ കൃതാപരാധന് മുഖവുരയായി പ്രിയ വാക്കുകൾ വല്ലതും പറയുന്നതിന്നോ വസന്തസേന ഔദാൎയ്യത്തോടെ ചെയ്ത ഉപകാരത്തെ വാക്കാലല്ലാതെ കായത്താൽ ഏല്ക്കുന്നതിന്നോ അപ്പോൾ കഴിവുണ്ടായില്ല.

“അന്ന് അവിടെ ന്യാസമായി വെച്ച ആഭരണം ചാരുദത്തമഹാശയൻ ഇതാ തിരിയെ തന്നയച്ചിരിക്കുന്നു. വീട്ടിന്ന് ഉറപ്പു പോരായ്കയാൽ അവിടെ ഇതുവക ധനമൊന്നും സൂക്ഷിച്ചുകൂടെന്നു വെച്ചാണ് ഇവിടെ നിന്ന് ആവശ്യപ്പെടും മുമ്പേ തന്നെ ഇതു് ഇവിടെ എത്തിക്കേണ്ടി വന്നതു്” എന്നു പറഞ്ഞുകൊണ്ട് ആ ആഭരണഭാണ്ഡം ആയാൾ വസന്തസേനയുടെ മുമ്പിൽ വെച്ചുകൊടുത്തു.

അവൾ ആ ആഭരണങ്ങളെ കൈക്കൊണ്ടതിൽപ്പിന്നെ “എന്റെ പ്രതിസന്ദേശംകൂടിയും അങ്ങേക്ക് വഹിക്കാമോ” എന്നു ചോദിച്ചു.

“എന്താണതു്?”

“ഞാൻ തരുന്ന പ്രതിസന്ദേശം ഈ മദനികയാണു്. അങ്ങു് ഇവിടെ ആഭരണങ്ങൾ കൊണ്ടുവന്നതിന്നു പകരം ഈ മദനികയെ അങ്ങു് ഒരുമിച്ചു കൊണ്ടു പോയേക്കണം.”

ഈ വാക്കുകേട്ടു് മദനികയ്ക്കും ശർവ്വിലകനും അത്ഭുതസംഭ്രമങ്ങളുണ്ടായി.

“ആര്യ പറയുന്നതു് എനിക്കു മനസ്സിലാകുന്നില്ലല്ലോ” എന്നു് അയാൾ എടുത്തു ചോദിച്ചു.

“ഞാൻ പറയുന്നതു് എല്ലാം മനസ്സിലാക്കിക്കൊണ്ടാണു്. ഈ ആഭരണങ്ങൾ ഇവിടെ കൊണ്ടുവന്നു് തരുന്ന ആൾക്കു് മദനികയെ കൊടുക്കേണമെന്നു് ചാരുദത്തൻ പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് ആദ്ദേഹത്തിന്റെ പേരിൽ ഞാൻ ചെയ്യുന്ന ഈ കന്യാദാനത്തെ അങ്ങു് പ്രതിഗ്രഹിക്കണം.”

രഹസ്യമെല്ലാം അവൾ ഗ്രഹിച്ചിരിക്കുന്നുവെന്നു് അവർ രണ്ടുപേരും അറിഞ്ഞു. അവളുടെ ആത്മസൗജന്യസമൂലമായ സൗശീല്യം കണ്ടു് അവരുടെ ഹൃദയം ഹർഷസമ്പൂർണ്ണമാകയും ചെയ്തു. എന്നാൽ ആ ഭാവമൊന്നും അവർക്കപ്പോൾ വെളിക്കു കാണിക്കരുതാതായി. അതുകൊണ്ടു് താൻ അപ്പോൾ കൈക്കൊണ്ടിട്ടുള്ള ആ നിലയിൽത്തന്നെ നിന്നുകൊണ്ടു് അവിചാരിതമായുണ്ടായ ഈ അഭീഷ്ടസിദ്ധിയിൽ തനിക്കുള്ള കൃതജ്ഞതയെ ചാരുദത്തകീർത്തനരൂപേണ ശർവ്വിലകൻ വസന്തസേനയുടെ മുമ്പിൽ പ്രകടിതമാക്കി. വരദാനത്തെ സംപ്രീതിയോടെ സ്വീകരിക്കുന്ന കാര്യത്തിൽ വിളംബമോ വിരോധമോ

അതുതന്നെകണ്ടു് ആയാൾ മദനികയെ അപ്പോൾത്തന്നെ കൂട്ടിക്കൊണ്ടു പോകുവാൻ തയ്യാറായി.

വസന്തസേന ആ സന്നതാംഗിയായ മദനികയെ വാത്സല്യത്തോടെ അരികെ വിളിച്ചു്, "ചാരുദത്തന്റെ സന്ദേശവാഹനായിവന്ന ഈ വിശിഷ്ടബ്രാഹ്മണനു് പൂർവ്വനിശ്ചയപ്രകാരം നിന്നെ ഞാൻ ദാനം ചെയ്തിരിക്കുന്നുവെന്നു്", സൌഹൃദപൂർവ്വം പറഞ്ഞു. പെട്ടെന്നുണ്ടായ ഈ ഹർഷാവേശത്താൽ മദനികയുടെ മനസ്സു് അപ്പോൾ തിരതല്ലിക്കൊണ്ടിരിക്കയാൽ കൃതജ്ഞതയെ സംബന്ധിച്ചു് എന്താണു് പറയേണ്ടതെന്നു് ഓർത്തറിയുവാൻ അവൾക്കു് കഴിഞ്ഞില്ല. സ്വാമിനി അറിഞ്ഞിട്ടുള്ളതുതന്നെയാണെങ്കിൽ, നേരിട്ടു് അറിയിക്കുവാൻ അത്യന്തമായ നിഗ്രഹപ്രയോഗം തനിക്കു് ബാധയായി നില്ക്കേണ്ടിവരികയാൽ അവൾക്കു് ഈ മനോത്തിൽ തീരെ മൌനഭാവം പൂണ്ടു നില്ക്കയേ നിർവ്വാഹമുണ്ടാകയുള്ളു. അവൾ വസന്തസേനയെ നമസ്കരിച്ചു് "എന്നെ കൊച്ചമ്മ കൈവിടുകയാണോ" എന്നു് സഗദ്ഗദം വിയോഗശോകേന ആലാപം ചെയ്തു. "നീ ഗൃഹിണിയായി ഉയരുകകൊണ്ടു് ഇനി നീ എന്നെയല്ലാ, ഞാൻ നിന്നെയാണു് നമസ്കരിക്കേണ്ടതു്" എന്നു് തടവിക്കൊണ്ടു് മദനികയെ വസന്തസേന എഴുന്നേല്പിച്ചു്, ശർവ്വിലകന്റെ കൂടെ പരിസാന്ത്വിതയാക്കി അയച്ചു. യഥാർഹം അവരുടെ യാത്രയ്ക്കു വേണ്ടുന്ന ഏർപ്പാടുകളെല്ലാം അവിടെ ചെയ്തുകൊടുക്കയുമുണ്ടായി.

മദനികാസഹിതനായി ശർവ്വിലകൻ പടികടന്നു കുറച്ചുനേരം കഴിയുമ്പോഴേക്കും 'ചാരുദത്തനിയോഗപ്ര

കാരം മൈത്രേയൻ ആ ഗൃഹത്തിൽ പ്രവേശിച്ചു. വിഭവസമൃദ്ധമായ ആ രമണീയമന്ദിരത്തെ വിസ്മയത്തോടെ നോക്കിക്കൊണ്ടാണു് അദ്ദേഹം അകത്തു കടന്നതു്. ആ ചാരുദത്തസഖാവിനെ വസന്തസേന യഥാവിധി എതിരേറ്റു സല്ക്കരിച്ചു് വിനതയായി കുശലപ്രശ്നം ചെയ്തു.

"ചാരുദത്തമഹാശയന്നു് കുശലമല്ലയോ! ഫലപുഷ്പ സമൃദ്ധമായ ശാഖകളോടെ തഴച്ചു വളരുന്ന മഹാവൃക്ഷത്തെ പക്ഷികളെന്നപോലെ, സൌശീല്യസമ്പൂൎണ്ണമായ സൌജന്യത്തോടെ യശസ്വിയായി വാഴുന്ന അദ്ദേഹത്തെ മിത്രബാന്ധവന്മാർ സൌഹൃദപൂൎവ്വം സേവിച്ചു വരുന്നില്ലേ?"

"എത്ര അൎത്ഥഗൎഭമായ ചോദ്യം! അവളുടെ ഈ വാണീവിലാസത്തെ മൈത്രേയൻ മനസാ പ്രശംസിച്ചുകൊണ്ടു് "അദ്ദേഹത്തിന്നു് കുശലം തന്നെ"യെന്നു് മറുപടി കൊടുത്തു.

'ഇപ്പോൾ ഇങ്ങോട്ടു് പോന്നതു് വിശേഷിച്ചു വല്ല കാൎയ്യവുമുണ്ടായിട്ടോ?"

"ചാരുദത്തൻ വിനയത്തോടെ തൊഴുതുകൊണ്ടു് ശ്രീമതിയെ ധരിപ്പിക്കുന്നതാവിതു്:—" എന്നു് മൈത്രേയൻ ആരംഭിച്ചപ്പോൾ, അത്തരം വാക്കിനെ തടഞ്ഞു് ഭക്തിപൂൎവ്വം കൈകൂപ്പിനിന്നുകൊണ്ടു് "ആ മഹാനുഭാവൻ ഈ ദാസിയോടു് ആജ്ഞാപിക്കുന്നതെന്താണെന്നു് അരുളിച്ചെയ്താലും" എന്നു് വസന്തസേന അൎത്ഥിച്ചു.

"അന്നു് ശ്രീമതി അദ്ദേഹത്തെ ഏല്പിച്ച ആഭരണങ്ങൾ ദുൎഭാഗ്യത്താൽ നഷ്ടപ്പെട്ടുപോയി. അതിന്നു പക

മായി ഈ രത്നമാല ഇവിടെ കൈക്കൊള്ളേണമെന്ന് അദ്ദേഹം ശ്രീമതിയോട് അപേക്ഷിക്കുന്നു."

"എങ്ങിനെയാണ് അത് നഷ്ടപ്പെട്ടത്?"

"അത് വെളിയിൽ പറയുവാൻ എനിക്ക് അനുജ്ഞയില്ലെങ്കിലും, ശ്രീമതിയെ അറിയിക്കുവാൻ എനിക്ക് സന്തോഷം തോന്നുന്നുണ്ട്. ആ ആഭരണങ്ങളെ അദ്ദേഹം സ്വന്തമായിട്ടാണ് കരുതിയിരുന്നത്. ഈയിടെ അദ്ദേഹത്തിന്ന് ചൂതുകളിയിൽ അഭിരുചിയുണ്ടാകയാൽ അതിൽ ഏർപ്പെട്ടതിൽ ആ ആഭരണങ്ങളെ പണയപ്പെടുത്തേണ്ടിവന്നു. പിന്നീട് അന്വേഷിച്ചതിൽ, പണയം വാങ്ങിയ ആ ധൂർത്തൻ നാട്ടുവിട്ടു പോയിരിക്കുന്നു പോൽ."

അഹോ, അഭിജാത്യത്തിന്റെ ഹൃദയംഗമമായ വിലാസം! കട്ടുകൊണ്ടുപോയിയെന്ന് വാസ്തവം പറഞ്ഞാൽ ഇപ്പോഴത്തെ അവസ്ഥയിൽ ആരും വിശ്വസിക്കയില്ലെന്ന് വിചാരിച്ച് ആ മഹാനുഭാവൻ തന്നിൽ തന്നെ അപരാധം ചുമത്തുന്നു! ഇതുകണ്ട്, ചാരുദത്തനിൽ വസന്തസേനയ്ക്കുള്ള ബഹുമാനം ഒന്നുകൂടിയും വളർന്നു. "ഇത്രയും സുശീലസമ്പന്നനായ ശ്രേഷ്ഠപുരുഷനെ ഏതൊരു വരാംഗനയാണ് കാമിക്കാതിരിക്കുക" എന്നും അവൾ വിചാരിക്കയുണ്ടായി. ഇനിയെന്താണ് അവൾ ഇവിടെ ചെയ്യേണ്ടത്? ആഭരണങ്ങൾ കള്ളൻ കൊണ്ടുപോയത് താൻ അറിഞ്ഞിട്ടുണ്ടെന്നും അതു തനിക്ക് തിരിയെ കിട്ടീട്ടുണ്ടെന്നും വെളിപ്പെടുത്തുന്നതിന്ന് ഇതല്ലാ അവസരമെന്ന് അവൾക്കു തോന്നി. പകരമായി കൊടുത്തയച്ചിട്ടുള്ള രത്നമാല അവൾ കൈക്കൊള്ളു

ന്നതായാൽ അതു് ദുരാഗ്രഹമാണെന്നും, കൈക്കൊള്ളാതിരുന്നാൽ, അതു് കൂടുതലായി വേണമെന്ന അത്യാഗ്രഹമാണെന്നും അപവാദമുണ്ടാകും. എന്തായാലും, ഇന്നു തന്നെ താൻ ചാരുദത്തനെ പ്രാപിക്കുമെന്നും അപ്പോൾ സത്യമെല്ലാം പ്രകാശിതമാകുമെന്നും അതുവരെയുള്ള അപലാപമെല്ലാം എങ്ങിനെയോ ആവട്ടെയെന്നും ഒടുക്കം അവൾ ഉറച്ചു.

ഇങ്ങിനെ വസന്തസേന ചിന്താകുലയായി സ്ഥിതി ചെയ്യുന്നതുകണ്ടു് "ശ്രീമതി ഒന്നും മിണ്ടാത്തതു് എന്താണു്" എന്നു മൈത്രേയൻ ചോദിച്ചു. "ആ ആഭരണങ്ങൾക്കു പകരം ഈ രത്നമാല മതിയോ എന്നു് സംശയിക്കേണ്ട; ഇതു് ഏററവും വില കൂടിയതാണു്; ഈ ഏടപാടിൽ ശ്രീമതിക്കല്ല നഷ്ടം"—എന്നുകൂടിയും അദ്ദേഹം തുടർന്നു പറഞ്ഞു.

ഇനി വസന്തസേനയ്ക്കു് മിണ്ടാതിരിക്കുകവയ്യ. രത്നമാല വാങ്ങാതിരുന്നാൽ എന്താണു് അപവാദമുണ്ടാകുകയെന്നു് അവൾ കേൾക്കുകതന്നെ ചെയ്തു. ഉടനെ തിരിയെ കൊടുക്കാമല്ലോ എന്ന സമാധാനത്തോടെ അവൾ സുസ്മിതയായി "എന്നെക്കുറിച്ചു് ശങ്കയുണ്ടാവാതിരിക്കുന്നതിന്നും, ചാരുദത്തമഹാശയന്റെ സംപ്രീതിക്കും വേണ്ടി എനിക്കു് ഈ ആഭരണം സ്വീകരിക്കേണ്ടിവന്നിരിക്കുന്നു"വെന്നു പറഞ്ഞു് അതിനെ മൈത്രേയനിൽനിന്നു വാങ്ങി. "അദ്ദേഹത്തെ കാണുവാൻ ഞാൻ ഇന്നു വൈകുന്നേരം അങ്ങോട്ടു വരുന്നുണ്ടു്" എന്ന പ്രതിസന്ദേശത്തോടെയാണു് ദൂതനെ വസന്തസേന അയച്ചതു്.

“കിട്ടിയതുകൊണ്ട് മതിയാവാതെയായിരിക്കും ഇനി അങ്ങോട്ടേക്കുള്ള വരവ്; അവിടെ വന്നാൽ ഗണികാസംസൎഗ്ഗം നിഷിദ്ധമാണെന്നായിരിക്കും മറുപടി കിട്ടുക” എന്ന ആത്മഗതത്തോടെ മൈത്രേയൻ വസന്തസേനയോട് യാത്ര പറഞ്ഞ് അവിടെനിന്നു പുറപ്പെട്ടു.

മൈത്രേയൻ പോയ ഉടനെ, വസന്തസേന തന്റെ മറെറാരു പരിചാരികയായ ചതുരികയെ വിളിച്ച് തനിക്ക് ഇന്നുതന്നെ ചാരുദത്തഗൃഹത്തിൽ ചെല്ലേണ്ടിയിരിക്കയാൽ അതിലേക്കുള്ള ഒരുപ്പാടുകളെല്ലാം അവിളംബം ചെയ്യേണമെന്ന് ആജ്ഞാപിച്ചു.

“അകാലവൎഷത്തിന് ആരംഭമുള്ളതുപോലെ തോന്നുന്നുവല്ലോ; കരിങ്കാറ് ആകാശമൊക്കെ മൂടിയിട്ടുണ്ട്” എന്ന് ചതുരിക ശങ്കിച്ചുനിന്നപ്പോഴും, ആകാശത്തിൽ കാറിളകിയിരിക്കുന്നുവെന്ന് കാണാതെയല്ലാ താൻ പുറപ്പെടുവാൻ ഒരുങ്ങിയതെന്നും, പ്രിയതമനെ അഭിമുഖീകരിച്ചിരിക്കുന്ന തന്റെ ഹൃദയത്തെ ഇടിനാദത്തിന്നോ, ഘോരവൎഷത്തിന്നോ, നിശാന്ധകാരത്തിന്നോ പ്രതിരോധിക്കുവാൻ ശക്തിയില്ലെന്നുമുള്ള നിശ്ചയവാക്കാണ് വസന്തസേനയിൽനിന്നു കേൾക്കയായിവന്നതു്.

ആകാശത്തിലെന്നപോലെ ഭൂമിയിലും അവസ്ഥാന്തരമുണ്ടായ ദിനമാണന്ന്. ഭൂമിയിലെ ആ കാറും കോളും സാമാന്യന്മാൎക്ക് ദൃശ്യമായില്ലെന്നേയുള്ളു. രാജദ്രോഹസംഘത്തിലെ തലയാളിയായ ആൎയ്യകനെ സൎക്കാരുദ്യോഗസ്ഥന്മാൎക്ക് അന്നു പിടികിട്ടുകയാൽ രാജകക്ഷിയിൽനിന്നു ഹൎഷാശ്രുവും ജനകക്ഷിയിൽനിന്നു ശോകാ

ശ്രുവും ഭൂമിയെ നനയ്ക്കുമാറായി. ലഹളത്തലവനെ കാരാഗൃഹത്തിൽ അടച്ചിരിക്കുന്നുവെന്നും ജനങ്ങളെല്ലാം ഇളകാതിരിക്കേണ്ടതിലേക്ക് ഉദ്യോഗസ്ഥന്മാർ കരുതലോടെ നില്ക്കുന്നുവെന്നുമുള്ള രാജകീയവിളംബരം പട്ടണത്തിൽ മാറെറാലികൊണ്ടു. ഈ വർത്തമാനം ശർവ്വിലകൻ ദുസ്സഹശോകത്തോടെയാണു ശ്രവിച്ചതു്. ആര്യ്യകന്റെ പ്രിയസുഹൃത്താണ് ശർവ്വിലകൻ. ആയാൾ രാജദ്രോഹസംഘത്തിൽ പ്രമാണിയുമാണ്. രാജധാനിയിലെ സ്ഥിതിഗതികൾ അറിയുവാൻവേണ്ടി ആയാൾ ചാരനായിട്ടാണ് ഇവിടെ വന്നതു്. ഈ വരവിൽ, ആയാൾക്കു മദനികാകാമുകനാകുന്നതിന്നും, ഒരു രാത്രിക്കു മാത്രം ചോരനാകുന്നതിന്നും ഇടയായിയെന്നേയുള്ളു. നേതാവിനെ ബന്ധിച്ചിരിക്കുന്നുവെന്നു കേട്ടപ്പോൾ ആയാളുടെ മട്ടെല്ലാം പകർന്നു.

“രാജാവ് ഒടുക്കത്തെ കടുംകൈയും പ്രവർത്തിച്ചുകഴിഞ്ഞുവോ! ഇനി ജനങ്ങളെ ഇളക്കുവാൻ ഒട്ടും അമാന്തിച്ചുകൂടാ. ആര്യ്യകനെ ഉടനെ മോചിപ്പിക്കയും വേണം.”—എന്നീ വിചാരത്തോടെ ആയാൾ അമർഷത്തോടെ നില്ക്കുന്നതു കണ്ടു് “ഇനിയും സാഹസത്തിന്നാണോ അങ്ങയുടെ പുറപ്പാട്?” എന്നു് മദനിക സാമപൂർവം ചോദിച്ചു.

“അതേ, സാഹസത്തിന്നുതന്നെ. എന്റെ മദനികേ, നീ വിഷാദിക്കരുതു്. രാജ്യത്തിന്റെ ശ്രേയസ്സിന്നു വേണ്ടിയാണ് എന്റെ ശ്രമം. പാലകരാജാവിന്റെ ഈ ദുർഭരണത്തെ നശിപ്പിക്കുവാൻ ബദ്ധകങ്കണരായവരാണ് ഞങ്ങൾ. അതിലേക്കുള്ള എല്ലാ ഏർപ്പാടുകളും

ഗൂഢമായി ഞങ്ങൾ ചെയ്തിട്ടുണ്ടു്. ജീവിക്കയാണെങ്കിൽ ലോകസുഖം വേണമെന്നും, അല്ലെങ്കിൽ മരണത്തെ വരിച്ചു് സ്വൎഗ്ഗസുഖം നേടേണമെന്നും അങ്ങിനെയല്ലാതെ രണ്ടുംകെട്ടവരായി പിശാചവൃത്തിയെ കൈക്കൊള്ളുന്നവരല്ലാ പുരുഷന്മാരെന്നും ഞങ്ങൾ നിശ്ചയിച്ചിരിക്കുന്നു. രാജ്യത്തെ ഈ ദുർഭരണത്തിൽനിന്നു രക്ഷിക്കുന്നതുവരേക്കും പോരാട്ടുവാനായി ഞങ്ങൾ ഇറങ്ങിയിരിക്കയാണു്. സ്ത്രീകളായ നിങ്ങൾ ഈ പുരുഷന്മാരെ ഈ കാൎയ്യത്തിൽ കഴിയുന്നെടത്തോളം അനുവൎത്തിക്കയാണു വേണ്ടതു്. എൻെറ സഹധൎമ്മചാരിണിയായ നീ എൻെറ ഈ സംരംഭത്തിൽ ഒന്നുകൊണ്ടും പ്രതികൂലിക്കരുതു്. എൻെറ പ്രിയമിത്രം കാരാഗൃഹത്തിൽ കിടക്കുമ്പോൾ, പുതിയ ഭാൎയ്യയൊന്നിച്ചു് ഞാൻ രസിച്ചുകഴികയാണെങ്കിൽ എന്നെപ്പോലെ അത്ര നിന്ദ്യനും നൃശംസനുമായി ആരുണ്ടു്! ഭാൎയ്യയെക്കാൾ ഉത്തമപുരുഷനു് രാജ്യത്തെയാണു് പ്രേമം. രാജ്യകാൎയ്യം ഇന്നു ഘോരവിപത്തിലേക്കു ചെരിഞ്ഞിരിക്കുമ്പോൾ, എൻെറ മിത്രം കാരാഗൃഹത്തിൽ കിടക്കുമ്പോൾ, എൻെറ മനസ്സിന്നു് എങ്ങിനെ സ്വാസ്ഥ്യമുണ്ടാകും. അസ്വാസ്ഥനുണ്ടോ ഭാൎയ്യാസുഖം. അതുകൊണ്ടു്, പ്രിയേ, മാനിനികേ, നീ ഏതാനും നാൾ ക്ഷമിക്കൂ. ആൎയ്യകനെ തടവിൽനിന്നു വിടുവിച്ചു് രാജ്യരക്ഷയ്ക്കു വേണ്ടുന്നതെല്ലാം ചെയ്തുകഴിഞ്ഞിട്ടു്, പിന്നീടു നിൻെറ കാൎയ്യത്തിൽ ഞാൻ ഏൎപ്പെട്ടുകൊള്ളാം. ആദ്യം ഞാൻ രാജ്യത്തെ രക്ഷിക്കട്ടെ. അനന്തരം ഞാൻ രക്ഷിക്കുക നിന്നെത്തന്നെയാണു്.”

ഭർത്താവിന്റെ ഈ സംരംഭം പുരുഷോചിതംതന്നെയെന്നറിഞ്ഞ ആ സാധ്വി ഇടങ്കേടൊന്നുമുണ്ടാക്കാതെ, പ്രോത്സാഹനപൂർവ്വം അനുജ്ഞകൊടുത്തു. അവളെ തന്റെ മറെറാരു മിത്രമായ രേഭിലന്റെ ഗൃഹത്തിൽ ആക്കീട്ട് ശർവ്വിലകൻ അനന്തരകർമ്മങ്ങൾക്കായി ഇറങ്ങി.

---

## ഏഴാം അദ്ധ്യായം.

കരിങ്കാറും ഇടിമിന്നലുംകൊണ്ട് ദിങ്മുഖം ദുർദ്ദർകമായി അകാലവർഷത്തിന്ന് ആരംഭംകണ്ടപ്പോൾ ഇനിയും മൈത്രേയൻ തിരിയെ വരാത്തതു എന്തുകൊണ്ടാണെന്ന വിചാരത്തോടെ ചാരുദത്തൻ ഉദ്യാനത്തിലേക്ക ഇറങ്ങി. ന്യാസമായി ഏല്പിച്ച പണ്ടത്തിന്ന പകരം വേറെ ആഭരണം കിട്ടുമ്പോൾ വസന്തസേനയുടെ വാക്കും പോക്കും എങ്ങിനെയാണെന്നറിയുവാൻ അദ്ദേഹത്തിന്ന തിടുക്കമായി. അകാലത്തിൽ ആകാശത്തിന്നുണ്ടായിരിക്കുന്ന ഉഗ്രകോപത്തെ അത്ഭുതത്തോടെ നോക്കിക്കൊണ്ട് അവിടെ ലതാമണ്ഡപത്തിൽ അദ്ദേഹം സ്ഥിതിചെയ്തു.

നീരാളച്ചുരുളുകൾ വീശിയെറിയുന്നതുപോലെ തടിത്തുകൾ ചലിക്കുന്നു. ഭയാനകമായ ദുന്ദുഭിഘോഷം പോലെ മേഘങ്ങൾ ഗർജ്ജിക്കുന്നു. വസന്തസേനയുടെ ഗൃഹത്തിൽനിന്ന തിരിയെ വരുന്ന മൈത്രേയന്ന് തന്നെ ആ തേവടിച്ചി യഥാകാമം ഉപചരിച്ചില്ലല്ലോ എന്ന

മനഃപൂൎണ്ണവിഷാദംകൊണ്ടു വഴിനീളേ മറെറാന്നും അറിയായ്യുന്നില്ല.

“കുറച്ചൊന്നുമല്ല ആ ഗണികയുടെ ദുരാഗ്രഹം! പണത്തിലല്ലാതെ ഗുണത്തിലുണ്ടോ ഈ വകക്കാൎക്കു വിചാരം വല്ലതും? കുറെ ഭംഗിവാക്കുകൾ കൊഞ്ചിക്കുഴഞ്ഞിട്ടു് ആ രത്നമാല അവൾ കൈക്കലാക്കുകതന്നെ ചെയ്തില്ലേ! അല്പമെങ്കിലും ദയയോ സ്നേഹമോ ഈ ഗണികയ്ക്കു് ഉണ്ടെന്നിരിക്കിൽ ആപന്നിമഗ്നനായ ചാരുദത്തനിൽനിന്നു് ഇത്ര വില കൂടിയ രത്നമാല ഇവൾ പകരമായി വാങ്ങുമോ? ഇവൾക്കു് ഇത്രയും വിത്തസമുച്ചയമുണ്ടായിട്ടു് ആകെക്കൊണ്ടെന്താണു കാൎയ്യം! വിശ്രമമോ വെറും പാനീയംപോലുമോ അവൾ എനിക്കു തരികയുണ്ടായോ? ആ തേവടിച്ചിയുടെ മുഖത്തേയ്ക്കു് ഇനി ഞാൻ നോക്കുകയേയില്ല. പണ്ടുള്ളവർ പറഞ്ഞിട്ടില്ലേ—മൂലമില്ലാത്ത കമലവും, വഞ്ചനയില്ലാത്ത വണിക്കും, വഴക്കില്ലാത്ത നാട്ടാർക്കൂട്ടവും, ദുരാഗ്രഹമില്ലാത്ത വേശ്യയും ലോകത്തിൽ ഇല്ല എന്നു്. അതുകൊണ്ടു് ഈ ഗണികയുമായുള്ള ഇടപാടിൽനിന്നു് എന്റെ തോഴരെ പിന്മാറണം.”

ഉദ്യാനത്തിൽ ചാരുദത്തൻ സ്ഥിതിചെയ്യുന്നതു ദൃഷ്ടിവിഷയമായപ്പോഴേ മൈത്രേയൻ ഈ വിചാരത്തിൽനിന്നു് ഉണൎന്നുള്ളു. ആ ബ്രാഹ്മണൻ അങ്ങോട്ടു തിരിഞ്ഞു നടന്നു് സ്വ സഖാവിന്റെ മുമ്പിൽ അതിവാത്സല്യപൂൎവ്വം ചെന്നു.

“പോയ കാൎയ്യം എന്തായി?” എന്നു ചാരുദത്തൻ സ്വാഗതാനന്തരം ചോദിച്ചു.

"പോയ കാര്യം പോയതുതന്നെ" എന്ന വിഷാദാത്മകമായ വാക്കാണ് മൈത്രേയനിൽനിന്നു പുറപ്പെട്ടത്.

"വസന്തസേന ആ ആഭരണം വാങ്ങിയില്ലയോ?"

"തന്റെ ചെന്താമരക്കൈകൾ അഴകോടെ നീട്ടി കാണിച്ച് അവൾ ആ രത്നമാല വാങ്ങുകതന്നെ ചെയ്തു."

"പിന്നെ എന്തുകൊണ്ടാണ് അങ്ങേയ്ക്ക് ഈ വിഷാദം?"

"ഞാൻ എങ്ങിനെ വിഷാദിക്കാതിരിക്കും. എത്ര വില കൂടിയതാണ് ആ രത്നമാല! ഏതാനും പൊൻ പണങ്ങൾക്കു വേണ്ടി ആ ദിവ്യരത്നാവലി അവൾ കൈക്കലാക്കിയില്ലേ? ആ സ്വർണ്ണാഭരണങ്ങൾകൊണ്ടു നമുക്കു വല്ല ഉപയോഗവുമുണ്ടായോ? രണ്ടും നമുക്കു നഷ്ടം."

"അവൾ ഏല്പിച്ച ആ പണത്തിന്റെ വിലയേയല്ല, അവൾക്കു നമ്മളിലുണ്ടായ ആ വിശ്വാസത്തിന്റെ ഗുണത്തെയാണ് നാം നോക്കേണ്ടത്. ആ വിശ്വാസം ഈ രത്നമാലയേക്കാൾ എത്രയോ വിലകൂടിയതാണ്. അവൾ ഇതു വാങ്ങാതിരുന്നെങ്കിലോ എന്നു ഞാൻ കണ്ടിതനായിരിക്കയായിരുന്നു. പകരം വാങ്ങി അവൾ നമ്മെ കടപ്പാടിൽനിന്ന് ഒഴിപ്പിക്കയാൽ എനിക്ക് അവളിൽ അധികം പ്രീതിയാണ് ഇപ്പോഴുണ്ടായിരിക്കുന്നത്. താൻ ഏല്പിച്ചിട്ടുള്ള ആ ആഭരണങ്ങൾതന്നെ തനിക്കു തിരിയെ കിട്ടേണമെന്നു അവൾ ശഠിക്കയാണെങ്കിൽ എന്റെ സ്ഥിതി എന്താകുമെന്നു വിചാരിച്ചുനോ

ക്രൂ. അങ്ങിനെയാവാതെ എനിക്കുണ്ടായ ഈ മാനലാഭത്തിൽ അങ്ങ് സന്തോഷിക്കയാണു വേണ്ടതു്."

രത്നമാല വാങ്ങിയതു വസന്തസേന ചെയ്ത ഉപകൃതിയാണെന്നായപ്പോഠം മൈത്രേയൻ അവളിൽ മറെറാരപരാധം ആരോപിച്ചു. ന്യാസമായി വെച്ച ആഭരണങ്ങഠം ചൂതുകളിയിൽ കൈവിട്ടുപോയിയെന്ന പ്രസ്താവത്തോടെ മൈത്രേയൻ പ്രവേശിച്ചപ്പോഠം, അതിനുമ്പുതന്നെ സത്യം ഗ്രഹിച്ചിട്ടുള്ള വസന്തസേന അരികെ നിന്നിരുന്ന ദാസിയെ വസ്ത്രാഞ്ചലത്താൽ മുഖം മറച്ച് മന്ദസ്മിതത്തോടെ ഒന്നു നോക്കുകയുണ്ടായി. ആ കള്ളപ്പുഞ്ചിരി തന്നെക്കുറിച്ചുണ്ടായ പരിഹാസമാണെന്നാണു മൈത്രേയൻ ധരിച്ചതു്. അതിൽ തനിക്കുണ്ടായിട്ടുള്ള മനോവ്രണത്തെപ്പററി ആവലാതിപ്പെട്ടതിൽപ്പിന്നെ അദ്ദേഹം ഇങ്ങിനെ തുടർന്നു പറഞ്ഞു:—

"വേശ്യാസംസർഗ്ഗത്തിൽ നിന്നു് ആപത്തുകളല്ലാതെ മറെറാന്നും ഉണ്ടാകയില്ല. കാലിൽ തറച്ച മുള്ളുപോലെയാണു് വേശ്യ. അതു കാലിൽനിന്നു വലിച്ചെടുക്കുവാൻ വളരെ പ്രയാസമുണ്ടു്. എടുത്തു കളഞ്ഞാലോ നോവു കൂടുകയായി. വേശ്യ, ആന, വക്കീൽഗുമസ്തൻ, ഇരപ്പാളി, പോലീസ്കാരൻ, കഴുത എന്നിവർ കൈയാളുന്നിടത്തു സർവനാശമാണു ഫലം പോൽ!"

"എന്തിന്നിങ്ങനെ പരദൂഷണം ചെയ്യുന്നു! വേശ്യാജനം ഏതുതരക്കാരായാലും നമുക്കെന്തുവേണം? ഇന്നത്തെ സ്ഥിതിക്കു് വേശ്യാസംസർഗ്ഗത്തിന്നു് ഞാൻ ഒട്ടും ശക്തനല്ലല്ലോ. എന്നിലുണ്ടാവുന്ന കാമങ്ങഠംക്കു് ഉത്ഭവസ്ഥാനത്തുതന്നെ അടങ്ങിക്കിടക്കുവാനല്ലാതെ ഫലസ്ഥാ

നത്തേക്ക് കയറിച്ചെല്ലുവാൻ ഇപ്പോൾ ശക്തിയില്ലെന്ന് അങ്ങേക്ക് അറിഞ്ഞുകൂടെയോ? വിത്തപ്രിയയായ വേശ്യ വിത്തവാന്മാർക്കുമാത്രമേ വശഗയാകയുള്ളൂ. വിത്തം നമ്മളിൽ നിന്ന് അകന്നതോടുകൂടി വേശ്യാജനത്തിൽ നിന്ന് നമ്മളും അകന്നുകഴിഞ്ഞു."

തന്റെ ദാരിദ്ര്യത്തെയോർത്ത് വിഷണ്ണനായിക്കൊണ്ടാണ് ചാരുദത്തനിൽ നിന്ന് ഈ വാക്കുകൾ പുറപ്പെട്ടത്. അദ്ദേഹത്തിന്റെ മനസ്സ് വസന്തസേനയെ പ്രാപിച്ചുകഴിഞ്ഞിട്ട് പലനാളായിട്ടുണ്ട്. ഗണികാസാധാരണമായ പണക്കൊതിയല്ല, കുലപതീസഹജമായ ഗുണരീതിയാണ് അവൾക്കുള്ളതെന്ന് അദ്ദേഹത്തിന്ന് അറിയാം. എങ്കിലും മനംകൊണ്ടല്ലാതെ കായംകൊണ്ട് ആ വേശ്യയെ പ്രാപിക്കുവാൻ അദ്ദേഹത്തിന്ന് ധൈര്യമുണ്ടായിട്ടില്ല. അതിനെക്കുറിച്ച് വിചാരിച്ചുകൊണ്ട് ആ നിർദ്ധനനായ കാമാതുരൻ മൗനം കൈക്കൊണ്ടു.

ഈ ദീനഭാവം മൈത്രേയനിൽ അനുതാപമുണ്ടാക്കി. തന്റെ സുഹൃത്തിന്ന് ആ വേശ്യയിൽ അനുരാഗം സുദൃഢമായിക്കഴിഞ്ഞുവെന്നും, അതിനെ ഇളക്കുവാൻ താൻ ശ്രമിക്കുന്നത് അദ്ദേഹത്തിന്ന് ശോകഹേതുവാകുന്നുവെന്നും ആ ബ്രാഹ്മണൻ വിചാരിച്ചു. "എന്തുചെയ്യാം! കാമത്തിന്ന് കണ്ണില്ലല്ലോ" എന്ന് അദ്ദേഹം സ്വയം ആലോചിച്ചതിൽപ്പിന്നെ, വസന്തസേനയുടെ പ്രതിസന്ദേശത്തെ അവിടെ നിവേദനം ചെയ്തു.

"ഈ സായാഹ്നത്തിൽത്തന്നെ അവൾ ഇങ്ങോട്ടുവരുന്നുണ്ടുപോൽ! രത്നമാലകൊണ്ടു മതിയാവാതെ ഇനിയും

വല്ലതും കിട്ടേണമെന്ന് കരുതിക്കൊണ്ടായിരിക്കാം ഈ പുറപ്പാട്."

"അവൾ വരികയാണെങ്കിൽ അവളെ ഞാൻ സംപ്രീതയാക്കി അയയ്ക്കും" എന്നാണ് അതിന്ന് ചാരുദത്തന്റെ മറുപടി.

ഇങ്ങനെ ഇവർ തമ്മിൽ സംഭാഷണം തുടൎന്നുകൊണ്ടിരിക്കവേ, ആ പൂങ്കാവിന്റെ പടിയ്ക്കൽ ആരോ ചിലർ സംസാരിക്കുന്നതു് കേൾക്കായിവന്നു. അവിടെ ആരെന്നു നോക്കുവാനായി മൈത്രേയൻ എഴുന്നേററു ചെല്ലുമ്പോഴേക്കും അഭിമുഖമായി കുംഭീലകൻ വരുന്നതുകണ്ടു. വസന്തസേനയുടെ ഒരു പരിചാരകനാണ് ആയാൾ. വസന്തസേന ഉദ്യാനദ്വാരത്തിൽ വന്ന് അങ്ങതെ കാത്തുനില്ക്കുന്നുണ്ടെന്ന് അറിയിക്കുവാനാണ് ആയാളുടെ വരവ്.

ഈ വൎത്തമാനം മൈത്രേയൻ ഉടൻചെന്ന് ചാരുദത്തനെ ഗ്രഹിപ്പിച്ചു. "ഞാൻ പറഞ്ഞില്ലേ അവൾ ഇപ്പോൾ ഇങ്ങോട്ടുവരുമെന്ന്. ഇനിയും വല്ലതും അങ്ങയിൽനിന്ന് തട്ടിക്കൊണ്ടുപോകുവാനാണ് ഈ വരവ്."

ഇതിന്ന്—"അവൾ വരട്ടെ, അവളെ ഞാൻ സംതൃപ്തയാക്കിക്കൊള്ളാം" എന്ന് അപ്പോഴും ചാരുദത്തൻ മറുപടി കൊടുത്തു.

വസന്തസേനയെ തോട്ടത്തിലേക്ക് കൂട്ടിക്കൊണ്ടുവരുവാൻ ചാരുദത്തനിൽനിന്ന് കിട്ടിയ അനുജ്ഞയോടുകൂടി കുംഭീലകൻ പിൻതിരിഞ്ഞു. ചതുരികയൊഴികെയുള്ള പരിജനത്തെയെല്ലാം തിരിയെ അയച്ചതിൽ പിന്നെയാണ് വസന്തസേന ആ ഉദ്യാനത്തിൽ കടന്നത്. സൎവ്വാംഗവിഭൂഷിതയായ ആ സുന്ദരീരത്നം മന്ദാ

ക്ഷരത്തോടെ മദാലസയായി മന്ദഗമനം ചെയ്തു് ചാരുദത്തന്റെ മുമ്പിൽ ചെന്നു് പുഷ്പാഞ്ജലിയാൽ പ്രസാദിപ്പിച്ചതിൽപ്പിന്നെ "അങ്ങേക്കു് ഈ സായാഹ്നം സുഖാവഹമല്ലയോ" എന്നു് സുസ്മിതമായി കുശലപ്രശ്നംചെയ്തു.

വസന്തസേനയുടെ ഈ സമാഗമത്താൽ ചാരുദത്തൻ വരമോദം പൂണ്ടു. അവളെ യഥാർഹം സൽക്കരിച്ചതിൽപ്പിന്നെ, ആഹ്ലാദത്തിൽനിന്നു് അവളുടെ കുശലപ്രശ്നത്തിനു് ഇങ്ങിനെ മറുപടിയുണ്ടായി:—

"മോഹനാംഗിയായ നീ എനിക്കുനൽകിയ ഈ ദർശനസുഖംകൊണ്ടു് ഈ ദുർദ്ദിനം എനിക്കു കേവലം സുദിനമായിത്തീർന്നിരിക്കുന്നു. പല നാളായി എന്റെ ചുടുവീർപ്പുകളോടുകൂടിയാണു് സന്ധ്യാകാലം കഴിഞ്ഞുപോകുന്നതു്. രാത്രികളാവട്ടെ ദീർഘദീർഘമായിനിന്നു് എന്നെ മഥിക്കയും ചെയ്യാറുണ്ടു്. ഇന്നത്തെ സന്ധ്യയാവട്ടെ നിന്റെ സംയോഗംകൊണ്ടു് എനിക്കു പരമസുഖദമായിരിക്കയാണു്."

അതേ, ചാരുദത്തനു് വസന്തസേനയുടെ ദർശനലാഭത്താൽ ആ ദുർദ്ദിനം സുദിനമായിമോദം പുലർത്തി. ഉപജാപകന്മാർ നിരന്തരസർപ്പക്രോധത്തോടെ ഇളക്കിക്കൊണ്ടു് രാജാവിനു് അന്നു ദുർദ്ദിനമാണെങ്കിലും അദ്ദേഹം ആര്യകഗ്രഹണത്തിൽ സന്തോഷിക്കുന്നു. ആകാലത്തിൽ ആകാശത്തിലുണ്ടായ മേഘക്ഷോഭംകൊണ്ടു് ജനങ്ങൾക്കു് അന്നു ദുർദ്ദിനമാണെങ്കിലും, വേനലിൽ കിട്ടിയ ആ മഴയാൽ അവർ കുളിർമ്മ കൊള്ളുന്നു. അപ്പോഴത്തെ സ്ഥിതിയിൽ വേശ്യാസംസർഗ്ഗംകൊണ്ടു് ചാരുദത്തനു് അന്നു ദുർദ്ദിനമാണെങ്കിലും ആ ചാരുരൂപിണിയുടെ പ്രേ

മധാരയിൽ അദ്ദേഹത്തിന്റെ മനസ്സ് മദിക്കുന്നു. ദുർദ്ദിനത്തിൽ സുദിനം!

മൈത്രേയന്നുമാത്രം അന്ന് എല്ലാംകൊണ്ടും ദുർദ്ദിനമായ്ത്തന്നെ തോന്നി. ഈ ഗണികാസംസർഗ്ഗം അദ്ദേഹത്തിന്ന് ഒട്ടും സുഖമാവുന്നില്ല. ചൊരിഞ്ഞുകൊണ്ടിരിക്കുന്ന പേമഴയെപ്പോലും സാരമാക്കാതെ ഇവർ ഇങ്ങോട്ടു പോന്നതു് വിത്തലോഭംകൊണ്ടാണെന്നു വിചാരം അദ്ദേഹത്തിന്റെ മനസ്സിൽ ഒതുങ്ങാതെയായി. ''മഴയുടെ പുറപ്പാടു കണ്ടപ്പോഴും ശ്രീമതിയുടെ പുറപ്പാട് ഇന്നു ഉണ്ടാകുമെന്ന് ഇവിടെ വിചാരിച്ചതല്ല" എന്ന് അദ്ദേഹം കുശലപ്രശ്നരൂപേണ പ്രസ്താവിച്ചു. കാമചേഷ്ടിതത്തെക്കുറിച്ചു് ഒന്നും അറിയാത്ത സാധുബ്രാഹ്മണൻ എന്നാണ് ഈ ചോദ്യം കേട്ടപ്പോൾ ചതുരികയ്ക്കു് തോന്നിയതു്. സൽക്കാരത്തിൽ വല്ല ഹാനിയുമുണ്ടെങ്കിൽ അതിന്റെ ഹേതുവിവേദനവും, തനിക്കുള്ള ലോഭശങ്കയേയും ഒരേ ചോദ്യത്തിൽ പ്രകടിതമാക്കിയ ഈ ബ്രാഹ്മണൻ ഏററവും ചതുരനാണെന്നു് വസന്തസേന വിചാരിച്ചു. അവളുടെ ഇംഗിതപ്രകാരം ചതുരികയാണ് പൂർവ്വപ്രശ്നത്തിന്ന് ഉത്തരം നൽകിയതു്.

"സ്വാമി അവിടെ കൊണ്ടുവന്നു തന്ന മുത്തുമാലയ്ക്കു് എന്തു വിലയുണ്ടെന്നു ചോദിയ്ക്കുവാനാണ് കൊച്ചമ്മ ഇപ്പോൾ ഇങ്ങോട്ടു് പോന്നതു്."

ഇതു കേട്ട ഉടൻ, തന്റെ ഊഹം എത്രശരിയായി വന്നിരിക്കുന്നുവെന്ന ഭാവത്തോടെ മൈത്രേയൻ ചാരുദത്തനെ ഒന്നു നോക്കി. ചാരുദത്തന്നാവട്ടെ ആ സുസ്മിതയായ വസന്തസേനയിൽ ശങ്കയേതും ഉണ്ടായില്ല.

"നിൻെറ കൊച്ചമ്മ ഇവിടെ ഏല്പിക്കയുണ്ടായ ആ സ്വൎണ്ണാഭരണങ്ങളെക്കാൾ ആ രത്നമാലയ്ക്കു് വില കൂടും" എന്നു മൈത്രേയൻ ചതുരികയോടു് പറഞ്ഞു.

"സ്വാമി അവിടെ നിന്നിറങ്ങിയ ഉടനെ, കുറെ സ്വൎണ്ണാഭരണങ്ങൾ ഒരു കച്ചവടക്കാരൻ കൊണ്ടുവന്നു് അവയ്ക്കു പകരമായി ആ രത്നമാല ചോദിക്കയുണ്ടായി. ഇതാ ആ പൊൻ പണ്ടങ്ങൾ. ആ മുത്തുമാല കൊടുത്തു് ഈ പണ്ടങ്ങൾ വാങ്ങുന്നതുകൊണ്ടു് നഷ്ടമുണ്ടോ എന്നു് അറിയുവാനാണു് ഇത്ര തിടുക്കത്തിൽ ഇങ്ങോട്ടു പോന്നതു."

ചതുരിക ഇങ്ങിനെ പറഞ്ഞുകൊണ്ടു് ഒരു ഭാണ്ഡം പുറത്തെടുത്തു് ചാരുദത്തമൈത്രേയന്മാരുടെ മുമ്പിലായി വെച്ചു. ആ ഭാണ്ഡം പൊതിഞ്ഞിരിക്കുന്നതു് തൻെറ വക ജീൎണ്ണവസ്ത്രത്തിലാണെന്നു കണ്ടു് "ഇതു എൻെറയാണല്ലോ മുണ്ടു്" എന്നു് അത്ഭുതത്തോടെ ഉച്ചരിച്ചുകൊണ്ടു് മൈത്രേയൻെറ കൈകൾ അതിലേക്കു നീണ്ടു.

"സ്വാമിയുടേതാണെങ്കിൽ അഴിച്ചുനോക്കാമല്ലോ" എന്നു് ചതുരിക ഒഴിഞ്ഞുകൊടുത്തു.

മൈത്രേയൻ ഭാണ്ഡമെടുത്തു കെട്ടഴിച്ചപ്പോൾ, അതിലെ ഉള്ളടക്കം കണ്ടു് "ഇതാ മോഷണം പോയ പണ്ടങ്ങൾ!" എന്നു് ആവേഗത്തോടെ ആക്രോശിച്ചു. അതേ; ചാരുദത്തഗൃഹത്തിൽ നിന്നു് മോഷണംപോയ ആഭരണങ്ങൾതന്നെയാണവ.

"ഭോഷണമോ! ഇവിടെ ഭോഷണവുമുണ്ടായോ!" എന്ന ചോദ്യത്തോടെ ചതുരിക മൈത്രേയൻെറ മുഖത്തേയ്ക്കു നോക്കി.

മൈത്രേയനും ചാരുദത്തനും വിഷണ്ണരായി. മോഷണകാൎയ്യം എല്ലാം കൊണ്ടും വെളിപ്പെട്ടു കഴിഞ്ഞുവെന്ന് അവർ അറിഞ്ഞു. എന്നുതന്നെയല്ലാ, മോഷണം പോയവ എങ്ങിനേയോ വീണ്ടും കിട്ടിയ വസന്തസേന അസത്യവാദത്തിന്ന് തങ്ങളെ കൂട്ടുവായി കളിയാക്കുകയാണ് ഇപ്പോൾ ചെയ്യുന്നതെന്ന് അവർ കാണുകയും ചെയ്തു.

"നമ്മുടെ തന്ത്രം വെറുതെയായിപ്പോയല്ലോ" എന്ന് മൈത്രേയൻ പ്രലപിച്ചു.

"നമുക്ക് വിഡ്ഢിത്തവും പററി! പരദ്രോഹം കരുതിയല്ലാ, ആത്മരക്ഷ നോക്കിയാണ് നാം അസത്യം പറഞ്ഞതെന്നിരുന്നിട്ടും, അതിൻെറ ഫലമായി ഇത്രയും ജള്ളത്വം പററുകയെന്നായാൽ, ഹിംസാ പരമായ അസത്യവാക്കിൽ നിന്ന് സംഭവിച്ചേക്കാവുന്ന വിപത്ത് എത്രയായിരിക്കും!"

"എന്താണ് നിങ്ങൾ തമ്മിൽ പറയുന്നത്" എന്ന് ചതുരിക തൻെറ കളിയാക്കലിനെ ഒന്നു മുറുക്കിവിട്ടു.

തൻെറ പരാജയത്തെ സമ്മതിച്ചുകൊണ്ട് ചാരുദത്തൻ വസന്തസേനയെ വൈവർണ്യത്തോടെ നോക്കി.

"ദരിദ്രനായ ഞാൻ ഈ ആഭരണങ്ങൾ മോഷണം പോയിയെന്നു പറഞ്ഞാൽ ആരു വിശ്വസിക്കും! അതുകൊണ്ടാണ് ദ്യൂതവ്യാജം എനിക്ക് പ്രയോഗിക്കേണ്ടി

വന്നതു്. അതു് നീ ക്ഷമിച്ചു് ഈ പരിഹാസത്തെ നിർത്തിയാലും!

"അങ്ങു് എന്റെ ഹൃദയത്തെ ഒരു മുത്തുമാലയെക്കൊണ്ടു് അളന്നു നോക്കുവാൻ ശ്രമിച്ചതിൽ എനിക്കു് വളരെ സങ്കടമുണ്ടു്."

"ഇതിൽ ദുരുദ്ദേശമൊന്നും എനിക്കില്ലെന്നു് നിനക്കു് അറിയാവുന്നതാണല്ലോ. അതിരിക്കട്ടെ. ഈ ആഭരണങ്ങൾ നിന്റെ കൈയിൽ എങ്ങിനെ വന്നുവെന്നു് എന്നോടു പറയാമോ?"

വസന്തസേന ആ വർത്തമാനം മുഴുവൻ ചാരുദത്തനെ ഗ്രഹിപ്പിച്ചു. വിനോദരസത്താൽ ചെയ്ത ഈ പരിഹാസത്തെ സന്തോഷം പൊറുത്താലുമെന്നു് അവൾ അർത്ഥിക്കയും ചെയ്തു.

മഴ ഇടവിടാതെ പെയ്തുകൊണ്ടിരിക്കയാണപ്പോൾ. ഈ മഴയത്തു് എങ്ങിനെയാണു് തിരിയെ പോകുക എന്നു് മൈത്രേയൻ വസന്തസേനയെ ഉദ്ദേശിച്ചു ചോദിച്ചു. "നേരം പുലർന്നിട്ടേ കൊച്ചമ്മ ഇവിടെനിന്നു് മടങ്ങുന്നുള്ളു" എന്നു് ചതുരിക പറഞ്ഞപ്പോൾ, പിന്നെയൊന്നും ആ ബ്രാഹ്മണനു് മിണ്ടാവതായില്ല.

തീക്കൊള്ളിപോലെയുള്ള നെടുനാവു നീട്ടിക്കൊണ്ടു് നീരഭ്രതം കോട്ടുവായിടുകയാണോ എന്നു് അപ്പോഴത്തെ ഇടിയും മിന്നലും കണ്ടു് ശങ്കിച്ചുകൊണ്ടു് ആ ബ്രാഹ്മണൻ ആ രംഗത്തിൽ നിന്നു് പിൻവലിഞ്ഞു.

പങ്കത്തിൽ നിന്നു് അങ്കുരിക്കുന്ന ബിസങ്ങൾ പോലെ കരിങ്കാറിൽ നിന്നു് ഉളവാകുന്ന മഴത്തുള്ളികൾ ഗഗന കാമിനി തന്റെ പ്രിയചന്ദ്രനേയോർത്തു് വിയോ

ഗശേഷകോത്തയായി വരുന്ന ബാഷ്പകണങ്ങളുമൊന്നു പൊഴിച്ചുകൊണ്ട് മദനവിവശയായ വസന്തസേന ചാരുദത്തന്റെ വക്ഷസ്സിലേക്ക് ചാഞ്ഞു. തമോബാധയാൽ അവ്യക്തരാഗത്തോടെ വർത്തിക്കുന്ന സായാഹ്നത്തെ നീലാംബരത്തിലെ വർഷമേഘങ്ങളിൽ നിന്നു മുഴുവനും ഭൂഗോളം പുണരുകയാണിപ്പോഴെന്ന് ആ അവസ്ഥയെ പരികല്പനം ചെയ്തുകൊണ്ട് ചാരുദത്തൻ ആനന്ദിച്ചു. ആ ലതാമണ്ഡപത്തിൽ ശൈത്യവും ചാറലും അധികമായതുകൊണ്ട് ആ കാമിനീകാമുകന്മാർ അവിടെ നിന്ന് നാലുകെട്ടിലേക്ക് ഉടനെ മാറുകയും ചെയ്തു.

---

## എട്ടാം അദ്ധ്യായം.

നേരം പുലർന്നു. ശയ്യാഗാരത്തിൽ ചതുരിക കടന്ന് വിളിച്ചപ്പോഴേ വസന്തസേന ഉണർന്നുള്ളു. ചാരുദത്തൻ അപ്പോൾ അവിടെ ഇല്ല. എവിടെയെന്ന് വസന്തസേന ചോദിച്ചതിന്, അദ്ദേഹം പുഷ്പകരണ്ഡകോദ്യാനത്തിലേക്ക് 'പോയിരിക്കയാണെന്നും, ആര്യയെ വണ്ടിയിൽ കയററി അങ്ങോട്ടു കൂട്ടിക്കൊണ്ടുവരുവാൻ വർദ്ധമാനകനെ ഏല്പിച്ചിട്ടുണ്ടെന്നും ചതുരിക പറഞ്ഞു. ആ ഉദ്യാനത്തിൽ വെച്ചാവണം അന്ന് പകലിലെ ക്രീഡാവിലാസമെന്നാണ് അദ്ദേഹം നിശ്ചയിച്ച് ഏർപ്പാടു ചെയ്തിരിക്കുന്നത്.

''രാത്രിയായതുകൊണ്ട് ഇന്നലെ എനിക്ക് അദ്ദേഹത്തെ നല്ലവണ്ണം കാണുവാൻ കഴിഞ്ഞിട്ടില്ല. ഉദ്യാനത്തിൽ

വെച്ച് പകൽനേരത്ത് സമാഗമമുണ്ടായാൽ അദ്ദേഹത്തിന്റെ രൂപാമൃതം എനിക്കു നിർബ്ബാധം പാനം ചെയ്യാമല്ലോ" എന്നു സന്തോഷത്തോടെ വസന്തസേന എഴുന്നേററു. അവൾ ചുററുമൊന്നു നോക്കീട്ട് ചാരുദത്തപ്രഭുവിന്റെ നാലുകെട്ടിന്നുള്ളിൽ ഈയുള്ളവൾക്കു കടക്കുവാൻ കഴിഞ്ഞുവല്ലോ" എന്നു ചതുരികയെ നോക്കി അഭിമാനത്തോടെ പറഞ്ഞു.

"നാലുകെട്ടിന്നുള്ളിൽ മാത്രമല്ല, ഇവിടത്തെ പരിജനത്തിന്റെ മനസ്സിന്നുള്ളിലും കൊച്ചമ്മയ്ക്കു് ഇപ്പോൾ പ്രവേശം കിട്ടീട്ടുണ്ട്" എന്നാണ് ചതുരികയിൽനിന്നു അതിന്നുണ്ടായ മറുപടി. ഉദാരവൃത്തയായ വസന്തസേന ജന്മംകൊണ്ട് ഗണികയായാലും ശീലംകൊണ്ട് കുലീനയാണെന്ന് ഒരേ രാത്രിയിലെ സംസർഗ്ഗംകൊണ്ട് അങ്ങുള്ളവരെവരും അറിഞ്ഞുകഴിഞ്ഞിരിക്കുന്നു. അവളുടെ വിയോഗമാണ് അകത്തുള്ളാളുകൾക്ക് ഇപ്പോൾ ദുഃഖഹേതുകമായിരിക്കുന്നതു്.

താൻ ചാരുദത്തന്റെ ശയ്യാഗാരത്തിൽ പ്രവേശിക്കുകകൊണ്ട് അദ്ദേഹത്തിന്റെ ധർമ്മപത്നിക്ക് അപ്രീതിയുണ്ടായിട്ടുണ്ടോ എന്നു ശങ്കിച്ച് വസന്തസേനയ്ക്കു് കുണ്ഠിതമുണ്ടായി. തന്റെ ആഭരണങ്ങൾക്കു പകരമായി മൈത്രേയൻ കൊണ്ടുവന്ന തന്ന രത്നമാല ചാരുദത്തപത്നിയായ ധൂതയുടേതാണെന്ന് വസന്തസേന അറിഞ്ഞിട്ടുണ്ട്. ആ മാല തിരിയെ കൊടുക്കുവാൻ കഴിഞ്ഞാലേ മനസ്സിന്ന് സുഖമുണ്ടാകയുള്ളുവെന്നാണ് അവളുടെ നില. അവൾ ആ മാല ചതുരികയുടെവശം കൊടുത്തു്, ഇതു കൊണ്ടുപോയി ധൂതയുടെ മുമ്പിൽവെ

ച്ച് "ചാരുദത്തമഹാശയന്റെയും ശ്രീമതിയുടെയും സൽഗുണങ്ങൾക്ക് അധീനയായ ദാസിയാണ് ഞാൻ" എന്നും "ഈ രത്നമാല ശ്രീമതിയുടെ കണ്ഠത്തിന്നു തന്നെ എപ്പോഴും അലങ്കാരമായിരിക്കട്ടേ"യെന്നും ഞാൻ പറഞ്ഞതായി അവിടെ അറിയിക്കു എന്ന് ഏല്പിച്ചയച്ചു. ഇക്കാര്യം ചാരുദത്തന്ന് പ്രിയമാകുമോ എന്നു ചതുരിക സംശയിച്ചതിന്ന് "അതു് എന്റെ ഭാരമാണ്" എന്നു വസന്തസേന ചോദിച്ചുകൊണ്ടു പറകയാണുണ്ടായതു്. മനസ്വിനിയായ ധൂത തന്റെ ഈ ദാനം സ്വീകരിക്കുമെന്നു വസന്തസേനയ്ക്കു വിശ്വാസമില്ല. തന്റെ കർത്തവ്യകർമ്മം അതാണെന്നുവെച്ച് അവൾ അങ്ങിനെ ചെയ്തുവെന്നേയുള്ളു.

ആജ്ഞപ്രകാരം അകത്തേയ്ക്കു പോയ ചതുരിക ആ മാലയോടുകൂടിത്തന്നെയാണ് തിരിയെ പോന്നതു്. ധൂതയുടെ മറുപടി ഇങ്ങിനെയാണ്.

"അവിടുന്നു മറ്റൊരാൾക്ക് പ്രീതിയോടെ സമ്മാനിച്ചതു് എനിക്കു തിരിയെ വാങ്ങുവാൻ അധികാരമില്ല. എനിക്ക് എന്റെ ചാരുദത്തനെക്കാൾ പ്രിയതമമായ ആഭരണം ലോകത്തിൽ മറ്റൊന്നുമില്ലായ്കയാൽ ഇതു് ഞാൻ പാരിതോഷികമെന്ന നിലയിൽ സ്വീകരിക്കുന്നില്ല."

ഇങ്ങിനെയായിരിക്കും മറുപടിയെന്ന് ഇതിന്നു മുമ്പുതന്നെ ഊഹിച്ചിരുന്നതിനാൽ വസന്തസേനയ്ക്ക് ഇതിൽ നൈരാശ്യമുണ്ടായില്ല. അപ്പോഴേക്കും അടുത്തൊരിടത്തു് ബാലരോദനം കേൾക്കുകയാൽ അവളുടെ ദൃഷ്ടി അങ്ങോട്ടു തിരിഞ്ഞു. ആ ബാലന്റെ രൂപസ

ബ്ദത്താൽ ആവർജ്ജിതയായി അവരം അരികെ ചെന്നു് കുട്ടി എന്തിനാണു് കരയുന്നതു് എന്നു് അന്വേഷിച്ചു.

ചാരുദത്തപുത്രനായ രോഹസേനനാണു് ആ കുട്ടി. അയൽവീട്ടിലെ കുട്ടി പൊൻവണ്ടികൊണ്ടു കളിക്കുന്നതു കണ്ടു് അതുപോലെയൊന്നു തനിക്കും വേണമെന്നു ശാഠ്യംപിടിക്കുമ്പോഴാണവൻ. അവിടെയുള്ള മുത്തുച്ചിപ്പിവണ്ടി എടുത്തുകൊണ്ടുവന്നു് അവനു കൊടുത്തപ്പോൾ അതിനു ചന്തമില്ലെന്നു പറഞ്ഞു് അവൻ വലിച്ചെറിഞ്ഞു കരയുകയാണിപ്പോൾ. തന്റെ സ്വാമിയുടെ ഒരു പുത്രനു് ഒരു പൊൻവണ്ടിക്കുവേണ്ടി ഇങ്ങിനെ കരയേണ്ടിവന്നുവല്ലൊ എന്നോർത്തു രദനിക അശ്രുപൂർണ്ണനേത്രയായി അവനെ സാന്ത്വനംചെയ്തുകൊണ്ടു നില്ക്കവേ വസന്തസേന അരികെ ചെന്നു് "എന്റെ കുട്ടനു പൊൻവണ്ടി വേണമെങ്കിൽ ഞാൻ തരാം" എന്നു പറഞ്ഞു് അവനെ വാത്സല്യത്തോടെ വാരിയെടുത്തു മടിയിൽ വെച്ചു.

"ഇതാരു?" എന്നു വസന്തസേനയെ ഉദ്ദേശിച്ചുകൊണ്ടു് രോഹസേനൻ രദനികയോടു ചോദിച്ചു.

"ഈ രദനികയെപ്പോലെ ഇവിടത്തെ മറ്റൊരു ദാസി" എന്നു വസന്തസേനയിൽനിന്നും "ഉണ്ണിയുടെ ഇളയമ്മ" എന്നു രദനികയിൽനിന്നും ഒരേകാലത്തു് ഉത്തരം പുറപ്പെട്ടു. കുട്ടിക്കു രദനികയുടെ വാക്കിലാണു മനസ്സുചെന്നതു്.

"എന്റെ അമ്മയാണെന്നു നീ തന്നെ പറകയാണു്. ഇവർ എത്ര പണ്ടങ്ങളുമണിഞ്ഞിട്ടിരിക്കുന്നതു്. എന്റെ അമ്മയാണെങ്കിൽ ഇതുണ്ടാകയില്ല."

ബാലന്റെ ഈ വാക്ക് വസന്തസേനയുടെ ഹൃദയത്തിൽ നല്ലവണ്ണം തറച്ചു. ആഭരണങ്ങൾ ധരിക്കുവാൻ തക്ക അത്ര അന്തസ്സുള്ളവളാകയില്ലാ ദരിദ്രയായ തന്റെ അമ്മ എന്ന് ചാരുദത്തപുത്രന് വിചാരിക്കേണ്ടിവന്നുവല്ലോ എന്ന് ഓർത്തപ്പോൾ അനുതാപാർദ്രയായ വസന്തസേന കണ്ണീർ വാർത്തുപോയി! അവൾ ഉടനെ തന്റെ ആഭരണങ്ങളൊക്കെയും അഴിച്ച്, അവിടെ കിടന്നിരുന്ന ആ മുത്തുച്ചിപ്പിവണ്ടിയിൽവെച്ചിട്ട് "ഇപ്പോൾ ഞാൻ കുട്ടന്റെ അമ്മയായില്ലേ?" എന്ന് ബാലനോട് കണ്ണീരും പുഞ്ചിരിയുമായി ചോദിച്ചു.

ആ കണ്ണീർ ബാലന് സുസഹമായില്ല. "നിങ്ങൾ എന്തിനാണ് കരയുന്നത്" എന്ന ചോദ്യമാണ് ആ കുട്ടിയിൽ നിന്ന് അപ്പോഴുണ്ടായത്.

"ഞാൻ കരയുകയല്ല" എന്നുമാത്രമല്ലാതെ അതിന്നു മറ്റൊന്നും പറയുവാൻ വസന്തസേനയ്ക്ക് കഴിഞ്ഞില്ല. വണ്ടി നിറയെ വെച്ചിട്ടുള്ള ആ സ്വർണ്ണാഭരണങ്ങൾകൊണ്ട് ഇന്നുതന്നെ പൊൻവണ്ടിയുണ്ടാക്കിക്കൊള്ളുകയെന്ന് രോഹസേനനെ സാന്ത്വനംചെയ്ത് അവൾ സംപ്രീതനാക്കി.

അപ്പോഴേക്കും ദ്വാരപ്രദേശത്തുനിന്ന് വർദ്ധമാനകൻ രദനികയെ വിളിക്കുന്നത് കേൾക്കായ്‌വന്നു. അവൾ അങ്ങോട്ടുചെന്ന് ഉടൻ തിരിയെവന്നിട്ട് "പുറപ്പെടുവാൻ വണ്ടി തയ്യാറായിയെന്ന്" വസന്തസേനയെ അറിയിച്ചു. ഉടനെ ചമഞ്ഞൊരുങ്ങുവാനായി ആ സൗഭാഗ്യവതി അകത്തേക്ക് മാറുകയും ചെയ്തു.

വസന്തസേനയ്ക്ക് പുറപ്പെടുവാൻ അല്പം താമസമുണ്ടെന്നറിഞ്ഞപ്പോൾ വർദ്ധമാനകൻ വണ്ടിയെ ഒന്നുകൂ

ിയും പൊടിതട്ടി വിരിച്ചു വെടിപ്പാക്കുവാൻ ആരംഭിച്ചു. അപ്പോഴാണു് വണ്ടിയിൽ മറശ്ശീല കെട്ടീട്ടില്ലെന്നു് ആയാൾ ഓൎത്തതു്. ചാരുമെത്തയിൽ അല്പം കോട്ടമുള്ളതായും കണ്ടു. പുലൎച്ചയുള്ള ആ ഇരുട്ടിൽ, നിദ്രാനന്തരമുള്ള ആ മാന്ദ്യത്തിൽ വണ്ടി തയ്യാറാക്കുകകൊണ്ടു് തനിക്കുണ്ടായ ഈ മറവും കുറവും കണ്ടു് ആയാൾ വിചാരിച്ചു. വസന്തസേനയ്ക്കു് പുറപ്പെടുവാൻ അല്പതാമസമുള്ളതുകൊണ്ടു്, അതിലകത്തു് തിരിയെ വരാമെന്നു നിശ്ചയിച്ചു് ആയാൾ മറശ്ശീല കെട്ടുവാനും ചാരുമെത്ത നന്നാക്കുവാനുമായി ഉടനെ ആ വണ്ടിയോടുകൂടി വീട്ടിലേക്കു പോയി.

അന്നു നേരം പുലൎന്നിരിക്കുന്നതു് ആ പട്ടണമെല്ലാം കലങ്ങിമറിഞ്ഞുകൊണ്ടാണു്. ബന്ധനസ്ഥനായിരുന്ന ആൎയ്യകൻ തടവുചാടി ഒളിച്ചോടിപ്പോയിരിക്കുന്നു. രക്ഷിജനങ്ങൾ മുക്കുമൂലകൾപോലും പരിശോധിച്ചുകൊണ്ടു് ഓടിയോടി നടക്കുന്നു. അവരിൽനിന്നു് അത്യുച്ചമായി ഉയരുന്ന നിലവിളികൾകൊണ്ടു് സൎവ്വത്ര ശബ്ദായമാനമായിരിക്കയാണു്.

ശൎവ്വിലകന്റെ ചൌൎയ്യകലാകൌശലതകൊണ്ടാണു് ആൎയ്യകൻ ബന്ധനമുക്തനായതു്. ശൎവ്വിലകനും കൂട്ടാളികളും ചേൎന്നുചെന്നു് കാരാഗാരത്തെ ഭേദിച്ചു് കാവലാളികളെക്കൊന്നു്, ആൎയ്യകനു് പുറത്തേക്കു പോകുവാൻ വാതിൽ തുറന്നുകൊടുത്തിട്ടു് അവരവരും ഓരോ വഴിക്കു് ഓടിമറഞ്ഞു. ആൎയ്യകന്റെ കൈകാലുകളെ ബന്ധിച്ചിരുന്ന ചങ്ങലയെ [illegible] പൊട്ടിക്കുകയുണ്ടായെങ്കിലും, അതിനെ കാലിൽനിന്നു് അഴിക്കുന്നതിനു് അപ്പോഴ

ത്തെ പരിശ്രമത്തിൽ അവൎക്ക് കഴിഞ്ഞില്ല. അതുകൊണ്ട്, ഓരോ കൈകാലുകളിൽ പൊട്ടിനില്ക്കുന്ന ചങ്ങലകളോടുകൂടിയാണ് ആൎയ്യകന് നടക്കേണ്ടിവന്നത്. രക്ഷിജനത്തെ തന്റെ അരികിലേക്ക് വിളിക്കുംപോലെ ആ ഭിന്നശൃംഖല താൻ ഓരോ അടിവെക്കുമ്പോഴും ശബ്ദിക്കയാൽ അദ്ദേഹത്തിന് ഗതിമാന്ദ്യം ഭവിച്ചു. ആ രാത്രിതന്നെ കോട്ടവാതിൽ കടക്കുന്നതിന് അദ്ദേഹം തിടുക്കിയതും വെറുതെയായി. നേരം പുലരുകയും, രക്ഷിജനം സൎവ്വത്ര അന്വേഷിച്ചു തുടങ്ങുകയും ചെയ്കയാൽ അദ്ദേഹത്തിന് ഇനി ഇങ്ങെങ്ങാനും ഒളിച്ചുനില്ക്കുകയേ ഗതിയുള്ളൂവെന്നു വന്നു.

“ദൈവമേ, രാജ്യഭക്തന്ന് ഇതാണോ അവസ്ഥ! സന്മിത്രങ്ങൾ ജീവിതനിരപേക്ഷതയോടെ ചെയ്യുന്ന സഹായ്യംപോലും രാജ്യഭക്തനിൽ ഫലിക്കയില്ലെന്നോ! ദുൎവൃത്തനായ രാജാവിന്റെ ദ്രോഹകൎമ്മങ്ങളിൽനിന്ന് എന്റെ രാജ്യത്തെ രക്ഷിക്കുവാൻ ഞാൻ ശ്രമിക്കുമ്പോഴും, ഹാ, ദൈവമേ, അങ്ങു വിപരീതത്തിലാണോ നില്ക്കുന്നത്! ഞാൻ ഇതാ വീണ്ടും ഈ ദുഷ്ടരാജാവിന്റെ ക്രൂരവിധിയിൽത്തന്നെ പതിക്കുകയായി. ഇനി എന്നെ ബന്ധിച്ചാൽ, നാളത്തെ സൂൎയ്യോദയം എനിക്ക് കാണാറാവുതാകയില്ലാ, നിശ്ചയം. വാസ്തവത്തിൽ, മരണമല്ലാ എന്നെ അലട്ടുന്നത്. എന്റെ രക്തംകൊണ്ട് രാജ്യദേവി സുപ്രസന്നയാകുമെങ്കിൽ ഞാൻ അനുഗൃഹീതൻ തന്നെ. എന്നെ കൊന്നിട്ട്, രാജദുൎവൃത്തിക്ക് മൂപ്പുകൂട്ടുകയാണെങ്കിൽ, ഈ പാവപ്പെട്ട നാട്ടുകാൎക്ക് എന്തുണ്ട് ഗതി എന്നോൎക്കുമ്പോൾ എനിക്കതു സഹിക്കാവുതാകുമോ?”

ഇത്തരം ചിന്തയോടുകൂടി ആൎയ്യകൻ മറഞ്ഞു മറഞ്ഞു് പതുക്കെപ്പതുക്കെ നടന്നുകൊണ്ടു് ചാരുദത്തന്റെ ഉദ്യാനദ്വാരത്തിന്നരികെ എത്തി. അപ്പോഴേക്കും ആളുകൾ ഓടുന്നതും വിളിക്കുന്നതും കേൾക്കുകയാൽ ഇനി ഈ വീഥിയിൽ ചരിക്കുന്നതു് രക്ഷയല്ലെന്നു കണ്ടു് അദ്ദേഹം ആ ഉദ്യാനത്തിൽ കടന്നു് അവിടെ മറഞ്ഞുനിന്നു.

അപ്പോഴാണു് മൂടുതുണിയിട്ട വണ്ടിയോടുകൂടി വൎദ്ധമാനകന്റെ തിരിച്ചുവരവു്. പടിക്കൽ വണ്ടി നിൎത്തി അകത്തേക്കു നോക്കിയപ്പോൾ വസന്തസേന ഇനിയും പുറപ്പെട്ടിട്ടില്ലെന്നു കണ്ടു് "രദനികേ, ഇനിയും പുറപ്പെടാറായില്ലേ! പുഷ്പകരണ്ഡകത്തിലേക്കു് ദൂരം കുറെ ഉണ്ടല്ലോ; വേഗം വരൂ" എന്നു് ആയാസം വിളിച്ചു പറഞ്ഞു.

ഈ വണ്ടി ഗണികയുടേതാണെന്നും കോട്ടയുടെ പുറത്തേക്കാണു് ചെല്ലുന്നതെന്നും അറിഞ്ഞപ്പോൾ തന്റെ രക്ഷയ്ക്കു് നല്ലൊരുപായം ആൎയ്യകൻ കണ്ടു. ആപത്തിൽ ഇങ്ങിനെയൊരു വഞ്ചന ഒട്ടും പാപമാകുന്നതല്ലെന്നു് നിശ്ചയിച്ചു് കാലിൽ കുടുങ്ങിക്കിടക്കുന്ന ആ പൊട്ടിച്ച ചങ്ങലയെ കൂട്ടിപ്പിടിച്ചുകൊണ്ടു് പതുങ്ങി നടന്നു് ആ വണ്ടിയിൽ തിരശ്ശീല നീക്കി അകത്തേക്കു കയറി അദ്ദേഹം അവിടെ മറഞ്ഞു. ഒതുക്കിപ്പിടിച്ച ചങ്ങലയിൽ നിന്നു് മൃദുവായി പുറപ്പെട്ട നാദം വസന്തസേനയുടെ നൂപുരശിഞ്ജിതമാണെന്നാണു് വൎദ്ധമാനകൻ ധരിച്ചുള്. ആ നാദം കേൾക്കായ്വന്നപ്പോൾ, വസന്തസേനയുടെ വരവാണെന്നു വിചാരിച്ചു്, കാളകൾക്കു് വിളിച്ചു കൂട്ടമെന്നും, പിന്നിൽകൂടി വണ്ടിയിൽ കയറുകയാണു്

ന്നില്ലതെന്നും ആയാൾ പറകയുണ്ടായി. വണ്ടിയിൽ ആരും കയറിയെന്നു് അതോടുകൂടി ആയാൾ കാളകളെ നിശ്ശങ്കം മുന്നോട്ടു വിടുകയും ചെയ്തു.

രാജഭടന്മാർ ആസ്തികനെ തെരഞ്ഞുകൊണ്ടു് വീഥികൾതോറും ഓടിയോടി ചെല്ലുകയാണിപ്പോൾ. രാജകോപത്തിനു് പാത്രമായ തനിക്കു് ഈ പട്ടണത്തിൽ ഏതൊരു ഗൃഹത്തിലും ആശ്രയം കിട്ടുന്നതല്ലെന്നും, ഇവിടെ ഏതിടത്തു മറഞ്ഞിരുന്നാലും, സർവ്വസംശോധകന്മാരായ രക്ഷികളുടെ സൂക്ഷ്മദൃഷ്ടി തന്നിൽ പതിക്കാതിരിക്കയില്ലെന്നും ഈ ഏതോ വണ്ടിയിൽ സ്ത്രീഭാവത്തിൽ മൂടുതുണികൾക്കുള്ളിൽ മറഞ്ഞു കിടന്നാൽ ജീവരക്ഷയെ സംബന്ധിച്ചു് അല്പം സംശയത്തിനെന്നങ്കിലും അവകാശമുണ്ടെന്നും വിചാരിച്ചിട്ടാണു് അദ്ദേഹം ഇങ്ങിനെ ചെയ്തതു്. തന്നെ അന്വേഷിച്ചുകൊണ്ടു നടക്കുന്ന രക്ഷിജനത്തിന്റെ ശബ്ദം കേട്ടപ്പോൾ, സ്ത്രീപക്ഷപാതം കൂടാതെ ഈ വണ്ടിയും അവർ പരിശോധിച്ചേക്കുമെന്നും, തന്റെ ആയുഷ്കാലം അവസാനിച്ചുവെന്നും തോന്നിക്കൊണ്ടു് അദ്ദേഹം ആധികർശിതനായി.

ഈ രാജദ്രോഹിയെ കണ്ടുപിടിച്ചു ബന്ധിക്കുന്നതിൽ മററു രാജ്യകാർയ്യങ്ങളിലെന്നപോലെ മന്ദോത്സാഹമോ വക്രഗതിയോ രാജഭടന്മാർക്കുണ്ടായില്ല. ആസ്തികൻ സ്വതന്ത്രനായാൽ പാലകരാജാധിപത്യം തകർന്നുപോകുമെന്നു് അവർക്കറിയാം. അപ്പോൾ അവരുടെ ഇപ്പോഴത്തെ പ്രാഭവമെല്ലാം നഷ്ടമാകുമെന്നുകണ്ടു് ആസ്തികബന്ധനം അവർക്കവർക്കു സ്വന്തം കാർയ്യമായ്ത്തീർന്നിരിക്കയാണു്. "പൊന്നുതമ്പുരാന്റെ അന്നമാണു ഞാൻ തി

ന്നാലെങ്കിൽ, ആ രാജദ്രോഹിയെ പാതാളത്തിൽ ഇറങ്ങിച്ചെന്നിട്ടെങ്കിലും ഞാൻ പിടിച്ചുകൊണ്ടു വരാതിരിക്കയില്ല" എന്ന വീരാട്ടഹാസത്തോടുകൂടിയാണ് അവരെ വരും ഇതിൽ ഇറങ്ങിയിരിക്കുന്നതു്.

രക്ഷിജനത്തിൻെറ ഘോരശബ്ദം എതിരേ കേൾക്കുന്നപ്പോൾ ആര്യകൻ ഞെട്ടങ്ങി. അവർ വണ്ടിയെ തടുത്തുനിർത്തി "ആരുടെയാണ് വണ്ടി? ആരാണ് അകത്തു്" എന്നു പരുഷതയോടെ ചോദിക്കുന്നതും അദ്ദേഹം കേട്ടു.

"ചാരുദത്തമഹാശയൻെറ വണ്ടിയാണിതു്. അകത്തു ശ്രീമതി വസന്തസേനയാണു് ഇരിക്കുന്നതു്. പുഷ്പകരണ്ഡകത്തിലേയ്ക്കു പോകയാണ്" എന്നു് വർദ്ധമാനകൻ അവ്യാകുലം മറുപടി കൊടുത്തു. അപ്പോഴേ, താൻ ആരുടെ വണ്ടിയിലാണു കയറിയിരിക്കുന്നതെന്നു് ആര്യകൻ അറിഞ്ഞുള്ളൂ. മഹാമതിയായ ചാരുദത്തനെ ആര്യകൻ ഇതിനുമുമ്പുതന്നെ കേട്ടിട്ടുണ്ടു്.

വണ്ടി ചാരുദത്തൻേറയാണെന്നും അകത്തു് വസന്തസേനയാണെന്നും കേട്ടപ്പോൾ "എന്നാൽ വണ്ടി വിട്ടേക്കു" എന്നു് രാജഭടനായ ചന്ദനകൻ ഒഴിഞ്ഞുമാറി.

"പരിശോധിക്കാതെ വിട്ടയയ്ക്കുകയോ" എന്നു് മറ്റൊരു ഭടനായ വീരകൻ ചോദിച്ചു.

മഹാത്മാവായ ചാരുദത്തൻെറ പേരു പറഞ്ഞാൽ അതിൽ എന്താണു് പരിശോധിക്കുവാനുള്ളതു്! യശസ്വിനിയായ വസന്തസേനയല്ലേ അകത്തു്! നാം അതിക്രമത്തിന്നു് തുനിയരുതു്."

"ചാരുദത്തനാരു്? വസന്തസേനയാരു്?"

"ഈ നാട്ടിലേ സർക്കാർകാര്യസ്ഥനായിരുന്നിട്ടും താൻ ആ ദാക്ഷിണ്യമൂർത്തികളേ അറികയില്ലയൊ? ഉജ്ജയിനിയിലേ തിലകങ്ങളാണല്ലൊ അവർ. അവരെ അറികയില്ലെന്നു പറയുവാൻ തനിക്കു് നാണമില്ലയോ?"

"എടോ, ചന്ദനക, ആ ദീനബന്ധുവായ ചാരുദത്തനേയും, ഉദാരവൃത്തയായ വസന്തസേനയേയും ഞാൻ അറിയാത്തവനല്ലാ. എന്നാൽ, രാജകാര്യത്തിന്റെ മുമ്പിൽ ചാരുദത്തനേയും വസന്തസേനയേയും മാത്രമല്ലാ, എന്റെ അച്ഛനേപ്പോലും ഞാൻ അറികയില്ല. രാജകിങ്കരധർമ്മത്തിലേ ഈ പ്രഥമപാഠംപോലും താൻ പഠിച്ചിട്ടില്ലയൊ?"

"താൻതന്നെയാണു് മഹാമഹാരാജകാര്യകുശലൻ. അതുകൊണ്ടു് താൻതന്നെ കയറി ഈ വണ്ടി മുഴുവൻ പരിശോധിച്ചുനോക്കിയേക്കൂ. വൃഥാ പ്രയത്നം എന്തിനാണെന്നു് കരുതിയാണു് ഞാൻ ഇത്രയും പറഞ്ഞതു്. അതു് ശരിയല്ലെന്നാണെങ്കിൽ ഇനിയെല്ലാം തന്റെ ഇഷ്ടംപോലെ."

"താനും എന്നെപ്പോലെതന്നെ രാജാവിന്റെ ഭടനാണല്ലൊ. തനിക്കുമാവാമല്ലൊ പരിശോധന. ഏതായാലും, നാം ഇങ്ങിനെ തർക്കിച്ചുനില്ക്കുന്നതു് ഭംഗിയല്ല. ഞാൻ ഇതാ നുകത്തിൽപ്പിടിച്ചു് വണ്ടി നിർത്തീട്ടുണ്ടു്. താൻ പിന്പുറത്തുചെന്നു് തിരശ്ശീലനീക്കി ആരാണു് വണ്ടിയിലെന്നു് ഒന്നു് നോക്കിയേക്കൂ. രാജകാര്യമാകകൊണ്ടു് ശ്രീമതി വസന്തസേനയ്ക്കു് നമ്മോടു് ഇതിൽ പരിഭവമുണ്ടാകുന്നതല്ല."

അപ്രകാരം വീരകൻ വണങ്ങിനിന്നു. ചന്ദനകൻ പരിശോധനസ്ഥനായി തിരിഞ്ഞു. ഇനിയെന്താണ് ഗതിയെന്ന് ആര്യകന്റെ മനസ്സിൽ തീവ്രതാപമുണ്ടായി.

"ഞാൻ ഈ രക്ഷിജനത്തിന്റെ കൈയിൽ കുടുങ്ങിക്കഴിഞ്ഞു. ഞാൻ നിരായുധനാണിപ്പോൾ. ശൃംഖലാഭാരംകൊണ്ട് മന്ദഗതിയുമാണ്. ഭുജബലംകൊണ്ടു മാത്രമേ എനിക്കിപ്പോൾ ഇവരോടെതിർക്കുവാൻ കഴിവുള്ളൂ. ഏതാനും ചിലരെ ഏകനായി അടിച്ചുവീഴ്ത്തുന്നതിന് എനിക്ക് കെല്പുണ്ടെന്നിരുന്നാലും, അത്രയുംകൊണ്ട് ഇവിടെ ഫലമെന്താണുണ്ടാകുക? എതിർത്തു ബഹളമുണ്ടാക്കിയാൽ ആൾക്കൂട്ടം ഇവിടെ അധികമായേക്കും. പലേടത്തുനിന്നും രക്ഷിജനം ഇവിടെ പാഞ്ഞു വന്നുകൂടും. നിരായുധനായ ഈ ഏകന് അവർക്കിടയിൽ രക്ഷയെന്ത്? അതുകൊണ്ട്, വിക്രമമല്ലാ, ശമമാണ് ഇവിടെ കരണീയം. എനിക്കോ, എന്റെ നാട്ടിന്നോ ഗുണം കിട്ടാവതല്ലാത്തവഴിയിൽ രണ്ടോ നാലോ പേരെ ഹിംസിക്കുന്നത് വെറും വിഡ്ഢിത്തമാണ്. അതിനേക്കാൾ നല്ലത് എന്റെ ഈ ശരീരത്തെ ശത്രുബന്ധത്തിന് ബലികൊടുക്കയാണ്. അങ്ങിനെ ചെയ്താൽ, എന്റെ കൂട്ടാളികളിൽ വർദ്ധിക്കാവുന്ന അമർഷംവഴിക്ക് രാജ്യപരിവർത്തനം സുകരമായേക്കാം. ഇവിടെ എന്റെ പൂർവ്വപരിചിതനായ ചന്ദനകനാണ് മറെറാരു കൂട്ടുകാരനോടു വാദിച്ചുകൊണ്ടു നില്ക്കുന്നതെന്ന് ശബ്ദംകൊണ്ട് അറിയുന്നുണ്ട്. രാജാവിന്റെ രക്ഷിജനമെന്നനിലയിൽ ഇവർ രണ്ടുപേരും ഒന്നാണെങ്കിലും, വിവാഹാഗ്നിയേയും, ചിതാഗ്നിയേയുംപോലെ ഭിന്നപ്രകൃതികളായിട്ടാണു കാണു

ന്നതു്. ദണ്ഡത്തിനൊരുങ്ങാതെ സാമദാനഭേദങ്ങളെക്കൊണ്ടു് ഇവരിൽനിന്നു് എനിക്കു് രക്ഷ കിട്ടുമോ എന്നു നോക്കട്ടെ."

ആൎയ്യകൻ ഇത്തരം വിചാരത്തിൽക്കിടന്നു് ഞെരുങ്ങുമ്പോഴാണു് ചന്ദനകൻ വന്നു് മറശ്ശീല പൊക്കി അകത്തേക്കു നോക്കിയതു്. ഉടൻ ആൎയ്യകൻ തലയുയൎത്തി "ഞാൻ ശരണാഗതനാണു്" എന്നു് അധഃസ്വരത്തിൽ ദീനനായി അറിയിച്ചു.

ആൎയ്യകനെ കണ്ടതോടുകൂടി ചന്ദനകൻ ഉറക്കെ "ആൎയ്യ" എന്നത്രത്തോളം ആവേഗത്തോടെ വിളിച്ചുപോയ്! അദ്ദേഹം ശരണാഗതനാണെന്നു കണ്ടപ്പോൾ "ആൎയ്യവസന്തസേന" എന്നു് തന്റെ ആ വാക്കിനെ അയാൾ ഉടൻ പൂരിപ്പിച്ചു.

ചന്ദനകൻ ധൎമ്മസങ്കടത്തിലായി. തസ്കരവിദ്യാകുശലനെന്നപോലെ, ദീനാനുകമ്പിയുമാണു് ശൎവ്വിലകൻ. അയാളുടെ പരോപകാരവൃത്തികൊണ്ടു് നാട്ടുകാരിൽ മാത്രമല്ല, രാജഭടന്മാരിലും അയാളെ മാനിക്കുന്നവരായി പലരുമുണ്ടു്. ഈ ചന്ദനകനും ഉപകൃതനായ പൂജ്യനാണു് ശൎവ്വിലകൻ. അയാളുടെ മിത്രവും, തന്റെ പരിചിതനുമായ ആൎയ്യകനെ ചന്ദനകൻ എങ്ങിനെ ദ്രോഹിക്കും! വിശേഷിച്ചു് ആൎയ്യകൻ ഇപ്പോൾ അഭയപ്രാൎത്ഥിയുമാണു്. ശരണാഗതപീഡനം പുരുഷധൎമ്മമല്ലല്ലോ. ഇതിനെല്ലാം പുറമെ, സൎവ്വസാധുജനത്തിനും അഭയദാതാവായ ചാരുദത്തന്റെ വണ്ടിയിലാണു് ഇദ്ദേഹം കയറിയിരിക്കുന്നതു്. ഇദ്ദേഹത്തെ ദ്രോഹിച്ചാൽ ചാരുദത്തനെ അവഗണിച്ചതായി വരും. ആ പാപകൎമ്മം

ചെയ്യുവാൻ ചന്ദനകന്നു് ധൈൎയ്യമില്ല. ഇനി ഇവിടെ എന്താണു് വേണ്ടതു്! വിട്ടയച്ചാൽ രാജദ്രോഹമായി വരും. പിടിച്ചുകെട്ടിയാൽ മിത്രദ്രോഹവുമാകും. ഇതു രണ്ടിൽ ഏതിലാണു് അധികം പാപം? പാപാത്മാവാണു് രാജാവു്. പുണ്യാത്മാവാണു് ആൎയ്യകൻ. പാപിഷ്ഠനോടു പിണങ്ങി പുണ്യശീലനെ രക്ഷിക്കുന്നതുകൊണ്ടു് മരണമാണനുഭാവ്യമെന്നുവന്നാലും അതാണു് ശ്രേയസ്സ് എന്നു് ചന്ദനകൻ ഒടുക്കം നിശ്ചയിച്ചു. ഉടനെ, പൊക്കിപ്പിടിച്ച മറശ്ശീലയെ താഴത്തേക്കിട്ടു് "വണ്ടിയിൽ വസന്തസേന മാത്രമേയുള്ളു" എന്നു പറഞ്ഞുകൊണ്ടു് അയാളും വീരകൻ നില്ക്കുന്നിടത്തേക്കു മാറി.

"ഒന്നു നോക്കിവരുവാൻ ഇത്ര താമസമോ? ഗണികാരത്നത്തോടൊന്നിച്ചു് താനും വണ്ടിയിൽ കയറിയോ എന്നു ഞാൻ ശങ്കിച്ചുപോയ്!" ആൎയ്യ എന്നു പറയുവാൻ തന്റെ നാവു ഇത്ര വഴങ്ങിയതെങ്ങിനെ?" എന്നു വീരകൻ ശങ്കിച്ചുകൊണ്ടു ചോദിച്ചു!

"മതിയെടോ, പരിഹാസം! എന്റെ ഭാഷയെ ദൂഷിക്കുവാൻതക്ക അത്ര കോമപ്പാനമില്ലാ തനിക്കു്. തനിക്കിപ്പോഴും എന്റെ നടപടികളിൽ സംശയവും തുടങ്ങീട്ടുണ്ടോ? താൻ വെറുതെ എന്നോടു് വക്കാണത്തിന്നു് പുറപ്പെടേണ്ടാ."

"അതേ! എനിക്കു് സംശയമുണ്ടു്. തന്റെ ഇപ്പോഴത്തെ വാക്കുംനോക്കും അത്ര പന്തിയായിട്ടല്ലാ കാണുന്നതു്. വണ്ടിയിൽ ആരാണെന്നു് ഞാൻ തന്നെ ഒന്നു നോക്കട്ടെ. രാജനിയോഗമാണിതു്. വെറും കളിയല്ലാ

"തന്റെ സ്വന്തമാണോടോ, തമ്പുരാൻ? ഞാൻ രാജഭക്തനല്ലെന്ന് ആക്ഷേപിക്കുവാൻ തനിക്കെന്തെടോ അധികാരം?"

"അധികാരവാദമെല്ലാം അങ്ങു വെച്ചേക്കു. ഈ വണ്ടി എനിക്കുമൊന്നു പരിശോധിച്ചേ കഴിയൂ."

"എന്റെ മേലാളാണോ താൻ? ഞാൻ പരിശോധിച്ചുവിട്ട വണ്ടിയെ വീണ്ടും പരിശോധിക്കുവാൻ താൻ ആരാണ്?"

"എന്നോട് വഴക്കിനു പുറപ്പെടുവാൻ താൻ ആരെടൊ?"

"താൻ തന്റെ ജാതിസ്വഭാവം ഇവിടെ കാണിക്കേണ്ടാ. രാജഭടനായാലെന്താണ്? ജാതിസ്വഭാവം വിട്ടുപോകുമോ, അല്ലേ?"

"തന്റെ ജാതിയേക്കാളും എന്റെ ജാതിക്ക് എന്താണൊരു കുറവ്?"

"അറിയും, അറിയും! തന്റെ ജാതിപ്പേർ ഉച്ചരിച്ചാൽ അന്നു കഞ്ഞി കിട്ടുകയില്ല—" എന്നിത്രയും പറഞ്ഞുനിർത്തി, കത്രിതെയ്യുന്നതുപോലെ കൈ കൊണ്ടു കാണിച്ചിട്ട്, "ഈ ജാതിക്കാരെ രാജകാര്യസ്ഥനാക്കിയാൽ ഇതൊക്കെത്തന്നെയാണ് ഫലം" എന്ന ആക്ഷേപവും ചന്ദനകൻ തൊടുത്തു വിട്ടു.

"തന്റെ ജാതി ഞാൻ അറിയാത്തതാണോ? ചെരുപ്പുകുത്തിയുടെ മകനല്ലേ താൻ! ആ ചെരുപ്പുകൊണ്ടു തന്നെവേണം തനിക്കു ദക്ഷിണ. ആദ്യം ഞാൻ ഈ വണ്ടിയെ ഒന്നു പരിശോധിക്കട്ടെ, പിന്നീടാവാം തനിക്കുള്ളത്."

ഇങ്ങിനെ പറഞ്ഞുകൊണ്ടു് വീരകൻ വണ്ടിയിലെ മൂട്ടുതുണി നീക്കുവാൻ തുടങ്ങിയപ്പോൾ ആയാളെ കാലിൽ പിടിച്ചുവലിച്ചു് ചന്ദനകൻ താഴെ വീഴ്ത്തി. മാറടിച്ചുവീണ വീരകൻ ക്രോധാന്ധനായിട്ടാണു് എഴുന്നേററതു്. "ഈ രാജദ്രോഹത്തിനുള്ള ഫലം തനിക്കു് ഉടനെ ഞാൻ തരാം" എന്നു പല്ലിറുമ്മി ഗർജ്ജിച്ചുകൊണ്ടു് ആ പ്രതിക്രിയാസക്തൻ കൊട്ടാരത്തിലേക്കു് പാഞ്ഞു.

"നീ കോർട്ടിൽ കയറിയാലും കൊട്ടാരത്തിൽ ചെന്നാലും എനിക്കെന്തെടാ, നായേ!" എന്നു് ചന്ദനകൻ വീരകനെ ആട്ടിയതിൽപ്പിന്നെ "നീ എന്തെടാ മിഴിച്ചുകൊണ്ടിരിക്കുന്നതു്. വേഗം വണ്ടി തെളിച്ചുകൊണ്ടു് നിനക്കു് പോകരുതോ" എന്നു് വർദ്ധമാനകന്റെ നേരെ തിരിഞ്ഞു. അനുജ്ഞ കിട്ടിയതോടുകൂടി ആയാൾ കാളകളെ അടിച്ചു പായിക്കയും ചെയ്തു. "വഴിക്കാരാനും തടുത്താൽ, ചന്ദനകനും വീരകനും പരിശോധിച്ചുവണ്ടിയാണെന്നു പറഞ്ഞേക്കൂ" എന്നു് വർദ്ധമാനകനെ ഏല്പിക്കയും, "ആര്യ്യ, വസന്തസേനേ, ഈ അടിജ്ഞാനം കൈയിലിരിക്കട്ടെ" എന്നു് ആ വണ്ടിയിലേക്കു് തന്റെ വാൾ ഇട്ടുകൊടുക്കയും ചന്ദനകൻ അപ്പോൾ ചെയ്യുകയുണ്ടായി.

ആയുധം കിട്ടിയപ്പോൾ ആര്യ്യകനു് മനസ്സുതെളിഞ്ഞു. ചാരുദത്തന്റെ വണ്ടിയിൽ ആയുധപാണിയായുള്ള യാത്രയിൽ തനിക്കിനി ആപൽശങ്കയില്ലാ എന്നു് ആയോധനശ്രേഷ്ഠനു് ധൈര്യ്യവുമുണ്ടായി.

ആ വണ്ടി ദൃഷ്ടിപഥത്തിൽനിന്നു് മറയുന്നതുവരെ ചന്ദനകൻ നോക്കിക്കൊണ്ടു നിന്നു. അനന്തരം ആയാൾ

വേറെ വഴിക്കു ചെല്ലുവാനായി തിരിഞ്ഞപ്പോൾ, ശൎവ്വിലകൻ അങ്ങൊരു ഇടവഴിയിലേക്കു് കടക്കുന്നതു് മിന്നൽപോലെ കണ്ടു. കാരാഗാരഭഞ്ജനംചെയ്തു് ആൎയ്യകനെ മുക്തനാക്കിയതു് ശൎവ്വിലകനാണെന്നു് മററാരും അറിഞ്ഞിട്ടില്ല. ആൎയ്യകനു് വല്ല ആപത്തുമുണ്ടായാൽ ഉടൻ ചെന്നു് രക്ഷിക്കുവാൻവേണ്ടി ആയാൾ ഗൂഢമായി പിന്തുടൎന്നു നടക്കുകയാണു്. അതു് ചന്ദനകനു് മനസ്സിലായി.

"ഇത്രയും കരുതലോടുകൂടിയതാണു് രാജദ്രോഹസംഘത്തിലെ ഏൎപ്പാടുകളെങ്കിൽ ഞാനും ഇനി അതിൽ ചേൎന്നേക്കാം. ഉന്നതസമ്പന്നരാണു് അതിലെ അംഗങ്ങൾ എന്നു ഞാൻ പലതുകൊണ്ടും അറിഞ്ഞിട്ടുണ്ടു്. ദണ്ഡാധികാരിയായ വീരകൻ എന്റെ ശത്രുവായ്ത്തീൎന്നതുകൊണ്ടു് ഇനി എനിക്കു് ഇവിടെ പൊറുതി കിട്ടുന്നതല്ല. ദുരാത്മാവായ രാജാവിനെ സേവിച്ചു് സാധുജനദ്രോഹംചെയ്തു ജീവിക്കുന്നതു മഹാപാപമാണു്. വെറും ശമ്പളത്തിനുവേണ്ടി പുരുഷധൎമ്മത്തെ ഇതിലധികം ദുഷിപ്പിക്കുവാൻ എനിക്കു വയ്യ. കഷ്ടപ്പെട്ടുകൊണ്ടായാലും പൌരുഷത്തോടുകൂടിയുള്ള ജീവിതമാണു ശ്രേയസ്സു്. അതുകൊണ്ടു് ഇന്നുമുതൽ ഞാൻ ആൎയ്യകകക്ഷിയിൽ ചേൎന്നു് ശൎവ്വിലകന്റെ കൂട്ടാളിയായി രാജ്യസേവനം ചെയ്യുകയാം."

ഇങ്ങിനെ നിശ്ചയിച്ചുംകൊണ്ടാണു് ചന്ദനകൻ അവിടെനിന്നു് പോയതു്.

രാജസ്യാലനായ സംസ്ഥാനകനും അന്നു രാവിലെ പുഷ്പകരണ്ഡകത്തിലേക്കു വിനോദാൎത്ഥം ചെല്ലുകയുണ്ടായി. തിരിയെ പുറപ്പെട്ടപ്പോഴേക്കും വെയിൽ മൂ

ക്കാവുന്നതിനാൽ ഉച്ചയ്ക്കുമുമ്പേ ഉദ്യാനത്തിൽ വണ്ടി കൊണ്ടുവരേണമെന്ന് ഏല്പിച്ചിട്ടാണ് ആയാൾ പോയതു്. ആ ഉത്തരവിൻപടി സ്ഥാവരകൻ പതുക്കെ വണ്ടി തെളിച്ചുകൊണ്ടു് പുറപ്പെട്ടു. ചാരുദത്തന്റെ ഗൃഹദ്വാരത്തിന്നരികെ എത്തിയപ്പോൾ എതിരേ ചില വണ്ടികൾ വഴി തടഞ്ഞുനില്ക്കുന്നതു് ആയാൾ കണ്ടു. വണ്ടികളെ വഴിയൊഴിച്ചുനിൎത്തുവാൻ ആയാൾ പലവട്ടം പറഞ്ഞിട്ടും അവരാരും കേട്ടില്ല. സംസ്ഥാനകപ്രഭുവിന്റെ വണ്ടിയാണിതെന്ന് ഭീഷണപ്പെടുത്തീട്ടും ഫലമുണ്ടായില്ല. വണ്ടികളെ വഴിയൊഴിച്ചു നിൎത്താത്തതു് എന്തുകൊണ്ടാണെന്നറിയുവാൻ ആയാൾക്കുതന്നെ അങ്ങോട്ട് ഇറങ്ങിച്ചെല്ലേണ്ടിവന്നു. കോട്ടയ്ക്കകത്തെ റോഡുകൾ പോലും പൂൎത്തണംകൊണ്ടു ദുൎഗ്ഗമമായിട്ടാണു കിടക്കുന്നതു്. മണ്ണിൽപ്പുതഞ്ഞ വണ്ടിച്ചക്രത്തെ പലരും ചേൎന്ന് തള്ളിയുരുട്ടുകയാണവിടെ. തനിക്കും ഈ വൈഷമ്യം നേരിട്ടേക്കാമെന്ന വിചാരത്തോടെ, സ്ഥാവരകനും ആ പ്രയത്നത്തിൽ പങ്കുചേൎന്നു.

ഇപ്പോഴാണു വസന്തസേന വസ്ത്രാഭരണങ്ങൾ അണിഞ്ഞുകഴിഞ്ഞു് പുറത്തേക്കിറങ്ങിയതു്. വളരെ നേരമായല്ലോ വണ്ടി വന്നു കാത്തുനിന്നുതുടങ്ങീട്ട് എന്നു പൊരിച്ചിലോടുകൂടി അവൾ ഗൃഹദ്വാരത്തിൽ നില്ക്കുന്ന ആ വണ്ടിയിൽ നിശ്ശങ്കം ചെന്നു കയറി. എതിരേ നിന്നിരുന്ന ഭാരവണ്ടികളെ മാററിയതിൽപ്പിന്നെ സ്ഥാവരകൻ തിരിയെ വന്ന് സ്വന്തം വണ്ടിയെ മുന്നോട്ടു തെളിച്ചുകൊണ്ടു പോകയും ചെയ്തു. വണ്ടിക്കു് അല്പം കനം കൂടിയതുപോലെ ആയാൾക്കു് ഒരു തോന്നലുണ്ടായി

താൻ ഉഴറിക്കൊണ്ടു വണ്ടിച്ചക്രം തള്ളിക്കൊടുക്കയാൽ തന്റെ ദേഹത്തിന്നുണ്ടായ ക്ഷീണത്തിന്റെ ഫലമായിരിക്കാം സ്വന്തം വണ്ടിക്കു് ഇങ്ങിനെ കനക്കൂടുതൽ തോന്നുന്നതെന്നു് അയാൾ വിചാരിച്ചു. ഇരുപുറത്തും മൂടുതുണിയിട്ടിരുന്നതിനാൽ വണ്ടിക്കുള്ളിൽ ആളുണ്ടെന്നു് അയാൾ കണ്ടില്ല.

## ഒൻപതാം അദ്ധ്യായം.

പലപല പക്ഷികളേറി വസിക്കുന്ന വണിക്കുകളെപ്പോലെ പുഷ്പസമൃദ്ധമായി വൃക്ഷങ്ങൾ നിരന്നുനില്ക്കുന്നതും അവയിൽ നികതിപിരിവുകാരെപ്പോലെ വണ്ടുകൾ വന്നുകൂടുന്നതും നോക്കിക്കൊണ്ടു് പുഷ്പകരണ്ഡകത്തിൽ മൈത്രേയസമേതനായ ചാരുദത്തൻ കുറ നേരം ചുറ്റിയതിൽപ്പിന്നെ അവിടുള്ള ശിലാതലത്തിൽ വിശ്രമാർത്ഥം സ്ഥിതിചെയ്തു. വസന്തസേന ഇനിയും വന്നുകാണാത്തതിനെക്കുറിച്ചാണു് അദ്ദേഹത്തിന്റെ വിചാരമെല്ലാം. അവൾ ഇത്രയും വിളംബിക്കുന്നതിന്നു് ഹേതുവൊന്നും അദ്ദേഹം കണ്ടില്ല. വഴിയിൽ വല്ല തടങ്ങലോ വണ്ടിക്കു് വല്ല മുടക്കോ ഉണ്ടായ്വന്നിരിക്കുമോ എന്നു അദ്ദേഹം ശങ്കിച്ചുതുടങ്ങി.

അങ്ങിനെ കുറച്ചുനേരം അവരിരുവരും വ്യാകുലചിത്തരായി കാത്തിരിക്കുമ്പോഴേക്കും വണ്ടിച്ചക്രത്തിന്റെ ശബ്ദം അരികെയായി കേൾക്കായിവന്നു. ഉടനെ ഇരുവരും എഴുന്നേറ്റു് ഉദ്യാനദ്വാരത്തിൽ ചെന്നു നോക്കി.

എതിരേ വണ്ടി തെളിച്ചുകൊണ്ടുവരുന്നു. വർദ്ധമാനകനെ കണ്ടു് "എന്താണിത്ര താമസിച്ചതു്" എന്നു മൈത്രേയൻ അക്ഷമനായി വിളിച്ചുചോദിച്ചു. വഴിക്കുണ്ടായ പോലീസ് പരിശോധനയെപ്പറ്റി ആവലാതിപ്പെട്ടുകൊണ്ടു് വർദ്ധമാനകൻ അവർക്കരികെ എത്തി.

"വസന്തസേനയെ വണ്ടിയിൽനിന്നിറങ്ങുവാൻ അങ്ങു് ചെന്നു് സഹായിക്കൂ" എന്നു് മൈത്രേയനെ ചാരുദത്തൻ നിയോഗിച്ചു.

ആര്യകൻ ഇപ്പോഴും ആ വണ്ടിയിൽത്തന്നെയാണു്. കാക്കക്കൂട്ടിൽ കുയിൽക്കുഞ്ഞെന്നപോലെയാണു ഈ പരശകടത്തിൽ അദ്ദേഹം വർത്തിക്കുന്നതു്. കോട്ടവാതിൽ കടന്നു കിട്ടിയപ്പോഴും, ഇനി വണ്ടിയിൽനിന്നിറങ്ങാമെന്നു് അദ്ദേഹത്തിനു തോന്നി. എന്നാൽ, വണ്ടിയുടെ ഉടമസ്ഥനെ കണ്ടു് തനിക്കുള്ള കൃതജ്ഞതയെ വെളിപ്പെടുത്താതെ ഒളിച്ചു ചാടിപ്പോകുന്നതു് യോഗ്യമല്ലെന്നു വിചാരിച്ചാണു് അദ്ദേഹം പിന്നെയും അതിൽത്തന്നെ ഇരുന്നതു്. ചാരുദത്തൻ ദീനവത്സലനാണെന്നു് അദ്ദേഹം കേട്ടിട്ടുണ്ടു്.

മൈത്രേയൻ ചെന്നു് തിരശ്ശീല നീക്കി വണ്ടിയുടെ ഉള്ളിലേക്കു നോക്കിയപ്പോഴ് ആ അപരിചിതനെ കണ്ടു് മനസ്സാന്നു ഞെട്ടി.

"ഇതാര്! എന്റെ തോഴരേ, വണ്ടിയിൽ നമ്മുടെ സേനയല്ലാ, ഏതോ സേനനാണല്ലോ" എന്നു സംഭ്രമത്തോടെ പറഞ്ഞുകൊണ്ടു് ആ ബ്രാഹ്മണൻ പിന്മാറി.

"അങ്ങേയ്ക്കു് എപ്പോഴും പരിഹാസമാണു്" എന്നു വൈരസ്യപ്രകടനത്തോടെ ചാരുദത്തൻ താൻ ത

ന്ന വസന്തസേനയെ ഇറക്കുന്നതിലേക്ക വണ്ടിയുടെ പിമ്പുറത്തുചെന്നു് തിര നീക്കിയപ്പോഠം അവിടെ ആൎയ്യകനെ കണ്ടു് ആ അവിചാരിതസംഭവത്താൽ പെട്ടെന്നൊന്നു സംഭ്രമിച്ചുപോയി!

"ആരാണിദ്ദേഹം! സിംഹസ്കന്ധനും, വ്യൂഢോരസ്കനും, ഗജേന്ദ്രബാഹുവും, വിശാലാക്ഷനുമായ ഇദ്ദേഹം ആരാണു്! ഈ മഹാപുരുഷൻ രാജ്യശ്രീയാൽ ആശ്ലിഷ്ടനാവേണ്ടിയിരിക്കെ ഇങ്ങിനെ ശൃംഖലാബദ്ധനായതു് എന്തുകൊണ്ടു്—" ഈ സംശയത്തോടെ "അങ്ങു് ആരാണു്" എന്നു് ചാരുദത്തൻ ആൎയ്യകനോടു ചോദിച്ചു.

കേഠംവിയിലെന്നപോലെ കാഴ്ചയിലും രമണീയനായി വിളങ്ങുന്ന ചാരുദത്തനെ കണ്ടപ്പോഠം "ഈ പുരുഷരത്നത്താൽ ഞാൻ സുരക്ഷിതനായി" എന്നു് ആൎയ്യകൻ സ്വയം സംപ്രീതി പൂണ്ടു.

"പ്രഭോ, ഞാൻ ഗോപകുലജാതനായ ആൎയ്യകനാണു്. അങ്ങയെ ഞാൻ അഭയം പ്രാപിച്ചുകൊള്ളുന്നു" എന്നു അദ്ദേഹം വിനീതനായി അറിയിക്കയും ചെയ്തു.

"അങ്ങയെയാണോ പാലകമഹാരാജാവു് ബന്ധനസ്ഥനാക്കിയിരുന്നതു്?"

"അതെ."

ചാരുദത്തൻ കാൎയ്യമെല്ലാം ഉടൻ തെളിഞ്ഞു കണ്ടു. നടന്നേടത്തോളം കാൎയ്യങ്ങളെല്ലാം ആൎയ്യകനിൽനിന്നും വർദ്ധമാനകനിൽനിന്നും ഒന്നുരണ്ടു ചോദ്യങ്ങഠംകൊണ്ടു് അദ്ദേഹം ഗ്രഹിക്കയും ചെയ്തു.

“എന്റെ അപരാധത്തെ അങ്ങ് പൊറുത്താലും” എന്ന് ആര്യകൻ അനന്തരം പ്രാർത്ഥിച്ചു.

“അങ്ങേക്കുവേണ്ടി ഇത്രയെങ്കിലും ഉപകാരം എനിക്കു ചെയ്യാൻ കഴിഞ്ഞതിൽ ഞാൻ കൃതാർത്ഥനായി. അങ്ങേക്ക് എന്നിലുണ്ടായ വിശ്വാസത്തിന്ന് ഒരിക്കലും ഒന്നുകൊണ്ടും ഞാൻ വൈപരീത്യം കാണിക്കുന്നതല്ല. അങ്ങയുടെ രാജ്യഭക്തിയും പാലകരാജാവിന്റെ സ്വാർത്ഥബുദ്ധിയും ഞാൻ അറിഞ്ഞിട്ടുള്ളതാണ്. അങ്ങേയ്ക്ക് ഉപര്യുപരി വിജയമുണ്ടാവട്ടെ.”

“അങ്ങയുടെ കാരുണ്യത്താൽ ഈയുള്ളവൻ അനുഗൃഹീതനായി. എന്റെ ഉദ്യമങ്ങൾ സഫലങ്ങളുമായി.”

ഇത്രയും സംഭാഷണത്തിനുശേഷം, ആര്യകന്റെ കാലിൽ തളച്ചിട്ടുള്ള ആ ചങ്ങലയെ ചാരുദത്തൻ വർദ്ധമാനകനെക്കൊണ്ട് വെട്ടിനീക്കിച്ച് “ഇനി എന്താണ് അങ്ങേക്കു വേണ്ടത്” എന്ന് സൌഹൃദത്തോടെ ചോദിച്ചു.

“ഇപ്പോഴും ഞാൻ മറ്റൊരു ശൃംഖലകൊണ്ട് ബദ്ധനായിരിക്കുകയാണ്. ഇരുമ്പുചങ്ങലയെക്കാൾ പ്രേമശൃംഖലയ്ക്കു ദാർഢ്യം കൂടുമല്ലോ.”

“അങ്ങേക്ക് എന്നിലുണ്ടായ ഈ വിശ്വാസത്തെ ഭാഗ്യത്താൽ എനിക്ക് കിട്ടിയ ദിവ്യധനമായിട്ടാണ് ഞാൻ കരുതുന്നത്.”

“പ്രാണദാനത്തിന്ന് കൃതജ്ഞതയൊന്നല്ലാതെ മറ്റെന്തുള്ളു പ്രത്യുപകാരം! എന്റെ പ്രാണദാതാവായ അങ്ങയെ ഞാൻ എപ്പോഴും സ്മരിക്കുന്നതാണ് എന്നു പറയുവാൻ മാത്രമേ ഈ കാലദേശാവസ്ഥയിൽ എനിക്ക്

ശക്തിയുള്ളു. ഇനി എനിക്ക് പോകുവാൻ അങ്ങ് അനുജ്ഞ തന്നാലും!"

"ബന്ധുജനമദ്ധ്യത്തിലേക്ക് അങ്ങ് സസുഖം ചെന്നാലും!"

"അങ്ങയെക്കാൾ പ്രിയതരനായി എനിക്ക് വേറെ ബന്ധുവില്ല."

"ഇടയ്ക്കിടെയെങ്കിലും അങ്ങ് ഈയുള്ളവനെ ഓർക്കുമല്ലോ."

"സ്വന്തം ആത്മാവിനെ ആരാനും വിസ്മരിക്കുമോ?"

"വഴിക്ക് ആപത്തൊന്നുമുണ്ടാവാതിരിക്കുവാൻ ദേവന്മാർ അങ്ങയിൽ പ്രസാദിക്കട്ടെ."

"അങ്ങേക്ക് എന്നിലുണ്ടായ പ്രസാദത്തിന്മീതെ എനിക്കിനി വേറെ എന്തു വേണം!"

"സ്വന്തം സുകൃതത്താലാണ് അങ്ങ് സുരക്ഷിതനായത്."

"അതിന് അങ്ങുതന്നെയാണ് ഹേതുഭൂതൻ."

"എന്നിൽ അങ്ങേക്കുള്ള സംപ്രീതികൊണ്ടാണെങ്കിലും, ഇങ്ങിനെയോരോന്ന പറഞ്ഞുകൊണ്ട് അങ്ങ് ഇവിടെ ഇതിലധികം വിളംബിക്കുന്നത് ശരിയല്ലാ."

"എന്നാൽ ഞാൻ പോയ് വരട്ടെ" എന്ന പറഞ്ഞുകൊണ്ട് ആസ്തികൻ വണ്ടിയിൽനിന്ന ഇറങ്ങുവാൻ ഭാവിച്ചു.

"അരുത്; ഇപ്പുറം വണ്ടിയിൽനിന്ന് ഇറങ്ങരുത്. ഇനിയും കുറെ ദൂരം വരെക്കും വണ്ടിയിൽത്തന്നെ പോകുകയാണ് നല്ലത്. ഇവിടെ ആളുകൾ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നതു കാണുന്നുണ്ട്."

ചാരുദത്തൻ അങ്ങിനെ പറകയാൽ ആൎയ്യകൻ വണ്ടിയിൽത്തന്നെയാണു വീണ്ടും യാത്രയായതു്. അദ്ദേഹം മറഞ്ഞതിൽപ്പിന്നെ ചാരുദത്തന്റെ നിയോഗപ്രകാരം ആ ചങ്ങലയെടുത്തു് മൈത്രേയൻ അതൊരു പൊട്ടക്കിണററിലേക്ക് എറിഞ്ഞു. രാജദ്രോഹകൎമ്മമാണ് തനിക്കു ഇപ്പോൾ ചെയ്യേണ്ടിവന്നിരിക്കുന്നതെന്നും ചാരചക്ഷുസ്സുകൊണ്ടു രാജാവു എന്തൊന്നും കാണുന്നുണ്ടെന്നും ഇനി ഈ പ്രദേശത്തു സഞ്ചരിക്കുന്നതു വിഹിതമല്ലെന്നും വിചാരിച്ചു ചാരുദത്തൻ സഖാവോടൊന്നിച്ചു ഉദ്യാനത്തിൽനിന്നു് ഉടൻ പുറപ്പെട്ടു. വസന്തസേനയ്ക്കു പകരം തന്റെ വണ്ടിയിൽ ആൎയ്യകനാണു വന്നതെന്നുവെച്ചു് ചാരുദത്തനു വിഷാദമല്ല പ്രസാദമാണുണ്ടായതു്. ഭാഗ്യത്താൽ ചെയ്യുവാൻ കഴിഞ്ഞ ആ ഉപകാരത്താൽ അദ്ദേഹം കൃതകൃത്യനായി. വസന്തസേന വണ്ടി കാണാതെ അവിടെ കാത്തുകൊണ്ടിരിക്കയായിരിക്കാം എന്ന വിചാരത്തോടെ അദ്ദേഹം സ്വഗൃഹത്തിലേക്കു സത്വരം നടക്കുകയും ചെയ്തു.

ചാരുദത്തൻ പോയതിൽപ്പിന്നെയാണ് ഉദ്യാനത്തിൽ വിടസമേതനായി സംസ്ഥാനകന്റെ വരവു്. അങ്ങുള്ള കുളത്തിൽ ഏതാണ്ടൊരു ബൗദ്ധസന്യാസി തന്റെ കാഷായവസ്ത്രം നനച്ചു തിരുമ്മുകയായിരുന്നു. അപ്പോൾ അതു കണ്ടു സംസ്ഥാനകൻ ക്രുദ്ധനായി. ഭിക്ഷുക്കളോടു് ആയാൾക്കു പണ്ടേതന്നെ വെറുപ്പുണ്ടു്. ‘‘രാജസ്യാലനായ ഞാൻ കുളിക്കാറില്ലാത്ത ഈ കുളത്തിൽ ഈ മൊട്ടത്തലയൻ ഇറങ്ങി അഴുക്കുതുണി നനച്ചതിന്നു ഇവന്റെ ത

ലമണ്ടെ അടിച്ചുടച്ചേ വിട്ടൂ" എന്നു ഗർജ്ജിച്ചുകൊണ്ടു് ആയാൾ ചാടിച്ചെന്നു് ആ സന്യാസിയെ പിടിച്ചു അടി തുടങ്ങി. വിടൻ വന്നു തടുത്തു് വളരെയെല്ലാം സാന്ത്വനവാക്കുകൾ പറഞ്ഞപ്പോഴേ ആ ക്രൂരകർമ്മത്തിൽനിന്നു സംസ്ഥാനകൻ പിന്മാറിയുള്ളൂ.

"ഈ ഭിക്ഷു ഈയിടെയാണു സന്യസിച്ചതെന്നു തോന്നുന്നു. തലയിലെ വെളുപ്പുകൊണ്ടു് ശിരോമുണ്ഡനം കഴിഞ്ഞിട്ടു അധികം നാളായിട്ടില്ലെന്നു വിചാരിക്കാം. തോളിൽ വടു കാണായ്കയാൽ ഈയാൾ ഈയിടെയായിരിക്കണം മരത്തോൽ ധരിച്ചുതുടങ്ങിയിരിക്കുന്നതു്. കാവി മുക്കുന്നതിൽ ഈയാൾ പരിചിതനായിട്ടില്ലെന്നു വസ്ത്രത്തിന്റെ നിറംകൊണ്ടറിയാം. ഉടുത്തിട്ടുള്ള മരത്തോൽ ഇടയ്ക്കിടെ കിഴിയുന്നതുകൊണ്ടു് ഇതിലും ഈയാൾക്കു ഇനിമേലിൽ പരിചയമുണ്ടാവേണ്ടതായിട്ടാണിരിക്കുന്നതു്. അതുകൊണ്ടു് ഈയാൾ ഒരു പുതിയ സന്യാസിയായിരിക്കണം."

വിടന്റെ ഈ ഉത്തരം കേട്ടപ്പോൾ "ശരിയാണതു്" എന്നു സന്യാസി സമ്മതിച്ചു. അതു കേട്ടപ്പോൾ "നീ എന്തുകൊണ്ടു ജന്മനാ സന്യസിച്ചില്ല" എന്നു ചോദിച്ചുകൊണ്ടു സംസ്ഥാനകൻ ആയാളെ അപ്പോഴും കുറെ അടിച്ചു. കരിങ്കല്ലുപോലെ രൂപവും അതുപോലെ മനസ്സും അത്താതത്തിനെപ്പറ്റി വിചാരവും അതുതന്നെ കർമ്മവുമായുള്ള ഇത്തരം ഘോരസൃഷ്ടികളെക്കൊണ്ടു ഭൂമിദേവി പൊറുതികെട്ടു എന്നു വിടനു വിഷാദമുണ്ടായി. ആയാൾ വീണ്ടും സാന്ത്വനംചെയ്തു സംസ്ഥാനകന്റെ

പിടിയിൽനിന്നു് ആ സാധുവിനെ അങ്ങിനെയിങ്ങിനെ അകററി അയച്ചു.

അനന്തരം വിടനാൽ അനുഗതനായ സംസ്ഥാനകൻ വിചിത്രലതകളാൽ ആശ്ലിഷ്ടങ്ങളും ഫലപുഷ്പസമൃദ്ധങ്ങളുമായ തരുനിരകൾക്കിടയിൽക്കൂടി കുറേനേരം ഉലാത്തി. പിന്നെ അവർ അവിടെയുള്ള കൽത്തറയിൽ കുറെ വിശ്രമിക്കയും ചെയ്തു.

നേരം ഉച്ചയായി. സ്ഥാവരകൻ വണ്ടി കൊണ്ടുവന്നു കാണാതെ സംസ്ഥാനകനു ദേഷ്യം വളൎന്നു. വിശപ്പു ദുസ്സഹമായപ്പോൾ ആയാൾ വികൃതമായോരോന്നു പാടിത്തുടങ്ങി. മദ്ധ്യാഹ്നസൂൎയ്യനെ ക്രുദ്ധമൎക്കടനെപ്പോലെ ദുൎദ്ദൎശനനായി ആയാൾ കണ്ടു. പുത്രശോകാതുരയായ ഗാന്ധാരിയെപ്പോലെ ഭൂതലം സന്തപ്തമായിത്തീൎന്നിരിക്കുന്നുവെന്നും ആയാൾക്കു തോന്നി. ചൂടും വിശപ്പും അറിയാതിരിക്കുവാൻ ഉറക്കെ പാടിക്കൊണ്ടും വിടന്റെ നിന്ദാസ്തുതികളിൽ രസിച്ചുകൊണ്ടും ഇടയ്ക്കിടെ ദേഷ്യപ്പെട്ടുകൊണ്ടും കുറച്ചുനേരം ഇരിക്കുമ്പോഴെയ്ക്കും സ്ഥാവരകന്റെ വണ്ടി ഉദ്യാനത്തിന്നെതിരെ വരുന്നതു കണ്ടു് സംസ്ഥാനകൻ ചാടിയെഴുന്നേററു. പൊളിഞ്ഞു കിടക്കുന്ന മതിലിന്നിടയിൽക്കൂടി വണ്ടിയെ അകത്തേക്കു കടത്തിക്കൊണ്ടു വരുവാൻ രാജസ്യാലൻ ആജ്ഞാപിക്കയാൽ സ്ഥാവരകൻ ഏററവും പണിപ്പെട്ടുകൊണ്ടു് അങ്ങിനെ ചെയ്തു.

വണ്ടിക്കാരൻ വൎദ്ധമാനകനല്ലെന്നു് ശബ്ദംകൊണ്ടു് അറിഞ്ഞപ്പോൾതന്നെ വസന്തസേനയുടെ മനസ്സു് കലങ്ങിക്കഴിഞ്ഞു. ദുൎല്ലക്ഷണങ്ങളെക്കൊണ്ടു് ആ സാധ്വി

ക്ക് അധികമധികം അസ്വാസ്ഥ്യമുണ്ടായി. വൎത്തമാനകൻ പെട്ടെന്നുണ്ടായ കാൎയ്യാന്തരത്താൽ വേറെ ആളെ അയച്ചതായിരിക്കാമെന്ന വിചാരത്തോടുകൂടിയാണ് അവളുടെ വരവ്. ഉദ്യാനത്തെ സമീപിപ്പിക്കുമ്പോഴെക്കും ചാരുദത്തസ്വരം കേൾക്കുവാനായി അവളുടെ കണ്ണുകൾ ഉഴറിത്തുടങ്ങി. എന്നാൽ തോട്ടത്തിൽ കടന്നതോടുകൂടി തപ്തനാരാചമാണ് ആ കണ്ണുപുടങ്ങളിൽ പതിക്കുന്നതു്. സംസ്ഥാനകന്റെ മുമ്പിലേക്കാണ് താൻ ചെല്ലുന്നതെന്നും, അയാളുടെ വണ്ടിയിലാണ് താൻ കേറിയിരിക്കുന്നതെന്നും അവിടെയുണ്ടായ വാക്കുകളിൽനിന്ന് അവൾ അറിഞ്ഞു. പ്രമാദത്താൽ, താൻ വണ്ടിമാറികേറിപ്പോയല്ലോ എന്ന് അവളുടെ മനസ്സ് ഏകമനം നീറുമാറായി. എന്നാൽ, ചാരുദത്തൻ എവിടെ! അതിനെക്കുറിച്ച് യാതൊന്നും അവൾക്ക് അറിയുവാൻ കഴിഞ്ഞില്ല. പൂച്ചയുടെ മുമ്പിൽ കുടുങ്ങിയ എലിയെപ്പോലെ അവൾ ഉദ്വിഗ്നയായി.

സംസ്ഥാനകനും വിടനും വണ്ടിയിൽ കയറുവാൻ തയ്യാറായി. വണ്ടിയുടെ ഉടമസ്ഥനും രാജസ്യാലനുമായ താനാണ് വണ്ടിയിൽ ആദ്യം കയറേണ്ടതെന്നു പറഞ്ഞ് സംസ്ഥാനകൻ അതിലേക്കു തുനിഞ്ഞു. വണ്ടിയുടെ പിന്നിൽ ചെന്ന് തിര നീക്കിയപ്പോൾ അവിചാരിതമായി അതിനുള്ളിൽ സ്ത്രീയെ കണ്ട് "അയ്യോ, യക്ഷി, യക്ഷി" എന്നു നിലവിളിച്ചുകൊണ്ട് ആയാൾ പിന്നോട്ടു ചാടി.

"യക്ഷിയോ! എന്തൊരസംബന്ധമാണിതു്! അങ്ങയുടെ നിഴലായിരിക്കാം വണ്ടിയിൽ കണ്ടതു്" എന്നു പറഞ്ഞുകൊണ്ട് വിടൻ മുന്നോട്ടുചെന്ന് വണ്ടിയിലേക്കു

നോക്കി. അതിന്നുള്ളിൽ വസന്തസേനയെ കണ്ടപ്പോൾ ആയാൾക്ക് അത്യത്ഭുതമുണ്ടായി.

"ഇതെങ്ങിനെ സംഭവിച്ചു! വ്യാഘ്രത്തെ അഭിസരിക്കുവാൻ മാൻപേട ചെല്ലുകയെന്നോ!" എന്ന് വിടൻ പതുക്കെ ചോദിച്ചു.

"എനിക്ക് അബദ്ധം പററി. ഞാൻ വണ്ടി മാറിക്കയറിപ്പോയ്! അങ്ങ് എന്നെ രക്ഷിക്കണം."

വസന്തസേനയുടെ ഈ ദീനാലാപം കേട്ട് വിടന്ന് അനുതാപമുണ്ടായി. പിന്നെയൊന്നും ചോദിക്കുവാനും കേൾക്കുവാനും നില്ക്കാതെ വിടൻ ഉടൻ പിൻതിരിഞ്ഞ് "അയ്യോ, യക്ഷിതന്നെയാണ് വണ്ടിയിൽ" എന്ന് ഭീതഭാവേന പറഞ്ഞുകൊണ്ട് സംസ്ഥാനകന്റെ അടുക്കലേക്ക് മാറി.

"അങ്ങ് വണ്ടിയുടെ അകത്തേക്ക് തലയിട്ടിട്ടും അങ്ങയെ ആ യക്ഷി എന്തുകൊണ്ട് പിടിച്ചില്ല" എന്ന് സംസ്ഥാനകൻ ചോദിച്ചു.

"എനിക്കുള്ള ഗായത്രിയുടെ പ്രഭാവംതന്നെ. ഇനി എന്തായാലും നമുക്ക് കൊട്ടാരത്തിലേയ്ക്കു നടന്നുപോകയാണ് നല്ലത്"—എന്ന് വിടൻ അഭിപ്രായപ്പെട്ടു.

"രാജസ്യാലനെജമാനൻ തിരുമനസ്സുകൊണ്ട് ഈ വെയിലത്ത് നടന്നുപോകയോ! എടാ, സ്ഥാവരക, നീ ഓടിച്ചെന്നു മന്ത്രവാദിയെ വിളിച്ചുകൊണ്ടു വാ. ഈ യക്ഷിയെ ഒഴിച്ചിട്ട് ഈ വണ്ടിയിൽത്തന്നെ കയറീട്ടുവേണം എനിക്കു പോകുവാൻ. സ്വാമിക്ക് ഗായത്രിയുള്ളതുകൊണ്ട് മന്ത്രവാദി വരുന്നതുവരെ ഞാൻ സ്വാമിയെ തൊട്ടുകൊണ്ടു നിന്നുകൊള്ളാം.

സംസ്ഥാനകൻെറ ഈ അഭിമതം കേട്ടപ്പോൾ ഈ മൂർഖനെ വശഗനാക്കുക ദുസ്സാധമെന്നു കണ്ടു്, താൻ അങ്ങോട്ടു വശപ്പെട്ടുനിന്നുകൊണ്ടു് കാര്യം നേടുവാൻ വിടൻ വഴിനോക്കി.

“ഏതോ കണ്ടു് തീക്കനലാണെന്നു് അങ്ങു് സംഭ്രമിച്ചുപോയല്ലോ! യക്ഷിയല്ലാ, അങ്ങയുടെ വസന്തസേനയാണു് വണ്ടിയിൽ ഇരിക്കുന്നതു്. കുറച്ചു മുമ്പല്ലേ അങ്ങു് ഈ ദേവിയെ സ്മരിച്ചതു്. ഇതാ, ദേവി അങ്ങേക്കു് പ്രത്യക്ഷയായിരിക്കുന്നു. ചെന്നു നോക്കൂ” എന്ന പ്രിയവർത്തമാനം വിടൻ സംസ്ഥാനകൻെറ മുമ്പിൽ നിവേദനം ചെയ്തു.

സംസ്ഥാനകൻ ഹർഷോന്മത്തനായി. വിടൻ വണ്ടിക്കകത്തു് തലകടത്തിയതു കണ്ടപ്പോൾതന്നെ യക്ഷിയേയല്ലാ, ഏതോ മനുഷിയെയാണു് താൻ അവിടെ കണ്ടതെന്നു് സംസ്ഥാനകൻ സംശയിച്ചിട്ടുണ്ടു്. വസന്തസേനയാണു് അവൾ എന്നു് അറിഞ്ഞപ്പോൾ ആയാൾ സന്തോഷംകൊണ്ടു് തുള്ളിത്തുടങ്ങി.

“എടാ, സ്ഥാവരക, ഇതു് എങ്ങിനെ പററി” എന്നു് ആയാൾ അന്വേഷിച്ചു.

“ഇങ്ങോട്ടു പോരുമ്പോൾ, എതിരേ തടഞ്ഞുനിന്നിരുന്ന ഭാരവണ്ടികൾക്കു് ചക്രം തള്ളിക്കൊടുക്കുവാൻ വേണ്ടി ഞാൻ ചാരുദത്തൻെറ പടിക്കൽ വണ്ടി നിറുത്തീട്ടു് ഇറങ്ങിച്ചെല്ലുകയുണ്ടായി. അപ്പോൾ വസന്തസേന കൊച്ചമ്മ തനിക്കുള്ള വണ്ടിയാണെന്നു് തെററിദ്ധരിച്ചു് ഇതിൽ വന്നു കയറിയതായിരിക്കാം.”

"അങ്ങിനെയാണെങ്കിൽ, എന്നെ കാമിച്ചില്ലല്ലോ ഇവളുടെ വരവ്" എന്ന് സംസ്ഥാനകന് അല്പം വിഷാദമുണ്ടായി. ആയാരം വണ്ടിയുടെ അടുക്കൽ ചെന്ന് വസന്തസേനയെ കാമാതുരനായി നോക്കിക്കൊണ്ട് ഇങ്ങിനെ പ്രാർത്ഥിച്ചു:—

"അമ്മേ, എന്നെ രക്ഷിക്കണേ! ഞാൻ ചെയ്ത അപരാധങ്ങളെല്ലാം പൊറുക്കണെ!"

വസന്തസേന ഇതിന്ന് ഒന്നും മിണ്ടിയില്ല. "അമ്മയെ പ്രസാദിപ്പിക്കുവാൻ ഞാനിതാ അമ്മയുടെ കാലുകൾ കുമ്പിടുന്നു" എന്നു പറഞ്ഞുകൊണ്ട് ആയാരം അകത്തേക്ക് കൈകളും തലയും കടത്തിയപ്പോൾ, ക്രുദ്ധയായ്ത്തീൻ വസന്തസേന ആ ഇരിപ്പിൽത്തന്നെ "ഛ, കഴുതേ" യെന്ന് ആട്ടിക്കൊണ്ട് ആ തലയിൽ ഒരു ചവിട്ടു കൊടുത്തു.

അതിന്ന് ആ രാജശ്യാലന്റെ പ്രതിക്രിയ കുറെ ദുർവ്വാക്കുകൾ കൊണ്ടാണ് കഴിഞ്ഞത്:—

"എടീ, തേവടിച്ചി, എന്റെ അമ്മ എപ്പൊഴും മുകന്നുമുകന്നുകൊണ്ടിരുന്ന ഈ തലയിലൊ നീ ചവിട്ടിയത്? അമ്പലങ്ങളിലെ ദേവന്മാരെപ്പോലും കുമ്പിടാത്ത ഈ തലയിലൊ നീ ചവിട്ടിയത്? ഇറങ്ങെടീ, എന്റെ വണ്ടിയിൽനിന്ന്. ചാരുദത്തനേ അഭിസരിക്കുവാൻ പോയവൾക്ക് എന്റെ വണ്ടിയോ കയറിയിരിക്കുവാൻ! ഇറങ്ങെടി താഴത്ത്!"

വസന്തസേന ഉടനെ വണ്ടിയിൽ നിന്നിറങ്ങി അങ്ങേരിടത്തു മാറിനിന്നു. ചാരുദത്തനെ അഭിസരിക്കുവാനാണ് താൻ പുറപ്പെട്ടിട്ടുള്ളതെന്നത് സത്യംതന്നെയെന്ന് അവൾ തന്നത്താൻ പറയുകയും ചെയ്തു.

"ഇവൾ എനിക്കു് വശപ്പെടുന്നവളല്ല. എന്നെ ധിക്കരിക്കുന്ന ധൃഷ്ടയാണിവൾ. ഈ ചെള്ളക്കയെ ഇനി വിട്ടയച്ചുകൂടാ. എനിക്കില്ലാത്തതു് ഈ നാട്ടിനും വേണ്ടാ—" എന്ന ഘോരനിശ്ചയമാണു് ക്രൂരാത്മാവായ സംസ്ഥാനകന്റെ മനസ്സിൽ അപ്പോഴുണ്ടായതു്. ആയാൾ വിടനെ അല്പം അകലെ വിളിച്ചു്, "ഞാൻ സ്വാമിക്കു് എന്തുവേണമെങ്കിലും തരാം, ഞാൻ പറയുന്നതുപോലെ സ്വാമി ചെയ്യുമോ?" എന്നു ചോദിച്ചു.

"അധർമ്മമല്ലെങ്കിൽ ചെയ്യാം" എന്നു് വിടൻ ഏററു.

"അധർമ്മത്തിന്റെ ഗന്ധംപോലുമില്ല."

"എന്നാൽ, കാര്യമെന്താണെന്നു പറയൂ."

"ഈ വസന്തസേനയെ ഇപ്പോൾ ഇവിടെവെച്ചു കൊല്ലണം."

ഉടൻ ചെവിപൊത്തിക്കൊണ്ടു് "ഇല്ല, ഇല്ല, ഞാൻ ചെയ്കയില്ല" എന്നു് വിടൻ നിഷേധിച്ചു. "ഉജ്ജയിനീപുരത്തിനു് അനർഘഭൂഷണമായ ഈ സൌന്ദര്യവതിയെ—ഗണികയാണെങ്കിലും സുവ്രതയായ ഈ മഹിളാമണിയെ—കുററമേതുമില്ലാതെകൊന്നാൽപരലോകത്തിൽ ആ വൈതരണി എനിക്കു് എങ്ങിനെ കടക്കാവതാകും" എന്നു് ആയാൾ പേടിക്കയും ചെയ്തു.

"അതു് കടക്കുവാൻ ഞാൻ തരാം തോണി. സ്വാമിക്കെന്താണിത്ര പേടി? ഇവളെ കൊല്ലുന്നതു് ഇവിടെ ആരെങ്കിലും കാണുമോ, അറിയുമോ?" എന്നു് സംസ്ഥാനകൻ വാദിച്ചു.

"ആരാനും കാണുമോ എന്നോ! ഭൂമിയും വായുവും, ആകാശവും, ഗ്രഹതാരങ്ങളും ധർമ്മവും ആത്മാവും സർവ്വസാക്ഷികളുമാണ്."

"അവയെയെല്ലാം നമുക്ക് മുണ്ടുകൊണ്ട് മൂടിയേക്കാം."

"ഹോ, മറയത്ത്!" എന്ന് ആട്ടികൊണ്ട് വിടൻ അകന്നു.

"വെറും ഭീരുവാണ് ഈ കഴുത" എന്നു വിചാരിച്ച് സംസ്ഥാനകൻ വിടനേവിട്ട് സ്ഥാവരകനെ അരികെ വിളിച്ചു.

"അപ്പനേ, സ്ഥാവരകാ, നിന്നെയാണ് എനിക്ക് എല്ലാരെക്കാളും അധികം വിശ്വാസം. നിനക്ക് എന്തെല്ലാം വേണമോ അതൊക്കെയും ഞാൻ തരാം. ഞാൻ പറയുന്നതു നീ കേൾക്കയില്ലയോ?"

"അങ്ങ് എന്റെ യജമാനനാണല്ലോ. അങ്ങയുടെ ഉത്തരവുപോലെ നടക്കേണ്ടുന്നവനല്ലേ ഞാൻ."

"എന്നാൽ, ഈ വസന്തസേനയെ നീ കൊല്ലണം. അതാണ് എന്റെ ഉത്തരവ്."

"അയ്യോ! അതു് എന്നോടു പറയരുതേ! ആ ദുഷ്കർമ്മം ഞാൻ ചെയ്കയില്ല."

"എന്റെ ഭൃത്യനായ നീ ഞാൻ പറയുന്നതു് കേൾക്കയില്ലയോ?"

"അങ്ങേക്ക് എന്റെ ദേഹത്തിന്മേൽ മാത്രമേ അധികാരമുള്ളൂ; മനസ്സിന്മേൽ ഇല്ല."

"എന്നാൽ നിന്റെ ദേഹത്തിനെ ഞാൻ നല്ലവണ്ണം പാകപ്പെടുത്തുമ്പോൾ നിന്റെ മനസ്സ് എനിക്ക് വശപ്പെടുമോ എന്നു നോക്കട്ടെ."

സംസ്ഥാനകൻ സ്ഥാവരകനെ പിടിച്ച് നിർദ്ദയം താഡിക്കുവാൻ തുടങ്ങി.

"യജമാനനേ, അങ്ങ് എന്തിനാണ് എന്നെ വെറുതെ തല്ലുന്നത്! എന്റെ ദൗർഭാഗ്യത്താലാണ് വസന്തസേന കൊച്ചമ്മ ഈ വണ്ടിയിൽ തെററിദ്ധരിച്ചുകയറിയത്. [illegible] ണവാതിക്ക് ഞാൻ അറിയാതെയാണെങ്കിലും, ഇത്രയും ദ്രോഹം ചെയ്യേണ്ടിവന്നതിൽപോലും ഞാൻ പേടിച്ചുകൊണ്ടാണിരിക്കുന്നത്. ഇതു പോരാതെ, ഈ ദേവിയെ കൊല്ലണമെന്നു പറഞ്ഞാൽ ആ ദുഷ്കർമ്മം ഞാൻ ചെയ്യുകയില്ല. പൂർവ്വകൃതമായ പാപത്താലാണ് ഞാൻ ഇങ്ങിനെ ജന്മനാ ദാസനായിത്തീർന്നത്. ഇനി അടുത്ത ജന്മത്തെയും പാപം കൊണ്ടു കെടുക്കുക, ഞാൻ അറിഞ്ഞുകൊണ്ട് നിശ്ചയമായും ചെയ്യുകയില്ല"—എന്നിങ്ങിനെ സ്ഥാവരകൻ മുറയിട്ടു.

"എടാ, സ്വാമിദ്രോഹീ, നീ ഇനി എന്റെ മുമ്പിൽ നില്ക്കരുത്. പോ, വെളിയിൽ" എന്ന് ഗർജ്ജിച്ചുകൊണ്ട് സംസ്ഥാനകൻ സ്ഥാവരകനെ അടിച്ചോടിച്ചു. "ഞാൻ നിരപരാധിയാണേ" എന്ന് ദീനനായി വസന്തസേനയോടു പറഞ്ഞിട്ടാണ് അവൻ പോയത്.

"ഈ നന്ദികെട്ടവരെ ഞാൻ എന്തിന് ആശ്രയിക്കുന്നു. ഈ തേവിടിച്ചിയെ ഞാൻതന്നെ കൊന്നേക്കാം" എന്നു നിശ്ചയിച്ചിട്ട് സംസ്ഥാനകൻ ക്രുദ്ധനായി ചാടിച്ചെന്ന് വസന്തസേനയുടെ കഴുത്തിൽ പിടിക്കുവാൻ കൈയോങ്ങി. അപ്പോഴേക്കും, അകലെ നിന്നിരുന്ന വിടൻ "എന്റെ മുമ്പിൽവെച്ചോ!" എന്ന് ശാസിച്ചുകൊണ്ട് പാഞ്ഞുവന്ന് സംസ്ഥാനകനെ അർ

ചന്ദ്രപ്രയോഗത്താൽ തള്ളിമറിച്ചു. അയ്യോവിളിയോടെ മലൎന്നുമറിച്ചുവീണ രാജസ്യാലൻ ഇനിയെന്താണു് ഇവിടെ ചെയ്യേണ്ടതെന്നു് സ്വയം ആലോചിച്ചുനിശ്ചയിക്കുവാനായി ഒട്ടുനേരം മൂൎഛിതഭാവത്തിൽ കിടന്നു. പിന്നെ ആയാൾ എഴുന്നേററു് മട്ടുമാറികൊണ്ടാണു്. ആയാൾ പൊട്ടിച്ചിരിച്ചുകൊണ്ടു് ഇണക്കത്തോടെ [illegible]നെ സമീപിച്ചു.

ബുദ്ധിമാനായ സ്വാമിയെക്കൂടിയും ഞാൻ ഇപ്പോൾ കളിപ്പിച്ചില്ലേ? വസന്തസേനയെ കൊല്ലുകപോലും! ഇവളെ കൊന്നിട്ടു് എനിക്കു എന്താണു കാൎയ്യം? അഥവാ ഇവളെ കൊല്ലണമെങ്കിൽ അതു നിങ്ങളെയെല്ലാം അറിയിച്ചുകൊണ്ടു വേണമോ? സ്വാമിക്കു ഇതൊന്നും ആലോചിക്കുവാൻ ക്ഷമയുണ്ടായില്ലല്ലോ”— എന്നിത്രയും പറഞ്ഞു ആംഗ്യത്താൽ വിടനെ അല്പം അകലെ വിളിച്ചു സംസ്ഥാനകൻ തുടൎന്നു:—

“തല്ലുമെന്നും കൊല്ലുമെന്നും പേടിപ്പിച്ചിട്ടെങ്കിലും ഇവളെ വശപ്പെടുത്താമോ എന്നു ഞാൻ നോക്കുമ്പോഴേയ്ക്കും സ്വാമി അക്ഷമകൊണ്ടു് ഇങ്ങിനെ ഇളകി എല്ലാം കെടുത്തുകളഞ്ഞുവല്ലോ. ഇവൾ ഗണികയായതുകൊണ്ടു് ആൎക്കും പ്രാപിക്കാവുന്നവളാണെന്നു സ്വാമിതന്നെ പറഞ്ഞിട്ടില്ലേ? കുലസ്ത്രീയെയല്ലല്ലോ ഞാൻ അലട്ടുന്നതു്! ഇവിടെ ഇവൾ തനിയെയുള്ളു. പേടിപ്പിച്ചാൽ നിശ്ചയമായും പാട്ടിലാകും. അതിന്നു [illegible]യും എന്നെ സഹായിക്കയല്ലേ ചെയ്യേണ്ടിയിരുന്നതു്! ഇനി ഞാൻ ഒരു കൈ കൂടിയും പ്രയോഗിച്ചുനോക്കട്ടെ: അതിലെങ്കിലും സ്വാമി എന്നെ സഹായിക്കണം. ഞാ[illegible]

ഏറ്റു കൂട്ടരെക്കൈയിന്നും മടിക്കാത്തവനാണെന്നു ഇപ്പോൾ ഇവളെ പേടിപ്പിച്ചു കഴിഞ്ഞിട്ടുണ്ടല്ലോ. ഇനി ഞാൻ സാന്ത്വനവാക്കുകളോടുകൂടി അടുത്തു ചെല്ലാം. അപ്പോൾ അവൾ വശപ്പെടാതിരിക്കയില്ലെന്നാണു തോന്നുന്നതു്. എന്നാൽ സ്വാമി കുറച്ചുനേരത്തേയ്ക്കു മാറിനിന്നേക്കണം. അന്യന്റെ മുമ്പിൽവച്ചു സ്ത്രീകൾക്കു ഇക്കാര്യത്തിൽ മനസ്സു തുറന്നു കാണിക്കുവാൻ മടിയുണ്ടാകും. ഇവിടെ ഞാനും ഇവളും മാത്രമായാൽ ലജ്ജ നീങ്ങിയും പേടി തെന്നിയും ഇവൾ തീർച്ചയായും എനിക്കു വശപ്പെടും. എന്റെ ഈ ആലോചന എങ്ങിനെ? യുക്തിപൂർവ്വമായിട്ടല്ലേ സ്വാമിക്കു തോന്നുന്നതു?”

“അതേ” എന്നു വിടൻ സമ്മതിച്ചു. സംസ്ഥാനകന്റെ മുഖത്തു ക്രൗര്യമോ വ്യാജമോ ഒട്ടും സ്ഫുരിച്ചു കണ്ടില്ല. യുക്തിയുക്തമായ ആലോചനയാണിതെന്നു് ആയാൾക്കു തോന്നുകയും ചെയ്തു.

“എന്നാൽ സ്വാമി ഉടൻ ചെന്നു് സ്ഥാവരകനെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വരണം. അവനും തെറ്റിദ്ധരിച്ചിരിക്കയാണു്. അവൻ പോയാൽ നമുക്കു വണ്ടി തെളിക്കുവാൻ ആരു്? എനിക്കു് ഇപ്പോഴേ വിശപ്പു കലശലായിട്ടുണ്ടു്. അവൻ അകലെ എത്തുംമുമ്പേ സ്വാമി ഉടൻചെന്നു അവനെ വിളിച്ചുകൊണ്ടു വരണം. അപ്പോഴെയ്ക്കും വസന്തസേനയെ ഞാൻ ഇവിടെ വശപ്പെടുത്തിക്കൊള്ളാം.”

അങ്ങിനെയാവട്ടെ എന്നു് പറഞ്ഞു വിടൻ നടന്നു. അതു കണ്ടപ്പോൾ “ഈ ശരണാഗതയെ അങ്ങു കൈവിടുകയാണോ” എന്നു വസന്തസേന സദീനം ചോദി

ച്ചു. "ഉചിതംപോലെ പ്രവൎത്തിക്കുകയാണെങ്കിൽ പേടിക്കുവാനൊന്നുമില്ല" എന്നു പറഞ്ഞു ആയാൾ പോയി. അങ്ങിനെ അവരുടെ മുമ്പിൽനിന്നു മറഞ്ഞതിൽപിന്നെ ഇനിയത്തെ പുറപ്പാടു എന്താണെന്നു കാണുവാൻ ആയാൾ അരികെയൊരിടത്തു മറഞ്ഞുനിന്നു. ആയാൾ അങ്ങിനെ ചെയ്യുമെന്നു സംസ്ഥാനകൻ കരുതീട്ടുണ്ടു്. അതുകൊണ്ടു് അനുനയപൂൎവ്വകമായ കാമപ്രാൎത്ഥനയോടുകൂടിയാണു ആ നീചൻ വസന്തസേനയുടെ മുമ്പിലേക്കു നീങ്ങിയതു്. സുന്ദരപ്രലോഭനത്തിൽ സംസ്ഥാനകൻ ഏൎപ്പെട്ടു കണ്ടപ്പോൾ ഇനി സംശയിക്കേണ്ടതില്ലെന്നു നിശ്ചയിച്ചു വിടൻ സ്ഥാവരകനെ വിളിക്കുവാൻ പടികടന്നു പോകുകയും ചെയ്തു.

"വരൂ, വസന്തസേനേ, വരൂ! ഞാൻ നിന്നെ കനകാഭിഷേകം ചെയ്യാം. ആ ചാരുദത്തനെ വിട്ടു് എന്നോടു ചേരുകയാണു നിനക്കു നല്ലതു്"—എന്നു കൈ നീട്ടിക്കൊണ്ടു സംസ്ഥാനകൻ വസന്തസേനയെ സമീപിച്ചു.

"മാറി നില്ക്കൂ. കുലശീലസമ്പന്നനായ ചാരുദത്തനിൽനിന്നു് എന്റെ ഹൃദയം ഒന്നുകൊണ്ടും ഇളകുകയില്ല." എന്നു് ആ മനസ്വിനി തീൎത്തു പറഞ്ഞു.

"ഇപ്പോഴും നീ ആ ദരിദ്രനെത്തന്നെയാണോ ഓൎക്കുന്നതു്?"

"അദ്ദേഹം എപ്പോഴും എന്റെ ഹൃദയത്തിൽത്തന്നെയുണ്ടു്."

"എന്നാൽ ആ ഹൃദയത്തെയും നിന്നെയും ഞാൻ ഇനി വെച്ചേക്കയില്ല."

"മരിക്കുവാൻ ഞാൻ തയ്യാറാണ്. ചാരുദത്തനെ സ്മരിക്കാതിരിക്കുവാൻ മാത്രമേ എനിക്കു കഴിയാതുള്ളു."

സംസ്ഥാനകൻ പെട്ടെന്നു ചീറിക്കൊണ്ടു ചാടി വസന്തസേനയുടെ കഴുത്തിൽ രണ്ടു കൈയും കൂട്ടിപ്പിടിച്ചു ഊക്കോടെ ഞെക്കി. ആ അബലാരത്നം കുടയുകയും പിടയുകയും ചെയ്തിട്ടും ആ ദുഷ്ടൻ പിടി വിട്ടില്ല. അവൾ നിശ്ചേഷ്ടയായി മലർന്നു ചായുന്നതുവരെയും ഞെക്കി മുറുക്കിക്കൊണ്ടു നിന്നു. കഥ കഴിഞ്ഞുവെന്നു കണ്ട് പിടി വിട്ടതോടുകൂടി അവൾ ആ മണ്ണിൽ വാഴത്തണ്ടു പോലെ മറിഞ്ഞു.

അപ്പോഴാണ് സ്ഥാവരകനേ വിളിച്ചു കൂട്ടിക്കൊണ്ട് വിടന്റെ തിരിച്ചുവരവ്. "വസന്തസേനയെവിടെ" എന്നു ചോദിച്ചുകൊണ്ട് ആയാൾ സംസ്ഥാനകന്റെ മുമ്പിൽ ചെന്നു.

"അവൾ തെക്കോട്ടു പോയി" എന്ന് കൃതാർത്ഥതയോടെ രാജസ്യാലൻ പറഞ്ഞു.

ചുറ്റുമൊന്നു നോക്കിയതോടുകൂടി വികൃതമായി നിശ്ചേഷ്ടം കിടക്കുന്ന വസന്തസേനയേ വിടൻ കണ്ടു. "അയ്യോ, പാപി ചതിച്ചല്ലോ" എന്നു മുറവിളിയോടെ ഘോരശോകാർത്തനായി വിടൻ മൂർഛിച്ചു വീണുപോയ്! ഭയശോകാതുരനായ നിലയിൽ സ്ഥാവരകൻ ആയാളെ ആശ്വസിപ്പിച്ചു. ഉജ്ജയിനിയിലെ ശൃംഗാരലക്ഷ്മിയും, സൌജന്യസമ്പത്തും, സൌഭാഗ്യകാന്തിയും, സംഗീതപ്രൌഢിയും ഒന്നിച്ച് നഷ്ടമായല്ലോ എന്ന് വിടൻ വാ വിട്ടു കരഞ്ഞുതുടങ്ങി.

സംസ്ഥാനകനാകട്ടെ, "കൊല! അയ്യോ, കൊല! ഈ പാപികൾ ഒരു പെണ്ണിനെ പിടിച്ച് ഞെക്കിക്കൊന്നിരിക്കുന്നേ!" എന്ന് ഉറക്കെ നിലവിളിച്ചു.

അതുകേട്ടപ്പോൾ വിടനും സ്ഥാവരകനും ഭീതരായി. കൊലക്കുററം തന്റെ തലയിലാണ് ഈ പാപി ഏററിവെക്കുവാൻ തുനിയുന്നതെന്നു കണ്ട് വിടൻ സ്വരക്ഷയെ ഓൎത്തു.

"സ്വാമി ആരോടുമൊന്നുംമിണ്ടാതിരിക്കാമെങ്കിൽ വസന്തസേനയെ കൊന്നതു് മററാരാനുമാണെന്ന് നമുക്ക് പറഞ്ഞു പരത്താം" എന്ന് സംസ്ഥാനകൻ ഒഴിയുവാൻ വഴി കാണിച്ചതു് വിടൻ കാണുവാൻ നിന്നില്ല. സന്തോഷിച്ചു ചിരിച്ചുകൊണ്ടു നില്ക്കുന്ന ആ രാജസ്യാലനെ നോക്കി, "എടാ പഴഞ്ചെമ്പേ, നിന്നെ ഞാൻ വഞ്ചിച്ചു കഴിഞ്ഞു. നിന്റേയും നിനക്കുള്ളവരുടേയും ഗതി ഇനി എന്താണെന്നു നോക്കിക്കോ!" എന്നു മാത്രം പറഞ്ഞു് രാജദ്വേഷസംരബ്ധനായി ആയാൾ തൽക്ഷണം അവിടെനിന്നു മറഞ്ഞു.

സ്ഥാവരകൻ പരുങ്ങിക്കൊണ്ടു നില്പായി. "നീ പേടിക്കേണ്ടാ. നിനക്ക് ആപത്തൊന്നും ഉണ്ടാകയില്ല; നീ എന്റെ പ്രിയംപോലെ പ്രവൎത്തിച്ചാൽ മതി" എന്ന് സംസ്ഥാനകൻ പറഞ്ഞതു് അവൻ കേട്ടുവോ ആവോ! ശോകത്താലും ഭയത്താലും അവൻ അവിടെ നിശ്ചലം നിലകൊണ്ടു. തന്റെ ആഭരണങ്ങൾ അഴിച്ച് സംസ്ഥാനകൻ കൊടുത്തപ്പോൾ അവൻ കൈ നീട്ടിയില്ല. "നീ ഒളിച്ചോടിപ്പോകയാണെങ്കിൽ നിന്നെ ഞാൻ കൊലപാതകിയാക്കും എന്ന് ഓൎത്തുകൊള്ളുക.

ഞാൻ പറയുന്നതുപോലെ കേട്ടാൽ നിനക്ക് ആപത്തില്ല" എന്നു ഭീഷണി ആ രാജസ്യാലനിൽ നിന്ന് വീണ്ടും വീണ്ടും പുറപ്പെടുകയാൽ ആ പാവപ്പെട്ട വണ്ടിക്കാരൻ കിംകർത്തവ്യവിമൂഢനായി നിന്നു.

"വസന്തസേന ചത്തു. ഇനി ആ ചാരുദത്തനും ചാവണം. ഈ തേവിടിച്ചിയെ കൊന്നതു ചാരുദത്തനാണെന്ന് കോടതിയെ അറിയിച്ച് ആ പോക്കിരിയെ കഴുവിലേററണം. ഈ വണ്ടിക്കാരനെ കാര്യം കഴിയുന്നതുവരെ ചങ്ങലയിലിടുകയും വേണം"—എന്നു നിശ്ചയിച്ച് സംസ്ഥാനകൻ സ്ഥാവരകനോട് മുമ്പേ ചെല്ലുവാൻ ആജ്ഞാപിച്ചു. അവൻ പോയതിൽപ്പിന്നെ വസന്തസേന വീണു കിടക്കുന്നിടത്തു ചെന്ന് ആവിയോ അനക്കമോ ഉണ്ടോ എന്നു ആയാൾ പരിശോധിച്ചു. ചത്തതുതന്നെയെന്ന് വിശ്വാസമുണ്ടായപ്പോൾ ആ ശരീരത്തെ കുറെ കരിയിലകൾ വാരിയിട്ട് മൂടി ആയാൾ അനന്തരകാര്യത്തിന്നായി ഇറങ്ങി.

---

## പത്താം അദ്ധ്യായം.

പുഷ്പകരണ്ഡകത്തിൽ നിന്ന് തിരിച്ച് വീട്ടിൽവന്ന് അന്വേഷിച്ചപ്പോഴേ വസന്തസേന അവിടെ ഇല്ലാ എന്ന് ചാരുദത്തൻ അറിഞ്ഞുള്ളു. വർദ്ധമാനകന്റെ വണ്ടിയിൽ കയറി അവൾ പുഷ്പകരണ്ഡകത്തിലേക്കു പോയിരിക്കയാണെന്നാണ് പരിജനമെവരും ധരിച്ചിരി

ക്കുന്നതു്. ആസ്ത്രികഗതി നിഗൂഢമാകയാൽ ചാരുദത്തൻ അതിനെക്കുറിച്ച് അവിടെ ആരോടും പറഞ്ഞില്ല. പടിക്കൽചെന്ന് അവൾ വണ്ടി കാത്തുംകൊണ്ട് കുറേനേരം നിന്നിരിക്കാമെന്നും വണ്ടി കാണാതായപ്പോൾ, വീട്ടിൽനിന്ന് പുറപ്പെട്ടിറങ്ങിയനിലയ്ക്ക് ഇനി തിരിയെ ചെല്ലുന്നതു് ഭംഗിയല്ലെന്നു കരുതി അവൾ നേരെ സ്വഗൃഹത്തിലേക്ക് നടന്നിരിക്കാമെന്നു ചാരുദത്തൻ ഊഹിച്ചു. അങ്ങിനെതന്നെയാണ് സംഭവിച്ചിരിക്കുന്നതെന്ന് മൈത്രേയപ്രവൃത്തികൾ ശരിവെക്കയും ചെയ്തു.

പിന്നെയാണ് ചാരുദത്തൻ അന്തഃപുരത്തിൽ പ്രവേശിച്ചതു്. തന്റെ മകൻ കുറെ സ്വർണ്ണാഭരണങ്ങൾ നിറച്ചുവെച്ച വണ്ടിയെക്കൊണ്ട് അവിടെ കളിക്കുന്നതു കണ്ട് ഈ പണ്ടങ്ങൾ ആരുടെയാണെന്ന് അദ്ദേഹം അന്വേഷിച്ചു. ബാലന് പൊൻവണ്ടിയുണ്ടാക്കുവാൻ വസന്തസേന കൊടുത്തതാണെന്ന് രദനികയിൽ നിന്ന് അറിഞ്ഞപ്പോൾ ആ ദാനസ്വീകരണത്തിൽ ആ നിഷ്പരിഗ്രഹന്ന് അപ്രീതിയുണ്ടായി. ഉടനേ ഈ ആഭരണങ്ങളെല്ലാം എടുത്തുകെട്ടി അതു് അപ്പോൾതന്നെ കൊണ്ടുപോയി വസന്തസേനയുടെ വശം തിരിയെ കൊടുത്തുപോരുവാൻ മൈത്രേയനെ ഏല്പിച്ചിട്ടാണ് ചാരുദത്തൻ അനന്തരകർമ്മങ്ങളിൽ ഏർപ്പെട്ടതു്.

സംസ്ഥാനകനാവട്ടെ, ഉദ്യാനത്തിൽനിന്ന് കൊട്ടാരത്തിൽചെന്ന് കുളിയും ഊണും കഴിഞ്ഞ ഉടനെ രാജസ്യാലോചിതമായി വസ്ത്രാഭരണങ്ങൾ ചാർത്തി നേരെ കച്ചേരിയിലേക്കു നടന്നു. ആയാൾ അവിടെ കുറച്ചുനേരം കാത്തുനിന്നതിൽപ്പിന്നെയാണ് ഉദ്യോഗസ്ഥന്മാർ വ

ണെന്നതിയമ്മ്. തന്റേയാണ് കോടതിയെന്നും തന്റെ ശമ്പളക്കാരാണ് ആ ഉദ്യോഗസ്ഥന്മാരെന്നുമുള്ള ഗർവ്വത്തോടെ ആയാൾ അകത്തു കടന്ന് ജഡ്ജിയുടെ സമീപത്തായി ആസനസ്ഥനായി. ആ മൂർഖനെ ഉദ്യോഗസ്ഥന്മാർക്കെവർക്കും വലിയ പേടിയാണ്. ആയാളുടെ നാവിൻതുമ്പിലാണ് തങ്ങളുടെ ഉദ്യോഗമെന്ന് അവർ അറിഞ്ഞിട്ടുണ്ട്. ആ പേടിയോടുകൂടി ആയാളോട് ആഗമനോദ്ദേശമെന്തെന്ന് ജഡ്ജി ചോദിച്ചു. താൻ പതിവുപോലെ ഇന്ന് പുഷ്പകരണ്ഡകത്തിലേക്ക് ചെല്ലുമ്പോൾ, ചാരുദത്തൻ അവിടെനിന്ന് പുറത്തേക്ക് പോകുന്നതും, താൻ അകത്തുകടന്നുനോക്കിയതിൽ അങ്ങൊരിടത്ത് വസന്തസേനയെ ഞെക്കിക്കൊന്നിട്ടിരിക്കുന്നതും കണ്ടുവെന്ന് സംസ്ഥാനകൻ കോടതിയെ അറിയിച്ചു. ദരിദ്രനായ ചാരുദത്തൻ ആഭരണങ്ങൾക്കുവേണ്ടി വസന്തസേനയെ ഇങ്ങിനെ കൊന്നതാണെന്ന് ആയാൾ അവിടെ അഭിപ്രായപ്പെടുകയും ചെയ്തു.

ഇതു കേട്ടപ്പോൾ അധികരണികന്റെ മനസ്സ് വിഷമാവസ്ഥയിലായി. സുവൃത്തനായ ചാരുദത്തനിൽ കൊലക്കുററം ചുമത്തിക്കൊണ്ടാണ് ഈ രാജസ്യാലന്റെ കേസ്സ്. ഈ ഘോരകർമ്മം ഒന്നുകൊണ്ടും ചെയ്യുന്ന ആളല്ലാ ചാരുദത്തൻ എന്ന് ജഡ്ജിക്കറിയാം. എന്നാൽ, രാജസ്യാലന്റെ വാക്ക് നിരാകരിച്ചാൽ തന്റെ ഈ സ്ഥാനം നഷ്ടമാകുമെന്നും ആയാൾക്കറിയാം. കുറച്ചൊന്നാലോചിച്ചതിൽപ്പിന്നെ, സാധുജനരക്ഷയെക്കാൾ സ്വസ്ഥാനരക്ഷയെയാണ് താൻ നോക്കേണ്ടതെന്ന് ആ സ്വാർത്ഥപരൻ നിശ്ചയിച്ച് അനന്തരനടപടികളിൽ ഏർപ്പെട്ടു.

അപ്പോഴെക്കും പോലീസിൻസ്പെക്ടരായ വീരകൻ ചന്ദനകന്റെ പേരിൽ തനിക്കുള്ള ആവലാതിയോടുകൂടി അവിടെ ഹാജരായി. വസന്തസേന ചാരുദത്തന്റെ വണ്ടിയിൽ പുഷ്പകരണ്ഡകത്തിലേക്ക് ചെല്ലുന്നതു താൻ കണ്ടുവെന്ന് ആയാളിൽനിന്ന് തെളിഞ്ഞു. ശവപരിശോധനയ്ക്ക് ആ ഇൻസ്പെക്ടരെയാണ് കോടതിയിൽനിന്ന് നിയോഗിച്ചത്. ആയാൾ ചെന്ന് തിരിയെവന്ന്, ഉദ്യാനത്തിൽ ഒരു സ്ത്രീയുടെ ശവം പട്ടികൾ കടിച്ചുവലിച്ചുകൊണ്ടുള്ള നിലയിൽ താൻ കണ്ടുവെന്നും, സൂക്ഷിച്ചുനോക്കിയതിൽ ആ ശവം വസന്തസേനയുടേതാണെന്ന് തനിക്കു തോന്നീട്ടുണ്ടെന്നും ആയാൾ രാജസ്യാലന്റെ പ്രിയംപോലെ കോടതിയെ അറിയിച്ചു.

പിന്നീട് വസന്തസേനയുടെ മാതാവിനെ കോടതിയിൽനിന്നു വിളിച്ചു ചോദിച്ചതിൽ വസന്തസേന തലേന്നാൾ ചാരുദത്തഗൃഹത്തിലേക്കു പോയിരിക്കയാണെന്നും ഇതുവരെ തിരിയെ വന്നിട്ടില്ലെന്നും അറിവു കിട്ടി.

ഇത്രയും തെളിവുകൾ റിക്കാർഡാക്കിയതിൽപ്പിന്നെയാണ് ചാരുദത്തനെ കോടതിയിൽ ഹാജരാക്കുവാൻ അധികരണികൻ ശോധനകനെ അയച്ചത്.

ആര്യകനും താനുമായി യാദൃച്ഛികമായുണ്ടായ ഇടപാട് ചാരന്മാർവഴിക്ക് രാജാവ് അറികയാലായിരിക്കാം തന്നെ കോടതിയിൽനിന്ന് വിളിക്കുന്നതെന്നു ചാരുദത്തൻ വിചാരിച്ചു. ഉത്തമപുരുഷനായ ആ രാജ്യഭക്തന്നുവേണ്ടി തനിക്കുമരിക്കേണ്ടിവന്നാലും അതിൽ സംതൃപ്തിയേയുള്ളുവെന്ന കരുതലോടെയാണ് അദ്ദേഹം

കോടതിയിൽ ഹാജരാകുന്നത്. ആ മഹാനുഭാവനെ യഥാർഹം സൽക്കരിക്കാതിരിക്കുവാൻ കോടതിക്കു ധൈര്യമുണ്ടായില്ല. ആ സൽകൃതി കണ്ടപ്പോൾ സംസ്ഥാനകൻ രുഷ്ടനായിയെങ്കിലും തല്ക്കാലം അതു് അടക്കിവെച്ചു.

കോടതിയിൽനിന്നുണ്ടായ ചോദ്യങ്ങളിൽനിന്നു്, വസന്തസേനയെ പുഷ്പകരണ്ഡകത്തിൽവെച്ചു് ആരോ ഞെക്കികൊന്നിരിക്കുന്നുവെന്നും, ആ കൊല താനാണു് നടത്തിയതെന്നു സംസ്ഥാനകൻ തന്നിൽ അപരാധം ആരോപിച്ചിരിക്കുന്നുവെന്നും ചാരുദത്തനു് ധരിക്കാവതായി. തന്റെ പ്രിയതമയായ വസന്തസേനയുടെ മരണവാർത്ത കേട്ടതോടുകൂടി അദ്ദേഹം തീവ്രമായി ശോകകലിതനായി. അവൾ വേറെ വണ്ടിയിൽ പുഷ്പകരണ്ഡകത്തിലേക്കു ചെന്നിരിക്കാമെന്നും, ഈ ദുഷ്ടനായ സംസ്ഥാനകൻ അവളെ അവിടെവെച്ചു കൊന്നിരിക്കാമെന്നും അദ്ദേഹം ഊഹിച്ചു. തന്റെ ഹേതുവാൽ ആ ഗുണവതിക്കു് ഇങ്ങിനെ മരിക്കേണ്ടിവന്നുവല്ലോ എന്നോർത്തപ്പോൾ ചാരുദത്തൻ നിശ്ശേഷം ജീവിതനിരാശനായി. വസന്തസേന ഇന്നലെ തന്റെ ഗൃഹത്തിൽ വരികയുണ്ടായതു ശരിയാണെന്നും, ഇന്നു് അവളെ പുഷ്പകരണ്ഡകത്തിലേക്കു വരുവാൻ താൻ ഏല്പിച്ചിരുന്നുവെന്നും, അപ്രകാരം അവൾ അവിടെ വന്നതായി താൻ കണ്ടിട്ടില്ലെന്നും, അവൾ സ്വഗൃഹത്തിലേക്കു പോയതായിട്ടാണു താൻ കരുതിയിരിക്കുന്നതെന്നുമുള്ള സത്യം അദ്ദേഹം കോടതിയെ ബോധിപ്പിച്ചു. എന്നാൽ ഈ സത്യം സംസ്ഥാനകന്റെ അസത്യത്തിനു് വളമാ

യിട്ടേ അവിടെ പരിണമിച്ചുള്ളു. ധൎമ്മാത്മാവും സത്യസന്ധനുമാണ ചാരുദത്തൻ എന്ന് അധികരണികന്ന് അറിയാമെങ്കിലും രാജസ്യാലന്റെ പ്രീയത്തിന്ന് എതിരാചി നില്ക്കുവാൻ ആ ഉദ്യോഗസ്ഥൻ ശക്തനല്ല.

ഉജ്ജയിനിയിലെ മൂൎത്തിമതിയായ രാജ്യശ്രീയാണല്ലൊ വസന്തസേന. ചാരുദത്തൻ ആ നാട്ടിലെ പുരുഷോത്തമനുമാണ്. ശ്രീ ചെന്നു പുരുഷോത്തമനെ പ്രാപിക്കുന്നതു കണ്ടപ്പോൾ ദുൎമ്മൂൎത്തികൾക്കു രോഷമുണ്ടായി. അവരുടെ പ്രതിനിധിയായ സംസ്ഥാനകൻ ആ ലക്ഷ്മിയെ ഞെക്കിത്തള്ളിയിട്ട്, ആ പുരുഷോത്തമനെ കൊലക്കളത്തിലേക്ക് എറിയുവാൻ സംരബ്ധനായപ്പോൾ നാട്ടുകാരാകമാനം പ്രാണവേദനയോടെ ഇളകി. വസന്തസേനയെ സംസ്ഥാനകൻ കൊന്നിട്ട് ചാരുദത്തനിൽ പഴി ചുമത്തുകയാണെന്ന് അവരെല്ലാം നിശ്ചയിച്ചു. അനന്തരഗതിയെന്തെന്നും തൽപ്രതിവിധിയെന്തെന്നും നാട്ടുകാരെല്ലാം അമൎഷത്തോടെ നോക്കിനിന്നു.

വസന്തസേനയ്ക്ക് ആഭരണങ്ങൾ തിരിയെ കൊടുക്കുവാൻ ചെല്ലുമ്പോൾ വഴിക്കുവെച്ചാണ് ഈ ഘോരവൃത്താന്തം മൈത്രേയൻ കേട്ടതു്. അദ്ദേഹം വെമ്പലോടെ കച്ചേരിയിലേക്കു പാഞ്ഞു. തടുത്തുനില്ക്കുന്നവരെ തള്ളിനീക്കിക്കൊണ്ട് ആ ശോകാവിഷ്ടൻ അധികരണമണ്ഡപത്തിന്നുള്ളിൽ ബലാൽ പ്രവേശിച്ചു. അവിടെ സ്വമിത്രത്തിന്റെ വിവശതയേയും, സംസ്ഥാനകന്റെ ദുൎമ്മദത്തേയും കണ്ടപ്പോൾ അദ്ദേഹത്തിന്റെ താപം കോപമായി മാറി. ആ ബ്രാഹ്മണൻ കച്ചേരിയാണെന്ന വിചാരം കൂടാതെ "വസന്തസേനയെ കൊന്ന

ള് ഈ മഹാപാപിയാണ്" എന്നു ചൂണ്ടിപ്പറഞ്ഞ് സംസ്ഥാനകന്റെ നേരെ വടിയോങ്ങിക്കൊണ്ടു ചാടി; രാജഭടന്മാർ ഉടൻ മുന്നിട്ട് അദ്ദേഹത്തെ തടുത്തു പുറത്തേക്കു കൊണ്ടുപോയി. അപ്പോൾ അവിടെ പിടിയും വലിയും ഒട്ടാകെയുണ്ടായതിന്നിടയ്ക്ക് മൈത്രേയന്റെ കക്ഷത്തിൽ അമർന്നിരുന്ന ആഭരണഭാണ്ഡം താഴെ വീണുപോയി! സംസ്ഥാനകൻ അതു കണ്ട് പെട്ടെന്നു ചാടിച്ചെന്നു കൈക്കലാക്കി ജഡ്ജിയുടെ മുമ്പിൽ അഴിച്ചു കാണിച്ച് "ഇതാ വസന്തസേനയുടെ ആഭരണങ്ങൾ" എന്നു ഹുങ്കാരവും മുഴക്കി.

"ഏതാണ് ഈ ആഭരണങ്ങൾ" എന്ന് അധികരണികൻ ചോദിച്ചതിന്ന് "വസന്തസേനയുടേതുതന്നെ" എന്ന് ചാരുദത്തൻ തുറന്നു പറഞ്ഞു.

"അങ്ങ് ധാർമ്മികനും ഉദാരമതിയുമാണെങ്കിലും തെളിവുകളെല്ലാം അങ്ങേക്കു ദോഷമായിട്ടാണു വന്നിരിക്കുന്നത്. ഇനി ഈ കേസ്സിൽ അങ്ങേക്കു വല്ലതും പറയുവാനുണ്ടോ എന്ന് അറിഞ്ഞാൽ കൊള്ളാം" എന്ന് അധികരണികൻ പ്രസ്താവിച്ചു.

"സത്യം ദൈവത്തിങ്കലുണ്ട്. ഞാൻ ഇവിടെ എന്തൊന്നു പറഞ്ഞാലും അതൊന്നും വിശ്വാസ്യമാകയില്ല. ദൈവം എനിക്കു വിപരീതമായിട്ടാണു നില്ക്കുന്നതെന്നു ഞാൻ ഇതിനുമുമ്പുതന്നെ അറിഞ്ഞുകഴിഞ്ഞിട്ടുണ്ട്. അതുകൊണ്ട്, ഈ ജീവിതത്തിൽ എനിക്ക് ആശയേയില്ല. ഇത്രയുമല്ലാതെ എനിക്ക് ഇവിടെ യാതൊന്നും ബോധിപ്പിക്കുവാനില്ല. കോടതിയുടെ ഇഷ്ടമെന്തോ അതു ചെയ്യാം" എന്നിങ്ങനെ നിർവ്വേദത്തോടെ പറഞ്ഞ് ചാരുദത്തൻ അടങ്ങി.

"ഏടാ കൊലപാതക, 'വസന്തസേനയെ ഞാനാണു് കൊന്നതു്' എന്നു് നിനക്കു സമ്മതിച്ചുകൂടയോ?" എന്നു് സംസ്ഥാനകൻ ഭത്സിച്ചു.

"അതു നീതന്നെ സമ്മതിച്ചുകഴിഞ്ഞുവല്ലോ.; അതുമതി" എന്നാണു് അതിന്നു ചാരുദത്തന്റെ മറുമൊഴി.

"അങ്ങു് കുററം സമ്മതിച്ചുവോ" എന്നു് ജഡ്ജി ചോദിച്ചു.

ചാരുദത്തൻ ഒന്നും മിണ്ടിയില്ല.

തെളിവുകളെക്കൊണ്ടും മൌനാനുവാദം കൊണ്ടും വസന്തസേനയെ ചാരുദത്തൻ കൊന്നിരിക്കുന്നുവെന്നു് കോടതി കണ്ടു. അതിന്നുള്ള റിപ്പോർട്ട് തയ്യാറാക്കി രാജസന്നിധിയിലേക്ക് അയച്ചിട്ടാണു് കോടതി പിരിഞ്ഞതു്. കൊലപ്പുള്ളിയായ ചാരുദത്തനെ ഭടന്മാർ ബന്ധിക്കയും ചെയ്തു.

സംസ്ഥാനകന്റെ പ്രിയംപോലെയല്ലാതെ മറിച്ചാവുമോ രാജവിധി! ചാരുദത്തനെ ഇന്നുതന്നെ കൊണ്ടുപോയി ശൂലത്തിൽ കയററട്ടെ എന്നു് ആ ദുഷ്ടരാജാവ് വിധിച്ചു.

ചാരുദത്തൻ ചണ്ഡാലന്മാരുടെ കൈയിലായി. രാജവിധി കേട്ടപ്പോഴും തന്റെ ശൂലാരോപണത്തെക്കുറിച്ചല്ലാ, അധർമ്മത്താലും അനീതിയാലും രാജാവിന്നു കുലത്തോടെയുണ്ടാകുവാൻ പോകുന്ന നാശത്തെക്കുറിച്ചാണു് അദ്ദേഹത്തിന്നു ഖേദമുണ്ടായതു്. മരണഭയം അദ്ദേഹത്തിന്നില്ല. തൻനിമിത്തം മരിക്കേണ്ടിവന്ന വസന്തസേനയ്ക്കുവേണ്ടി തന്റെ ശരീരത്തെ ത്യജിക്കുന്നതിൽ

അദ്ദേഹത്തിന്നു സന്തോഷമേയുള്ളു. തന്റെ പ്രാണപ്രിയയെ പരലോകത്തിൽ ദർശിക്കുവാൻ അദ്ദേഹം തിടുങ്ങിക്കൊണ്ടാണു് നില്ക്കുന്നതു്. വസന്തസേനയുടെ ദുർമ്മൃതിയിൽ തന്നിലല്ലാ ജനങ്ങൾ അപവാദം ചുമത്തുന്നതെന്നു് പുറപ്പെട്ടു ഉയൎന്നുകേൾക്കായിവന്ന പരിദേവനത്തിൽനിന്നു് അറിഞ്ഞപ്പോൾ അദ്ദേഹത്തിന്നു് ഏററവും ആശ്വാസമുണ്ടായി. കൊലപ്പുള്ളിവേഷത്തിൽ ചണ്ഡാലന്മാരാൽ അനുഗതനായി അദ്ദേഹം കൊലക്കളത്തിലേക്കു മനസ്സടക്കിക്കൊണ്ടു നടന്നു.

എന്നാൽ, തന്റെ ഓമനമകനോടുകൂടി കണ്ണീരിൽ കുളിച്ചുകൊണ്ടു് പ്രിയസഖാവായ മൈത്രേയൻ വരുന്നതുകണ്ടപ്പോൾ ചാരുദത്തന്നു് കരയാതിരിക്കുവാൻ കഴിഞ്ഞില്ല. "എന്റെ അച്ഛനെ കൊല്ലരുതേ" എന്നു് അവ്യക്തമധുരസ്വരത്തിൽ ആ ബാലൻ വിളിച്ചുപറയുന്നതുകേട്ടു് വീഥിയിൽ തിക്കിക്കൂടിയിരുന്ന ജനങ്ങളേവരും പൊട്ടിക്കരഞ്ഞുപോയി. അപ്പോഴേക്കും സംസ്ഥാനകൻ അവിടെ എത്തി. മൈത്രേയനും രോഹസേനനും ഉടനെ അവിടെ നിന്നു് അകലേണ്ടിവന്നു. "ആ സാധ്വി ബ്രാഹ്മണിക്കും, ഈ കൊച്ചു കുഞ്ഞിന്നും അപാവനമാണു് ഇനി ഗതിയെന്നും അങ്ങൊരാൾ മാത്രമാണു സഹായമെന്നും ഓൎക്കണേ" എന്നു് സഗദ്ഗദം മൈത്രേയനോടു പറയുവാൻ മാത്രം ചാരുദത്തന്നു് ഇടകിട്ടി.

വസന്തസേനയുടെ ദുർമ്മൃതിയാൽ സ്ത്രീകളും, ചാരുദത്തന്റെ ദുർവ്വിധിയാൽ പുരുഷന്മാരും ഒന്നൊഴിയാതെ ആ രാജ്യത്തിൽ ഇളകിവശായി. ഏററവും പണിപ്പെട്ടുകൊണ്ടാണു് ആ ആൾത്തിരക്കിന്നിടയിൽ ചണ്ഡാലന്മാർ ചാരുദത്തനെ മുന്നോട്ടു കടത്തിക്കൊണ്ടു പോയ

ത്തു് അവരോടൊപ്പം സംസ്ഥാനകനും നടന്നു. ഇതിനുമുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്ത അത്ര വമ്പിച്ച ജനക്ഷോഭം ഇപ്പോൾ സംഭവിച്ചിരിക്കുന്നതുകണ്ടു് ചണ്ഡാലന്മാർ സംഭ്രമിച്ചു. സംസ്ഥാനകനാവട്ടെ, അവരെ "വേഗം, വേഗം" എന്നു് തിടുക്കുകയും ചെയ്തു.

അവർ കൊലക്കളത്തിലെത്തി. ശൂലാരോപണത്തിന്നുവേണ്ടുന്ന ഏർപ്പാടുകളെല്ലാം പൂർത്തിയായി. "ലോകത്തിൽ ഏററവും പ്രിയതമമായതേതോ അതിനെ അവസാനമായി സ്മരിക്കാം" എന്നു് ചണ്ഡാലന്മാരിൽനിന്നു് കൊലപ്പുള്ളിക്കായി അനുജ്ഞ പുറപ്പെട്ടു. അതുകേട്ടപ്പോൾ ചാരുദത്തന്റെ മനസ്സു് വസന്തസേനയിൽ ഒന്നുകൂടിയും ഉറപ്പാർന്നു. "ഹാ, വസന്തസേനേ" എന്നു് പ്രാണന്റെ ഊർദ്ധ്വഗതിയിലെന്നപോലെ ആർത്തനാദം പുറപ്പെടുവിച്ചുകൊണ്ടു് അദ്ദേഹം നിശ്ചേഷ്ടിതനായി.

അതോടുകൂടി "വസന്തസേന, വസന്തസേന" എന്നിങ്ങിനെ ഹർഷപൂർവ്വകമായ വിളി ചുററുപാടും മുഴങ്ങുമാറായി. അനേകശതം ബൌദ്ധസന്ന്യാസിപ്പട ആ കൊലക്കളത്തെ വളഞ്ഞിരിക്കുന്നതു അനന്തരക്ഷണത്തിൽ സംസ്ഥാനകനും ചണ്ഡാലന്മാരും കണ്ടു. അവർ അവിടെ ഭീതരായി മിഴിച്ചു നിന്നുപോയി.

പുഷ്പകരണ്ഡകത്തിൽ വെച്ചു കാണുകയുണ്ടായ ആ ബൌദ്ധസന്ന്യാസി വസന്തസേനയെ പുരസ്കരിച്ചുകൊണ്ടു് ചാരുദത്തന്റെ അരികിലേക്കു പാഞ്ഞുവന്നു. അവരെ പിന്തുടർന്നുകൊണ്ടുവന്ന മററു സന്ന്യാസിമാർ ചണ്ഡാലന്മാരെ ഓടിക്കയും സംസ്ഥാനകനെ ബന്ധിക്കയും

ചെയ്തു. വസന്തസേന ആ ശൂലസ്ഥാനത്തേക്ക് ആവേഗത്തോടെ കയറിച്ചെന്ന് ചാരുദത്തനെ പ്രേമത്തോടെ ആശ്ലേഷിച്ച് കവിളോടുകവിൾ ചേർത്തുകൊണ്ട് "പ്രാണനാഥാ" യെന്ന് പതുക്കെ വിളിച്ചു. ആ വിളി പരലോകത്തിൽ വെച്ചാണെന്നുള്ള വിചാരത്തോടെ ചാരുദത്തൻ ഉണർന്നു. അനന്തരമുണ്ടായ ശബ്ദസ്പർശങ്ങളെക്കൊണ്ട് ശങ്കിതനായി "പ്രിയെ, വസന്തസേനേ, നാം ഇപ്പോൾ എവിടെയാണ്" എന്ന് അദ്ദേഹം ദീനസ്വരത്തിൽ ചോദിക്കമാറായി.

"അങ്ങ് കണ്ണു തുറന്ന് ഇവിടെ നാലുപാടുമൊന്ന് നോക്കു" എന്ന് വസന്തസേന പറകയാൽ അദ്ദേഹം അതിന്മണ്ണം ചെയ്തു. ശൂലപീഠത്തിന്മേൽ വസന്തസേനാസമേതനായി സന്ന്യാസിവൃന്ദത്താൽ ആവൃതനായി താൻ സ്ഥിതിചെയ്യുന്നത് അദ്ദേഹം കണ്ടു.

ഇത് എങ്ങിനെ സംഭവിച്ചുവെന്നോ? പുഷ്പകരണ്ഡകത്തിൽവെച്ച് സംസ്ഥാനകൻ വസന്തസേനയെ കഴുത്തിൽപ്പിടിച്ചു ഞെക്കിയപ്പോൾ അവൾ മൂർഛിതയായിട്ടാണ് വീണത്. സംസ്ഥാനകൻ അവിടെനിന്നു പോയ ഉടനെ ആ ബൌദ്ധസന്ന്യാസി തോട്ടത്തിൽകടന്ന് കുളത്തിൽ ഇറങ്ങി മുണ്ടുനനച്ച് അതു് അങ്ങൊരിടത്തു കണ്ട കരിയിലക്കൂട്ടത്തിന്മേൽ തോരയിട്ടു. ഒട്ടിട കഴിഞ്ഞപ്പോൾ ആ വസ്ത്രം തനിയെ ഇളകുന്നതുകണ്ട് അതിന്നിടയിൽ വല്ല ജീവിയുമുണ്ടോ എന്ന് ശങ്കിച്ച് ആയാൾ അടുത്തുചെന്ന് വസ്ത്രമെടുത്തു അവിടെ നോക്കി. കരിയിലകൾക്കിടയിൽ ഏതോ സ്ത്രീ നിശ്ചേഷ്ടം

കിടക്കുന്നതുകണ്ടു് ആയാൾക്കു് അത്ഭുതമുണ്ടായി. ഒന്നുകൂടിയും നോക്കിയപ്പോൾ വസന്തസേനയാണെന്നറിഞ്ഞു് ആയാൾ 'അയ്യോ' വിളിച്ചുപോയി. ശ്വാസമുണ്ടെന്നുകണ്ടു് അത്രയും സമാധാനത്തോടെ ഓടിച്ചെന്നു് വെള്ളം കൊണ്ടുവന്നു് അവൾക്കു് കുടിക്കുവാൻ കൊടുത്തു. അതോടുകൂടി വസന്തസേനയ്ക്കു് പ്രജ്ഞയുണ്ടായി. പിന്നീടു് അവളെ താങ്ങിപ്പിടിച്ചു് എഴുന്നേല്പിച്ചു് ശുശ്രൂഷയ്ക്കായി ബൌദ്ധചൈത്യത്തിലേക്കു് പതുക്കെ കൂട്ടിക്കൊണ്ടുപോകയും ചെയ്തു. സംവാഹകനാണു് ആ ബൌദ്ധസന്ന്യാസി.

തന്റെ സ്വാമിയായ ചാരുദത്തനെ കൊലക്കുററത്തിന്നു് ശൂലത്തിൽ കയററുവാൻ രാജാവു് വിധിച്ചിരിക്കുന്നുവെന്നു കേട്ടപ്പോൾ ആ ദുഷ്ടനായ രാജാവിന്നെതിരായി തന്റെ കൂട്ടുകാരെ മുഴുവൻ സംവാഹകൻ ഇളക്കിവിട്ടു. രാജദ്രോഹം ഇതിലധികമുണ്ടോ മുക്കുവാനെന്ന അമർഷത്തോടെ ആ നാട്ടിലെ ബൌദ്ധസന്ന്യാസിമാർ ഒരുമിച്ചുചെന്നു് കോട്ടയെ ആക്രമിച്ചു കയറി.

ഉദാരശീലനായ ചാരുദത്തനെ വധിക്കുവാൻ വിധിച്ചതു കേട്ടു് കോട്ടയ്ക്കകം മുഴുവൻ അതിനുമുമ്പേ ഇളകിയിരിക്കയാണു്. ആ ഇളക്കത്തെ ശർവ്വിലകൻ, ദർദ്ദുരകൻ, ചന്ദനകൻ, വിടൻ മുതലായവർ അങ്ങേ അററംവരെക്കും വർദ്ധിപ്പിച്ചു. ആര്യകനാവട്ടെ, തന്റെ പ്രിയമിത്രമായ ചാരുദത്തന്റെ ദുർവ്വിധിയേയും, കോട്ടക്കുള്ളിലെ ഇളക്കത്തെയും കുറിച്ചു കേട്ടു. പാലകധ്വംസനത്തിന്നു് ഇതുതന്നെയാണു് അവസരമെന്നറിഞ്ഞു്

തൻെറ സർവ്വസഹചരന്മാരേയും ഉടൻ വിളിച്ചുകൂട്ടി ക്കൊണ്ട് മറെറാരു വഴിക്കു് കോട്ടയെ ആക്രമിച്ചു. രാജ കക്ഷി ഏററവും ദുർബ്ബലമായി. മഹാജനപ്രവാഹത്തിൽ ആ ദുർബ്ബലസ്ഥാനം ഉടൻ തകരുകയും ചെയ്തു. എല്ലാം ഉടനടിയാണ് സംഭവിച്ചതു്. രാജ്യശ്രീയുടേയും രാജ്യ ധർമ്മത്തിൻേറയും മൂർത്തികളെ രാജാവു് നശിപ്പിക്കുവാൻ തുടങ്ങിയപ്പോഴം, രാജ്യമാകമാനം ഇളകുകയും, അതു് രാ ജാവിനെ അടിച്ചുതള്ളുകയുമാണുണ്ടായതു്. ചാരുദത്തൻ സ്ഥലത്തു സമീപിക്കുമ്പോഴം പാലകൻ മൃത്യുവിനാൽ ഗ്രസ്തനാകയായിരുന്നു. അങ്ങിനെ ഉജ്ജയിനിയിൽ ആര്യ കൻ രാജാവായി.

ചാരുദത്തനെ രക്ഷിക്കുവാൻ വസന്തസേനയോടൊ ന്നിച്ചു സന്യാസിപ്പടയെ മുമ്പെ അയച്ചതു ശവിലകനാ ണ്. ആ യോധനശ്രേഷ്ഠൻ പാലകധ്വംസനം കഴിഞ്ഞ ഉടനെ കൊലക്കളത്തിലേയ്ക്കു പാഞ്ഞു. പുതിയ രാജാ വിൻെറ സന്ദേശത്തോടുകൂടിയാണ അയാളുടെ ഗതി.

വസന്തസേനാസമേതനായി, ഭിക്ഷുജനത്താൽ പൂ ജിതനായി ചാരുദത്തൻ സ്ഥിതിചെയ്യവേ, ശവിലകൻ ഓടിച്ചെന്നു് അദ്ദേഹത്തിൻെറ കാല്ക്കൽ വീണു. "തേജ സ്വിയായ ഇദ്ദേഹം എന്നെ നമസ്കരിക്കുന്നതെന്തു്" എ ന്നു ചാരുദത്തനു സംഭ്രമമുണ്ടായി. വസന്തസേന ഒരേ നോട്ടംകൊണ്ടു് ആളെ അറിഞ്ഞു. തൻെറ ഗൃഹത്തിൽ കയറി ആഭരണം മോഷ്ടിച്ച പുള്ളിയെ ചാരുദത്തൻ അ പ്പോഴം കൌതുകത്തോടെ നോക്കി.

നടന്നെടത്തോളം സംഭവമെല്ലാം ശർവിലകനിൽ നിന്നു ചാരുദത്തൻ അറിഞ്ഞു. ദുഃഖമെന്നപോലെതന്നെ സുഖവും കൂട്ടത്തോടെയാണു വന്നുചേരുക. കൊലക്കളത്തിൽനിന്നു രാജകീയ പ്രഭാവത്തോടുകൂടിയാണു് ചാരുദത്തൻ ചെന്നു സ്വഗൃഹത്തിൽ പ്രവേശിച്ചതു്. ആര്യകമഹാരാജാവിന്റെ ആജ്ഞപ്രകാരം ചാരുദത്തൻ കുശാവതീനഗരത്തിന്റേയും പുറവുമുള്ള നാട്ടുകളുടേയും നാഥനായി. വസന്തസേന കുലസ്ത്രീയുമായി.



Vidya Vilasam Press, Trivandrum,—1931.